# കലാകൗമുദി

# 377

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

നവംബർ 28, 1982

വില: 2 രൂപ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻനായർ

എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി


## ഏഷ്യാഡ് സ്പെഷ്യൽ ഫീച്ചർ



## കെ. എൻ. എസ്. റിപ്പോർട്ടുകൾ



**മുഖചിത്രം**

ഫോട്ടോഗ്രാഫർമാർ:

ശ്രീ. സുരേഷ്ബാബു, ശ്രീ. രാകേഷ് സാഹ്നി

ഏഷ്യാഡിനെത്തുന്ന ലക്ഷങ്ങളെ സ്വീകരിക്കാൻ ഡെൽഹി അണിഞ്ഞൊരുങ്ങിക്കഴിഞ്ഞു. വിസ്മയകരമായ വേഗത്തോടെ നടന്ന ആ അണിഞ്ഞൊരുങ്ങലിനെപ്പററി ഡെൽഹിയിൽ നിന്നും കെ. എൻ. എസ്. ലേഖകൻ എഴുതുന്നു.



# ഏഷ്യാഡ്

## തലമുറകൾ ഓർക്കുന്ന കായികമാമാങ്കം

ഏററവും വിജയകരമായ ഏഷ്യാഡ് എന്നു വിശേഷിപ്പിക്കപ്പെട്ട ബാങ്കോക്കിലെ എട്ടാം ഏഷ്യൻ ഗെയിംസിന് 1978 ഡിസംബർ 20-ാം തീയതി തിരശ്ശീല വീഴുമ്പോൾ, പ്രധാന സ്റ്റേഡിയത്തിലെ കൂററൻ ഇലക്ട്രോണിക്സ് സ്കോർ ബോർഡ് സ്വയമെഴുതി—ഒൻപതാമത്തെ ഏഷ്യൻ ഗെയിംസിന് നമുക്ക് ഡെൽഹിയിൽവച്ചു കാണാം. ഇരുപത്തഞ്ചു രാജ്യങ്ങളിൽ നിന്നുള്ള മൂവായിരം കായികതാരങ്ങൾ പങ്കെടുത്ത ആ ഗെയിംസിൻെറ സമാപനം കുറിച്ചുകൊണ്ട് ഏഷ്യൻ ഗെയിംസ് ഫെഡറേഷൻ പ്രസിഡൻറായിരുന്ന ചീഫ് എയർ മാർഷൽ സാവോ ചുലാസാപ്യേ ഏഷ്യയിലെ യുവാക്കളോട് ഡെൽഹിയിലെത്തി മത്സരിക്കുന്നതിനുള്ള തയ്യാറെടുപ്പുകളിൽ മുഴുകാൻ ആഹ്വാനം ചെയ്തു. അതോടെ, പന്ത്രണ്ടു ദിവസമായി പാറിക്കളിച്ചിരുന്ന ഏഷ്യൻ ഗെയിംസ് പതാകയോടൊപ്പം ഭാരതത്തിൻെറ ത്രിവർണ്ണപതാകയും ഉയർന്നു. അതോടെ 9-ാം ഏഷ്യാഡിൻെറ ആതിഥേയത്വം ഭാരതത്തിൻെറ കൈകളിലായി. അങ്ങനെ ഭാരതത്തിൻെറ ബ്രെയിൻ ചൈൽഡായ ഏഷ്യൻ ഗെയിംസ് മുപ്പത്തിരണ്ടു കൊല്ലത്തിനുശേഷം മാതൃഭൂമിയിലേക്ക് മടങ്ങിവരികയാണ്, നവംബർ പത്തൊൻപതാം തീയതി.

ഇതുവരെ നടന്നിട്ടുള്ള ഏഷ്യൻ ഗെയിംസുകളിൽവച്ച്, നിറപ്പകിട്ടുള്ളതും ദീർഘവുമായിരിക്കും ഡെൽഹി മേള. ഏററവും കൂടുതൽ രാജ്യങ്ങൾ ഏററവും കൂടുതൽ ജനങ്ങൾ ടെഹ്റാനിൽ ഏഴാം ഏഷ്യൻ ഗെയിംസ് അരങ്ങേറിയപ്പോൾ കൂടിയാലോചനകൾ ആരംഭിച്ചിരുന്നുവെങ്കിലും, 78-ലെ ബാങ്കോക്ക് ഗെയിംസിൽവച്ചാണ് 82-ലെ ഗെയിംസിനു ഡെൽഹി തിരഞ്ഞെടുക്കപ്പെടുന്നത്. അന്ന് അധികാരത്തിലിരുന്നജനതാസർക്കാർ പ്രൊഫസർ വിജയമൽഹോത്ര ചെയർമാനായി ഒരു കമ്മിററി ഇതിനായി രൂപീകരിച്ചു. ഗെയിംസ് നടത്തുന്നതിന് മൽഹോത്ര 46 കോടി രൂപയുടെ ബഡ്ജററ് തയ്യാറാക്കിയെങ്കിലും പ്ലാനിങ് കമ്മിഷൻ അതു അംഗീകരിച്ചില്ല. ചർച്ചകൾ നീണ്ടുപോയി. അപ്പോഴാണ് ചരൺസിംഗ് പ്രധാനമന്ത്രിയായത്. അദ്ദേഹമാകട്ടെ ഏഷ്യൻ ഗെയിംസ് നടത്തുന്നതിനോട് എതിർപ്പു രേഖപ്പെടുത്തുകയും ചെയ്തു. 1981-ൽ ഇന്ദിരാഗാന്ധി പ്രധാനമന്ത്രിയായി മടങ്ങിവന്നതോടെ വീണ്ടും ഏഷ്യൻ ഗെയിംസ് കാര്യം സജീവമായി. മൽഹോത്ര മാറി, പകരം വി. സി. ശുക്ല വന്നു. അതോടെ സമയത്തിനെതിരായുള്ള സമരം എന്നു വിശേഷിപ്പിക്കപ്പെട്ട ഒരു തയ്യാറെടുപ്പിൽ ഏർപ്പെട്ടു. ഇതിനിടെ മൽഹോത്രയുടെ 26 കോടി രൂപയുടെ ബഡ്ജററ് 62 കോടി രൂപയായി പെരുകി. സംഘടനാപരമായ ചെലവുകൾക്കുമാത്രമായിരുന്നു ഈ തുക. മററു നിർമ്മാണച്ചെലവുകൾ, ഡെൽഹി ഡെവലപ്മെൻറ് അതോററിററി, ന്യൂഡെൽഹി മുൻസിപ്പൽ കോർപ്പറേഷൻ, മററു സർക്കാർ ഏജൻസികൾ—ഏറെറടുത്തു. ഈ സ്ഥാപനങ്ങളെല്ലാംകൂടിച്ചേർന്ന് 1200 കോടിരൂപ ചെലവഴിച്ചുകഴിഞ്ഞു. ഇത്രയും ഭാരിച്ച തുകയോ? ഗെയിംസ് കാണാനെത്തുന്ന ഒൻപതു ലക്ഷത്തോളം ജനങ്ങൾക്ക് ഒരുക്കുന്ന സൗകര്യങ്ങൾ എന്തൊക്കെയെന്ന ചോദ്യത്തിലാണ്, ഇതു നമ്മെ കൊണ്ടെത്തിക്കുന്നത്. നഗരവീഥികൾ ഒരുക്കുക, ഏഷ്യയിലെ ഏററവും വലിയ സ്റ്റേഡിയങ്ങൾ നിർമ്മിക്കുക, നഗരത്തിൻെറ പ്രാഥമിക സൗകര്യങ്ങൾ ഉടച്ചുവാർക്കുക—ബൃഹത്തായ ഒരു പദ്ധതിയിലാണ് ഒരു മാരത്താൺ ഓട്ടംപോലെ 81 മുതൽ സർക്കാരും ഓർഗനൈസിങ് കമ്മിററിയും ഏറെറടുത്തിരിക്കുന്നതു്. കോടികൾ വിഴുങ്ങി ഉയർന്നുവന്ന ലോധി റോഡിലെ ജവഹർലാൽ നെഹ്റു സ്റ്റേഡിയവും യമുനയുടെ തീരത്തെ ഇന്ദ്രപ്രസ്ഥസ്റ്റേഡിയവും തൽക്കോത്തറയിലെ നീന്തൽക്കുളവും ഇൻഡോർ സ്റ്റേഡിയവും ഏഷ്യാഡ് കഴിഞ്ഞാലും ഡെൽഹിക്ക് ലോക കായിക മത്സരവേദിയിൽ സ്ഥാനം നൽകും. 21 ഇനങ്ങൾ 17 സ്റ്റേഡിയങ്ങളിലായി നടക്കുന്നു. ഉദ്ഘാടനവും സമാപനവും നടക്കുന്ന ജവഹർലാൽ നെഹ്റു സ്റ്റേഡിയം ഏഷ്യയിലെ ഇത്തരത്തിലുള്ള രണ്ടോ മൂന്നോ സ്റ്റേഡിയങ്ങളിലൊന്നാണ്. കൃത്രിമ ട്രാക്കുകൾ ഉൾപ്പെടെ ആധുനിക സാങ്കേതിക വിദ്യയുടെ എല്ലാ അനുഗ്രഹങ്ങളും ഇതിലുണ്ട്. 75,000 പേർക്കു് ഒരേ സമയം ഇരുന്നു കളികൾ കാണാവുന്ന ഈ സ്റ്റേഡിയം ഇന്ത്യൻ കായിക സംഘടനകളുടെ കേന്ദ്രഓഫീസുകൂടിയായിരിക്കും. 'റാ' (രഹസ്യസംഘടന)യുടെ ആസ്ഥാനത്തിനും പോഷ്കോളനിയായ ഡിഫൻസ് കോളനിക്കുമിടയിൽ, രണ്ടു ഫ്ളൈ ഓവറുകളാൽ ഘടിപ്പിച്ചിട്ടുള്ള 38 മീററർ ഉയരമുള്ള ഈ കോൺക്രീററ് സംവിധാനം ഡെൽഹിയുടെ അന്തരീക്ഷത്തെയാകെ മാററിയിരിക്കുകയാണ്. 16.21 കോടി രൂപയിൽതുടങ്ങി 40 കോടി രൂപയിൽ എത്തിനിൽക്കുന്ന ഈ സ്റ്റേഡിയത്തിലാണ് അത്ലററിക് മത്സരവും ഫുട്ബാളും നടക്കുന്നതു്. വെറും പതിനേഴുമാസം കൊണ്ട് നിർമ്മാണം പൂർത്തിയായ ഇതിനെ ബ്രിട്ടീഷുകാരനായ ഒളിമ്പ്യൻ മൈക്ക് ഫാരൽ വിശേഷിപ്പിച്ചതു് തികച്ചും വിജയകരം എന്നാണ്. ഇതിലെ കൃത്രിമ ട്രാക്കിനു വേണ്ടിവന്നതു് 85 ലക്ഷം രൂപയാണ്. സ്റ്റീലിൽഉയർത്തപ്പെട്ട ഒരു ടെന്നീസ് കോർട്ടിൻെറ വലിപ്പംവരുന്ന മൂന്നുലൈററ്പോസ്റ്റുകളാണ് ഈ സ്റ്റേഡിയത്തെ പ്രകാശപൂരിതമാക്കുക. ഭീമാകാരമായ ഇലക്ട്രോണിക് സ്കോർബോർഡ്, മററു കമ്പ്യൂട്ടർ സൗകര്യങ്ങൾ ഇവ ഈ സ്റ്റേഡിയത്തിൻെറ പ്രത്യേകതകളാണ്. തൽക്കത്തോറ ഗാർഡനടുത്തുള്ള സ്വിമ്മിങ്പൂളാണ് മറെറാരു ശില്പഭംഗിയാർന്ന കേന്ദ്രം. മൂന്നു പ്രത്യേക കുളങ്ങൾ ഉള്ള ഇവിടെ, ശൈത്യകാലത്തും വെള്ളം + 24°സി.ൽ സൂക്ഷിക്കും. 6 കോടി രൂപയിൽനിന്നും 12 കോടി രൂപയായി വർദ്ധിച്ച ഇതിൻെറ നിർമ്മാണച്ചെലവ് 20 കോടി രൂപയിൽ വന്നു നിൽക്കുന്നു. തൽക്കത്തോറ ഇൻഡോർ സ്റ്റേഡിയത്തിലാണ് ബാസ്കററ് ബാൾ മത്സരം.

ഏഷ്യൻ ഗെയിംസിലെ ഏററവും വലിയ ആകർഷണകേന്ദ്രം യമുനാതീരത്തെ ഇന്ദ്രപ്രസ്ഥസ്റ്റേഡിയവും യമുനാ വെലോഡ്രോമുമാണ്. തുടക്കം മുതലേ ഇടനിലക്കാരുടെ കളികൾ കണ്ടുള്ള ഇതിൻെറ നിർമ്മാണച്ചെലവ് 25.83 കോടി രൂപയിൽ നിന്ന് 40 കോടി രൂപയായെങ്കിലും ഇനിയും കോടികൾ ഇതിനു വേണ്ടിവരും. ഡെവലപ്മെൻറ് അതോററിയുടെ ആസ്ഥാനത്തിനും ഇന്ദ്രപ്രസ്ഥ പവർസ്റ്റേഷനും തൊട്ടരികിലായി നിലകൊള്ളുന്ന, 25,000 പേർക്കിരിക്കാവുന്ന ഈ കൂററൻ സ്റ്റേഡിയമാണ് ബാഡ്മിൻറനും വോളിബാളിനും ജിംനാസ്റ്റിക്സിനും വേദിയൊരുക്കുന്നതു്. രണ്ടായി വേർതിരിക്കാവുന്ന സൗകര്യത്തോടുള്ള ഈ സ്റ്റേഡിയത്തിൽ കളർ ടി.വി.ക്കുള്ള സൗകര്യങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്. ഇന്ത്യയിൽ ഇത്തരത്തിലുള്ള ആദ്യത്തേതും ലോകത്തിലെ നാലാമത്തേതുമാണ് ഈ സ്റ്റേഡിയം. അയ്യായിരം കായികതാരങ്ങൾക്കും ഒഫിഷ്യൽസിനും താമസിക്കുന്നതിനു നിർമ്മിച്ച ഗെയിംസ് വില്ലേജിൽ ഒരു റെസിഡൻഷ്യൽ കോളനിക്കു വേണ്ട എല്ലാ സൗകര്യങ്ങളും കായികതാരങ്ങൾക്ക് പരിശീലനം നടത്താനുള്ള സജ്ജീകരണങ്ങളും ഉണ്ട്. 2,500 പേർക്കിരിക്കാവുന്ന ഒരു കമ്മ്യൂണിററി ഹാൾ സാംസ്കാരിക പരിപാടികൾക്കായി ഉപയോഗിക്കും. രണ്ടായിരംപേർക്ക് ഇരുന്ന് ഒരേസമയം ആഹാരം കഴിക്കാവുന്ന ഒരു ഡൈനിങ് ഹാൾ ഇവിടെ ഐ. ടി. ഡി. സി. നടത്തുന്നുണ്ട്. മാത്രവുമല്ല, വില്ലേജിലെ 135 അടി ഉയരമുള്ള വാട്ടർ ടാങ്കിൻെറ മുകളിൽ കറങ്ങുന്ന ഒരു റസ്റ്റോറൻറും ഉണ്ട്. ഒരു വീടിന് 2.3 ലക്ഷം രൂപ ചെലവു വരുമെന്നു കണക്കാക്കപ്പെടുന്ന ഈ വില്ലേജിൽ വിവിധ തരത്തിൽപ്പെട്ട 853 വീടുകളുണ്ട്. '80 ഒക്ടോബറിൽ പണിതീർന്ന ഈ കോംപ്ലക്സിന് ഡെവലപ്മെൻറ് അതോറിററി 35 കോടി രൂപ ചെലവഴിച്ചു. തുഗ്ലക്കാബാദിലെ ഷൂട്ടിങ്റേഞ്ചാണ് ഡെവലപ്മെൻറ് അതോറിററി പണിത മറെറാരു പ്രധാനകേന്ദ്രം. ഒരു പ്രധാന ഓഫീസ് മന്ദിരവും അഞ്ചു ഷൂട്ടിങ് റേഞ്ചുകളുമുള്ള ഈ കേന്ദ്രം, ഇത്തരത്തിലുള്ള ഇന്ത്യയിലെ ഏററവും ആധുനികമായ ഒന്നാണ്. മൂന്നുകോടി രൂപ വരുന്ന ഈ കേന്ദ്രം നഗരപ്രാന്തത്തിൽ സ്ഥാപിച്ചതുവഴി ഹര്യാന—ഡെൽഹി അതിർത്തിയിലുള്ള റിക്രിയേഷനൽ സൗകര്യങ്ങൾ ആകമാനം വർദ്ധിക്കും. സൈക്കിൾ

ഏഷ്യൻ ഗെയിംസിൻെറ പ്രധാനവേദിയായ ജവഹർലാൽ നെഹ്റു സ്റ്റേഡിയം പ്രധാനമന്ത്രി ഇന്ദിരാ ഗാന്ധി രാഷ്ട്രത്തിനു സമർപ്പിക്കുന്നു



മത്സരം യമുനാതീരത്തു നിർമ്മിച്ച വെലോഡ്രോമിലാണ് നടക്കുന്നത്. ഇന്ദ്രപ്രസ്ഥ സ്റ്റേഡിയത്തിന്റെ വടക്കുഭാഗത്തു നിർമ്മിച്ചിട്ടുള്ള ഈ കേന്ദ്രം രാജ്ഘട്ട് സ്പോർട്സ് കോംപ്ലക്സുമായി കൂടിച്ചേർന്നാണ് നിൽക്കുന്നത്.

പുതുതായി പണിത ആറു സ്റ്റേഡിയങ്ങൾക്കു പുറമേ ഡെൽഹിയിലുള്ള പത്തു സ്റ്റേഡിയങ്ങളും ആധുനികവൽക്കരിക്കപ്പെട്ടിട്ടുണ്ട്. ആദ്യത്തെ ഏഷ്യാഡിന്റെ സ്മരണകൾ നിറഞ്ഞുനിൽക്കുന്ന നാഷണൽ സ്റ്റേഡിയത്തിൽ പുതുതായി അസ്ട്രോടർഫ് വിരിച്ച് 35,000 പേർക്കിരിക്കാവുന്ന ഈ സ്റ്റേഡിയം ഇന്ത്യയും പാകിസ്ഥാനും തമ്മിലുള്ള ഹോക്കിമത്സരത്തിനായി കാത്തുകിടക്കുന്നു. ആറായിരംപേർക്കിരിക്കാവുന്ന ശിവജി സ്റ്റേഡിയവും വനിതാഹോക്കിക്കുവേണ്ടി പുതുക്കിപ്പണിഞ്ഞു. കുതിരയോട്ടമത്സരങ്ങൾ നടക്കുന്ന ഹർബക്ഷ് സ്റ്റേഡിയം 6700 പേരെയും സംഘാടകരെയും ഉൾക്കൊള്ളാവുന്ന വിധം പുതുക്കപ്പെട്ടു. ബോക്സിങ്ങും ടേബിൾടെന്നീസും നടക്കുന്ന പ്രഗതി മൈതാനത്തിലെ ഹാൾ ഓഫ് സ്റ്റേററ്സിന്റെ പണിയും പൂർത്തിയായി. ഇവിടെ നടക്കുന്ന മത്സരങ്ങൾ കാണാൻ 3,500 പേർക്ക് ഇരിപ്പിട സൗകര്യം ഉണ്ടായിരിക്കും. മൽപ്പിടിത്തവും ഫുട്ബോളും അരങ്ങേറുന്നത് 15000 പേർക്കിരിക്കാവുന്ന ബക്കർ സ്റ്റേഡിയത്തിലാണ്. ആർച്ചറി-ഹാൻഡ് ബാൾ മത്സരങ്ങൾക്കുള്ള ഡെൽഹി യൂണിവേഴ്സിററി മൈതാനവും, പുതുക്കിപ്പണിഞ്ഞ മോഡൽ ടൗൺ സ്റ്റേഡിയവും ടെന്നീസ് മത്സരങ്ങൾക്കുള്ള ഹോസ്കാസിലെ ഓപ്പൺ ലോൺ ടെന്നീസ് കോർട്ടുകളും മത്സരക്കാർക്കായി തയ്യാറായിക്കഴിഞ്ഞു.

ആരോപണങ്ങൾ അനവധി ഉയർന്നുവന്നിട്ടുണ്ട്, ഇവയുടെ നിർമ്മാണവുമായി ബന്ധപ്പെടുത്തി. പക്ഷേ, ഒന്നുണ്ട്, ഇന്നത്തു നമ്മുടെ ദേശീയാഭിമാനത്തിന്റെ പ്രതീകമാണ്. ഇത്രയധികം വിദേശീയർ ആദ്യമായാണ് ഒരു വലിയ അന്താരാഷ്ട്രമേളയ്ക്കായി ഡെൽഹിയിലെത്തുന്നത്. അവരിൽ നമ്മുടെ നാടിനെപ്പററി മതിപ്പുളവാക്കേണ്ടതു് അഭിമാനത്തിന്റെ പ്രശ്നമാണ്—വിജയ്മൽഹോത്ര പറയുന്നതു് ശരിയല്ലേ? നവംബർ പത്തൊൻപതാം തീയതിയാണ് ഇന്ദിരയുടെ ജന്മദിനം. അന്ന് ഏഷ്യാഡ് ഉദ്ഘാടനം ചെയ്യുന്നതോടെ ഭാരതം ലോക കായികമത്സരഭൂപടത്തിൽ പ്രമുഖസ്ഥാനം നേടും—ശങ്കരൻനായർ പറയുന്നു.

ഡെൽഹിയുടെ മുഖച്ഛായ മാററിയിരിക്കുകയാണ് ഏഷ്യൻ ഗെയിംസ്. സ്മാരകങ്ങളുടെ നഗരമായ, ചരിത്രം ഉറങ്ങിക്കിടക്കുന്ന ഇന്ത്യയുടെ തലസ്ഥാനത്തേക്കെത്തിയ ഏഷ്യൻ ഗെയിംസിനുവേണ്ടി സ്റ്റേഡിയങ്ങളും ഫ്ളൈ ഓവറുകളും പുതിയ പന്ത്രണ്ടു ഹോട്ടലുകളും, വീതികൂട്ടി മനോഹരമാക്കിയ വീഥികളും പുതിയ മരത്തോപ്പുകളും പൂന്തോട്ടങ്ങളും നിർമ്മിച്ചിരിക്കുന്നു. ഏഷ്യാഡിനെത്തുടർന്ന് 83-ലെ ആഫ്രോ ഏഷ്യൻ ഗെയിംസും ഇവിടെവച്ചു നടത്തുന്നതാണ്. അതോടുകൂടി '92-ലെ ഒളിമ്പിക്കിന് വേദിയാവാൻ ഇന്ത്യ ശ്രമിക്കും.

ഡെൽഹിയുടെ മുഖച്ഛായയെ മാററിമറിക്കുന്നതാണ് ഏഷ്യൻ ഗെയിംസിനുവേണ്ടി നിർമ്മിക്കപ്പെട്ട മന്ദിരങ്ങൾ. അവയിൽ പ്രധാനം ഏഷ്യൻ ഗെയിംസ് വില്ലേജാണ്







ഒൻപതാമത് ഏഷ്യൻ ഗെയിംസ് അരങ്ങേറുന്ന ഡെൽഹിയിലെ നെഹ്റു സ്റ്റേഡിയം

# ഇന്ത്യയുടെ അഭിമാനം

**ഏഷ്യൻ ഗെയിംസ് സ്പെഷ്യൽ ഓർഗനൈസിങ് കമ്മിററിയുടെ ഡെപ്യൂട്ടി ചെയർമാനും സെക്രട്ടറി ജനറലുമാണ് കെ. ശങ്കരൻ നായർ. ഏഷ്യൻ ഗെയിംസിന്റെ സംഘടനാപരമായ ചുമതലകൾ വഹിക്കുന്ന അദ്ദേഹവുമായി വി. കെ. ചെറിയാൻ നടത്തിയ അഭിമുഖ സംഭാഷണം.**

ഏഷ്യൻ ഗെയിംസിന് ആതിഥേയരാകുക വഴി എങ്ങനെയാണ് ഭാരതത്തിന്റെ കായികരംഗത്തിനു പ്രയോജനമുണ്ടാവുക?

ശങ്കരൻനായർ: 9-ാം ഏഷ്യൻ ഗെയിംസ് ഭാരതത്തിനു ലഭിച്ച ഒരു ബഹുമതിയാണ് എന്നു ഞാൻ കരുതുന്നു. നമ്മുടെ കായികരംഗം ആധുനിക സാങ്കേതികവിദ്യയുടെ സഹായത്താൽ ഈ ഗെയിംസോടെ പുതിയൊരു സ്ഥാനത്തേക്ക് ഉയരാൻ പോകുകയാണ്. നമ്മുടെ കായികതാരങ്ങൾ, അവർ

കെ. ശങ്കരൻ നായർ



എത്ര മികച്ചവരായിരുന്നാലും ഒരിക്കലും അന്തർദ്ദേശീയ മത്സരങ്ങളിലെ കൃത്രിമ ട്രാക്കുകളുമായും, അന്തരീക്ഷവുമായും ഇണങ്ങിച്ചേർന്നിരുന്നില്ല. കാരണം, അവർ പരിശീലിച്ചിരുന്നതു് ഒരിക്കലും അത്തരത്തിലുള്ള ഒരു സംവിധാനത്തിലല്ലായിരുന്നു. ഡെൽഹി ഏഷ്യൻ ഗെയിംസോടെ ചിത്രം അപ്പാടെ മാറാൻ പോവുകയാണ്. ജവഹർലാൽ നെഹ്റു സ്റ്റേഡിയത്തിലെ കൃത്രിമ ട്രാക്കുകൾ, നാഷണൽ സ്റ്റേഡിയത്തിലെ അസ്ട്രോ ടർഫ് വിരിച്ച ഹോക്കി ഗ്രൗണ്ട്, ഇന്ദ്രപ്രസ്ഥയിലെ ഇൻഡോർ സ്റ്റേഡിയവുമൊക്കെ—നമ്മുടെ കായികരംഗത്തെ ഒരു സുപ്രധാന വഴിത്തിരിവിനെയാണു കാണിക്കുന്നതു്.

ഇത്തരം ഒരന്തർദ്ദേശീയ കായികമേള നടത്തുക എന്നതുതന്നെ ഒരു രാജ്യത്തിന്റെ അഭിമാനത്തിന്റെ പ്രശ്നമാണെന്നു ഞാൻ കരുതുന്നു. കായികരംഗത്തെ ആധുനികവൽക്കരണം ഭാരതത്തിൽ നടന്നുകഴിഞ്ഞു എന്ന് ലോകത്തെ നമുക്കറിയിക്കുവാൻ കഴിയും. മാത്രവുമല്ല, ഭാവിയിൽ കായികരംഗത്തെ, ഒരു സുപ്രധാന ശക്തിയായി നാം അംഗീകരിക്കപ്പെടുകയും ചെയ്യും. അടുത്തവർഷം നടക്കു

നീരിക്കുന്ന ആഫ്റോ—ഏഷ്യൻ ഗെയിംസും കൂടിയാകുമ്പോൾ ഭാരതത്തിന്റെ ഈ സ്ഥാനം ലോകം അംഗീകരിക്കും എന്നു ഞാൻ കരുതുന്നു.

അന്തർദ്ദേശീയ ഒളിമ്പിക് കമ്മിററിയും ഏഷ്യൻ ഗെയിംസ് സ്പെഷ്യൽ ഓർഗനൈസിങ് കമ്മിററിയും തമ്മിൽ അഭിപ്രായവ്യത്യാസങ്ങൾ വല്ലതുമുണ്ടോ?

ഒളിമ്പിക് കമ്മിററി ഡെൽഹിയിലെ ഈ ഗെയിംസിനെ സാങ്കേതികമായി അംഗീകരിച്ചിട്ടില്ല. കാരണം, ചില അംഗരാഷ്ട്രങ്ങളെ ക്ഷണിച്ചില്ല എന്നതുതന്നെ. ഈ അഭിപ്രായവ്യത്യാസം ഒരിക്കലും, അന്തർദ്ദേശീയതലത്തിലോ, മററു കായികസംഘടനകളുമായുള്ള ഇടപാടുകളിലോ ഒരു പ്രശ്നമായിട്ടില്ല. അതുകൊണ്ട് ഓർഗനൈസിങ് കമ്മിററി ഈ അഭിപ്രായവ്യത്യാസം ഗൗരവമായി എടുത്തിട്ടില്ല. എനിക്കു കിട്ടിയ അറിവു ശരിയാണെങ്കിൽ ഒളിമ്പിക് അസോസിയേഷൻ പ്രസിഡൻറ്, ഗെയിംസിന്റെ ഉദ്ഘാടനച്ചടങ്ങിൽ പങ്കെടുക്കുവാനുള്ള നമ്മുടെ ക്ഷണം സ്വീകരിച്ചിട്ടുണ്ട്.

ഇസ്രേലിനെ ക്ഷണിക്കാതിരിക്കാനുള്ള കാരണമെന്താണ്?

ലബനോണിൽ അവർ കാണിച്ചുകൂട്ടിയ വിനകൾക്കുശേഷം ഇത്തരമൊരു അന്താരാഷ്ട്രമേളയിൽ അവരെ എങ്ങനെയാണു ക്ഷണിക്കുന്നത്. ശക്തമായ പൊതുജനാഭിപ്രായമാണ് ഇതിനു കാരണം.

ലോക്ദളിന്റെ ധർണാഭീഷണിയും, തമ്മിൽ യുദ്ധം ചെയ്യുന്ന ഇറാൻ–ഇറാക്ക് രാജ്യങ്ങളുടെ മത്സരങ്ങളും (പ്രത്യേകിച്ച് ഫുട്ബോൾ മത്സരം) സെക്യൂരിററി പ്രശ്നമാകുമെന്നു കരുതുന്നുണ്ടോ? പൊതുവേ മറെറന്തെങ്കിലും സെക്യൂരിററിപ്രശ്നങ്ങൾ മുന്നിൽ കാണുന്നുണ്ടോ?

ഒരു സാധാരണ അന്തർദ്ദേശീയ കായികമേളയ്ക്കു വേണ്ട കരുതൽ നടപടികൾ മുഴുവൻ ഡെൽഹിയിലും കാണും. ഉദ്ഘാടനദിവസത്തെ പരിപാടികൾ മുഴുവൻ ആർമിയുടെ നിയന്ത്രണത്തിലാണ്. മററു കുഴപ്പങ്ങൾ ഞാൻ പ്രതീക്ഷിക്കുന്നില്ല. ഇറാനും ഇറാക്കും തമ്മിൽ യുദ്ധംചെയ്യുന്ന രാജ്യങ്ങളാണെന്ന് എല്ലാവർക്കുമറിയാം. പക്ഷേ, അവർ ഇവിടെ കായികരംഗത്തെ മത്സരത്തിനായി എത്തുകയാണ്. അപ്പോൾ ആ സ്പിരിററ് അവർ കാണിക്കുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു.

ഏഷ്യൻ ഗെയിംസിന്റെ ബഡ്ജററിങ്ങിലേക്കു നോക്കുമ്പോൾ 80–ലെ മൽഹോത്ര കമ്മിററിയുടെ 26 കോടിയിൽ നിന്ന് ഇന്ന് ഏകദേശം 110 കോടിയിലേക്കു സംഘാടനച്ചെലവുകൾ മാത്രം വർദ്ധിച്ചിരിക്കുന്നു എന്ന് കാണാം. ഈ ഭീമമായ വർദ്ധനവിന് കാരണങ്ങൾ എന്തൊക്കെയാണ്?

ഇപ്പോഴുള്ള കമ്മിററി അധികാരത്തിൽ വരുമ്പോൾ ഉള്ള ബഡ്ജററ് 62 കോടി രൂപയായിരുന്നു. മൽഹോത്ര കമ്മിററിയുടെ 26 കോടി80–ലായിരുന്നു. കുറഞ്ഞ പക്ഷം രണ്ടുവർഷത്തെ പണപ്പെരുപ്പത്തിന്റെ കണക്കെടുക്കൂ. ഒരു കോഴിമുട്ടയുടെയെങ്കിലും വില സ്ഥിരമായി നില്ക്കുന്നുണ്ടോ? അപ്പോൾ ഈ വർദ്ധനവ് വെറും സാധാരണം മാത്രമാണെന്നു കാണാൻ കഴിയും. മാത്രവുമല്ല, പ്രതീക്ഷിക്കാതെ പല രാജ്യങ്ങളും അവസാന മാസങ്ങളിൽ കൂടുതൽ ഇനങ്ങളിൽ പങ്കെടുക്കാനുള്ള താല്പര്യം പ്രകടിപ്പിച്ചിരിക്കുകയാണ്. ഉദാഹരണമായി, കുതിരയോട്ട മത്സരങ്ങൾ എടുക്കൂ. ആദ്യഘട്ടത്തിൽ 20 കുതിരകളെയാണു വിദേശത്തുനിന്നും പ്രതീക്ഷിച്ചിരുന്നത്. എന്നാൽ ഇപ്പോൾ അവയുടെ എണ്ണം 70 ആണ്. ഇവയ്ക്കു വേണ്ട താമസം, സഞ്ചാരച്ചെലവുകൾ ഏകദേശം ഇരട്ടിയായി വർദ്ധിച്ചു. ഇങ്ങനെ പല ഇനങ്ങളിലും ചില അവസാന നിമിഷ–അധികച്ചെലവുകൾ പ്രതീക്ഷിക്കാതെ ഉണ്ടായി.

പ്ലാൻ അനുസരിച്ച് സംഘാടനച്ചെലവുകൾ പരസ്യസ്ഥല വിപണനം വഴിയും 'അപ്പു'വിന്റെ രൂപം ഉപയോഗിക്കാനുള്ള അവകാശം വഴിയും ടെലിവിഷൻ കവറേജിനുള്ള അവകാശം വഴിയും തിരിച്ചെടുക്കാമെന്നായിരുന്നല്ലോ? മീററ്കോ ഇടപാടിലെ തകരാറും, 'അപ്പു'വിന്റെ വില്പനയിലെ വിവേചനമില്ലായ്മയും, ടി. വി. കവറേജിലെ അവ്യക്തതയും ഈ പദ്ധതിയെ തകരാറിലാക്കിയിട്ടില്ലേ? ഇതിനു കാരണം ഓർഗനൈസിങ് കമ്മിററിയുടെ വിവേചനമില്ലായ്മയാണെന്നതു് ശരിയാണോ?

മീററ്കോ ഇടപാടിൽ എന്തിനാണ് എല്ലാവരും ഞങ്ങളെ മാത്രം കുററം പറയുന്നത്. മീററ്കോ ഒരു അന്തർദ്ദേശീയ സ്ഥാപനമാണ്. അവരുമായി ഒപ്പുവയ്ക്കുമ്പോൾ ഒരു മാന്യമായ ഇടപാടാണ് ഞങ്ങൾ പ്രതീക്ഷിച്ചിരുന്നതു്. എന്നാൽ അവർ ഇതുവരെ തരേണ്ട ആദ്യനിക്ഷേപത്തുക നൽകിയിട്ടില്ല. അതുകൊണ്ട് വരുമാനം പ്രതീക്ഷിച്ചത്ര ഉണ്ടാകുന്നില്ല. ടി. വി. കവറേജിൽ ബുക്കിങ്ങിന് പ്രയാസമാണെന്നൊക്കെ അവർ പറയുന്നു. ടി. വി. യുടെ കാര്യം പറയുകയാണെങ്കിൽ ഇൻറൽസാററ് എന്ന അന്തർദ്ദേശീയ സാററലൈററ് ഭാരതം ബുക്ക്ചെയ്തു കഴിഞ്ഞു. ആരൊക്കെ ആ സൗകര്യം ഉപയോഗിക്കണമെന്നുള്ളതു് അവരല്ലേ നിശ്ചയിക്കേണ്ടതു്. ഈ കാര്യത്തിൽ ഞങ്ങൾ നിയമോപദേശം തേടിക്കൊണ്ടിരിക്കുകയാണ്. എന്തു ചെയ്യണമെന്ന് ധൃതിപ്പെട്ട് ഒരു തീരുമാനമെടുക്കുന്നതു് ശരിയാകുകയില്ല. എന്നാൽ അപ്പുവിന്റെ ചിത്രമുപയോഗിക്കുന്നതിനെപ്പററിയുള്ള റിപ്പോർട്ടുകൾമിക്കതും വാസ്തവവിരുദ്ധമാണ്. എന്തിനാണ് ഇത്തരം ചെറിയ കാര്യങ്ങൾ ഊതിപ്പെരുപ്പിക്കുന്നതു്. (ഇവിടെ മോഡേൺ ബേക്കറീസിന്റെ കൂടിയ ഓഫർ നിഷേധിച്ചുകൊണ്ട് ഒഫിഷ്യൽ ശീതളപാനീയത്തിന്റെ അവകാശം പ്യൂവർഡ്രിങ്ക്സിനു കൊടുത്തതിനെപ്പററി വിശദീകരിക്കാൻ അദ്ദേഹം വിസമ്മതിച്ചു.

മീഡിയ നിങ്ങൾക്കെതിരാണെന്നു് തോന്നുന്നുണ്ടോ? ഓർഗനൈസിങ് കമ്മിററിയുടെ വിദേശ പബ്ലിസിററി ആരാണ് നടത്തുന്നതു്?

മീഡിയ മിക്കവാറും ഞങ്ങൾക്കെതിരാണെന്നുവേണം കരുതുവാൻ. കഴിഞ്ഞ ഒരുദിവസം കുറച്ചുപേർ ഒരു ഡെൽഹി പത്രത്തിന്റെ ഓഫീസിൽനിന്നും ഫോൺചെയ്തു. ശങ്കരൻനായർ, മീററ്കോ പരസ്യക്കമ്പനിയുമായുള്ള ഇടപാടിലെ വ്യവസ്ഥകൾ എന്തൊക്കെയാണ്? ഞാനെങ്ങനെയാണ് അതു് മുഴുവൻ അറിയുക. അവരെ എനിക്ക് നിരാശപ്പെടുത്തേണ്ടിവന്നു. പിറേറദിവസം എനിക്കെതിരായി ആരോപണവും. 'മറുപടി പറയുവാൻ പോലും സാധിക്കാത്തവിധത്തിൽ അയാൾ ബിസിയാണെ'ന്ന് ഒരു ആരോപണവും.

എന്തുകൊണ്ടാണവർ ഓർഗനൈസിങ് കമ്മിററിയെ മാത്രം ആക്ഷേപിക്കുന്നതു്? മീററ്കോ ഒരു വിദേശ കമ്പനിയല്ലേ. അവർ നിയമം പാലിക്കാത്തതു് ഞങ്ങളുടെ കുററമാണോ? എന്തുകൊണ്ട് മീററ്കോയെപ്പററി അവർ എഴുതുന്നില്ല? വിദേശ പബ്ളിസിററിയുടെ കാര്യം. നമ്മുടെ എല്ലാ എംബസികളും, മററ് അന്തർദ്ദേശീയ കായികസംഘടനകളെ ഇവിടത്തെ എല്ലാ വിശേഷങ്ങളും അപ്പോഴപ്പോൾ അറിയിച്ചുകൊണ്ടിരിക്കുകയാണ്.

ഓർഗനൈസിങ് കമ്മിററിയുടെ സീനിയർ ഓഫീസർമാർ വിദേശപര്യടനം നടത്തുമ്പോൾ സാധാരണ അവർ പോകുന്ന സ്ഥലങ്ങളിൽ പത്രസമ്മേളനം നടത്തുന്നു. അല്ലാതെ പാർട്ടികൾക്കും മററു പരസ്യക്കമ്പനികൾക്കുമായി കമ്മിററി വൻ തുകകൾ ചെലവഴിച്ചിട്ടില്ല.

ടിക്കററ് വില്പനയെപ്പററി ധാരാളം ആരോപണം വന്നിട്ടുണ്ടല്ലോ? അതിലൊന്ന് ഓർഗനൈസിങ് കമ്മിററി നവംബറിലെ മാർക്കററിനുവേണ്ടി കുറച്ചു ടിക്കററുകൾ മാററിവച്ച് ഒക്ടോബറിൽ ഒരു കൃത്രിമ ക്ഷാമം സൃഷ്ടിക്കുന്നു എന്നാണ്.

ശരിയാണ്, ഞങ്ങൾ കുറച്ചു ടിക്കററുകൾ മാററിവച്ചിട്ടുണ്ട്. പത്തു ശതമാനം വിവിധ കായികമത്സര ഫെഡറേഷനുകൾക്ക്. പത്തുശതമാനം എം. പി.മാർക്ക്. പത്തുശതമാനം ഏഷ്യൻ ഗെയിംസിനുവേണ്ടി പണിയെടുക്കുന്നവർക്കും. കുറച്ച് വിലകൂടിയ ഡോണേഴ്സ് ടിക്കററുകളും. ബാക്കി മുഴുവൻ ബാങ്കുകളും മററ് സ്ഥാപനങ്ങളും, ഇന്ത്യയിലെ പ്രധാനപ്പെട്ട എല്ലാ സിററികളിലും വിററഴിച്ചു എന്നാണ് ഞങ്ങളുടെ അറിവ്.

ഇടവിട്ടിടവിട്ട വന്ന ചെയർമാൻ, സെക്രട്ടറി ജനറൽ മാററങ്ങൾ (അതും രാഷ്ട്രീയ പ്രേരിതമായവ) ഓർഗനൈസിങ് കമ്മിററിയുടെ കാര്യക്ഷമതയെ ബാധിച്ചു എന്നതു് ശരിയാണോ? പല ഉന്നത കമ്മിററികളുടെയും ചെയർമാൻമാർ കായികരംഗവുമായി പുലബന്ധമില്ലാത്ത രാഷ്ട്രീയക്കാരാണെന്നതു് ശരിയാണോ?

മാററങ്ങൾ കാര്യക്ഷമതയെ വല്ലതായി ബാധിച്ചുവെന്ന് ഞാൻ കരുതുന്നില്ല. അവ രാഷ്ട്രീയപ്രേരിതമല്ല. വിജയമൽഹോത്രയെ നീക്കംചെയ്തതു് ഒളിമ്പിക് അസോസിയേഷനാണ്. വി. സി.

(ശേഷം 65–ാം പേജിൽ)



സുരേഷ്ബാബു

# സ്വർണ്ണം— ഇന്ത്യയുടെ പ്രതീക്ഷകൾ



400 മീററർ ഹർഡിൽസിൽ സ്വർണ്ണപ്രതീക്ഷയായ വത്സമ്മ

പി. ടി. ഉഷ:
ഏഷ്യയിലെ വേഗമേറിയ വനിതയാവുമോ?



അവിസ്മരണീയമായൊരനുഭവം ആകാൻ പോവുകയാണ് ഏഷ്യൻ ഗെയിംസ്. സെപ്ററംബർ മൂന്നാമത്തെ ആഴ്ചയിൽ നടന്ന ട്രയൽ ഗെയിംസ് കണ്ട ഒരാളെന്ന നിലയ്ക്ക് എനിക്കു പറയാൻ കഴിയും, അങ്ങേയററം ആകർഷകമാകും ഏഷ്യൻ ഗെയിംസെന്ന്. സ്റ്റേഡിയങ്ങളെല്ലാം സജ്ജമായിക്കഴിഞ്ഞു. സൗകര്യങ്ങളും. എല്ലാം സാർവ്വദേശീയ മാനദണ്ഡങ്ങൾ അനുസരിച്ചും. ഏഷ്യൻ ഗെയിംസിന്റെ സംഘടനാപരമായ തലത്തിൽ നമുക്ക് അന്തസ്സു പുലർത്താനായി. അതേസമയം മത്സരരംഗത്തോ? എല്ലാപേർക്കും, വിശേഷിച്ച്, ഇന്ത്യയുടെ സ്പോർട്സ് പ്രതീക്ഷകളിൽ വിശ്വാസം അർപ്പിച്ചിരിക്കുന്നവർക്ക്, അത്യാകാംക്ഷ ഉണ്ടാക്കുന്നതാണ് ഈ ചോദ്യം. ഈ ഗെയിംസിലെ മെഡലുകളിൽ ഭൂരിപക്ഷവും, അത്ലററിക്സ്, ഗുസ്തി, ഭാരോദ്വഹനം, ഷൂട്ടിങ്, ബോക്സിങ് ഇനങ്ങളിൽ നിന്നായിരിക്കും ഇന്ത്യയ്ക്ക് ലഭിക്കുക. ഹോക്കി (വനിതകളും പുരുഷന്മാരും) ടെന്നീസ്, കുതിരയോട്ടം, ഗോൾഫ്, തുഴയൽ, ബാഡ്മിൻറൺ— ഇന്ത്യ മെഡൽ പ്രതീക്ഷ പുലർത്തുന്ന ഇനങ്ങളാണ്. 120മെഡലുകളാണ് നീന്തലിൽ. ഇന്ത്യയ്ക്ക് ഒന്നുപോലും കിട്ടാനുള്ള സാദ്ധ്യത വിരളമാണ്. ടേബിൾ ടെന്നീസ് (21 മെഡലുകൾ) വോളിബോൾ, ബാസ്കററ്ബോൾ, ഹാൻഡ്ബോൾ, ജിംനാസ്റ്റിക്സ്, ഫുട്ബോൾ, സൈക്ളിങ്—ഇന്ത്യ മെഡലുകളിൽ നിന്നും എത്രയോ അകലെയാണു നില്ക്കുന്നതു്.

ഏതൊരു ഗെയിംസിനെയും ചരിത്രത്തിന്റെ ഭാഗമാക്കുന്നതു് ട്രാക്ക് ആൻഡ് ഫീൽഡ് ഇനങ്ങളാണ്. അടുത്ത കാലത്തെ ഇന്ത്യക്കാരായ കായിക താരങ്ങളുടെ പ്രകടനത്തെ അളവുകോലായി കണക്കിലെടുത്താൽ, ഭാവിയെ ഉൽക്കണ്ഠയോടെ മാത്രമേ കാണാനാവൂ. പക്ഷേ, ഈ ആശങ്കയിൽ പങ്കുചേരാത്ത ഒരാളാണ്, ഇന്ത്യൻ അത്ലററുകളുടെ ചീഫ് കോച്ച് ജെ. എസ്. സെയ്നി. അദ്ദേ



ലോങ്ജംപിൽ ആറു മീററർ— മെഴ്സി

പ്രേമചന്ദ്രൻ— 200 മീറററിലോ 400 മീറററിലോ സ്വർണ്ണം



ഹത്തിൻെറ ആത്മവിശ്വാസത്തിനു കാരണമുണ്ട്. 1970 മുതൽ എല്ലാ ദേശീയ കോച്ചിങ് ക്യാമ്പുകളുടെയും മേധാവി മാത്രമായിരുന്നില്ല അദ്ദേഹം. കഴിഞ്ഞ മൂന്നു ഏഷ്യൻ ഗെയിംസുകളിലും പങ്കെടുത്ത ഇന്ത്യൻ അത്‌ലററുകളെ പരിശീലിപ്പിച്ചെടുത്തതു് സെയ്നിയായിരുന്നു. ചില ദേശീയ റെക്കോർഡുകൾ തിരുത്തപ്പെട്ടുവെങ്കിലും 1982- ജനുവരിയിൽ കോഴിക്കോട്ടു നടന്ന ദേശീയ അത്‌ലററിക് മീററും, ഇക്കഴിഞ്ഞ ഡെൽഹിയിലെ ഓപ്പൺമീററും നിരാശാജനകമായിരുന്നു. 200 മീററിലും 400 മീററിലും മെച്ചപ്പെട്ട സമയംസൃഷ്ടിച്ച് ഓടിയ പ്രേമചന്ദ്രൻ മാത്രമാണ്, കോഴിക്കോടിനെ ഓർമ്മയിലെത്തിക്കുന്നതു്. ഇരുപതുകാരനായ രാജ് കുമാറിൻെറ 1500 മീററിലും 5000 മീററിലും മികച്ചസമയവും, 100 മീററിലും 200 മീററിലും 11.9 സെക്കൻഡിലും 24.8 സെക്കൻഡിലും പി. ടി. ഉഷ ഓടിയതും 6.13 മീററിൽ മേഴ്സി മാത്യൂ ലോങ് ജംപ് ചാടിയതും 55.6 സെക്കൻഡിൽ പത്മിനി തോമസ് 400 മീററർ ഓടിയതും കോഴിക്കോടിനെ രക്ഷിച്ചതായിരുന്നു. ഡെൽഹി ട്രയൽ ഗെയിംസിൽ പ്രേമചന്ദ്രനും(400മീററർ 47സെക്കൻഡ്) മേഴ്സി മാത്യു (6.02 മീററർ) വും അവരുടെനില കൂടുതൽ മെച്ചപ്പെടുത്തിയെന്നതു ശരിതന്നെ. അവരോടൊപ്പം വി. ചാറത്സ് (800 മീററർ) എഡ്വേർഡ് വിൻസൻറ് (5,000 മീററും 10,000 മീററും) ബഹദൂർ സിങ് (ഷോട്ട്പട്ട്) റീതാസെൻ (100, 200, 400 മീററർ) ഗീതാ സൂത്ഷി (800,1500 മീററർ) എന്നിവരും ഡെൽഹിയിൽ ആശയുടെ നാളം തെളിയിച്ചവരാണ്.

ഏഷ്യൻ ഗെയിംസിനുള്ള ഇന്ത്യൻ സംഘത്തിൻെറ തിരഞ്ഞെടുപ്പിനായി നടത്തിയ മത്സരത്തിൽ ചാറൽസിൻെറ1 മി. 47.9 സെക്കൻഡും (800 മീ) പത്മിനി തോമസിൻെറ 54.9 സെക്കൻഡും(400മീ) എടുത്തുപറയത്തക്കവിധം മികച്ചതായിരുന്നു. എന്നാൽ മററ് ഇനങ്ങളിലെ പ്രകടനം പ്രോൽസാഹജനകമായില്ല. എങ്കിൽപ്പോലും മുൻ അനുഭവംവച്ചുകൊണ്ട് ഒരുകാര്യം എനിക്കു പറയാനാവും—ഈ ഗെയിംസിൽ ഇന്ത്യയുടെ പങ്കാളിത്തം അഭിമാനാവഹമായിരിക്കും. 1974-ലും 1978-ലും ക്വാളിഫയിങ് നിലവാരം കടന്നുകയറാൻ കഴിയാത്തവരായിരുന്നു, ഇന്ത്യക്കുവേണ്ടി സ്വർണ്ണക്കൊയ്ത്തു നടത്തിയതു്. (മുൻ ഏഷ്യൻ ഗെയിംസിൽ ഒരിനത്തിലെ പ്രകടനത്തിൻെറ മൂന്നാം സ്ഥാനമാണ് ക്വാളിഫയിങ് നിലവാരമായി പരിഗണിക്കുന്നതു്.) 1974-ൽ ശിവനാഥ് സിംഗും (5,000 മീററിൽ സ്വർണ്ണവും 10,000 മീററിൽ വെള്ളിയും) വി. എസ്. ചൗഹാനും (ഡെക്കാത്‌ലണിൽ സ്വർണ്ണം) സതീഷ് പിള്ളയും (ലോങ്ജംപിൽ വെങ്കലം) ഞാനും (ഡെക്കാത്‌ലണിൽ വെങ്കലം) ക്വാളിഫൈ ചെയ്യാത്തവരായിരുന്നു. 1978-ലാണെങ്കിൽ ഹരിചന്ദും (5,000 മീററിലും 10,000 മീററിലും സ്വർണ്ണം) ഹക്കംസിംഗും (20 കിലോമീററർ നടത്തയിൽ സ്വർണ്ണം) ശ്രീറാംസിംഗും (800 മീററിൽ സ്വർണ്ണം) ക്വാളിഫൈ ചെയ്യപ്പെട്ടിരുന്നില്ല. ട്രാക്കിൻെറ നില മോശമായിരുന്നതിനു പുറമേ വാശിയുള്ള മൽസരത്തിൻെറ അഭാവവുമാണ് ഇതിനു കാരണം. ഇപ്പോഴത്തെ സ്ഥിതി അതല്ല. മികച്ചതാണ് ട്രാക്ക്. മൽസരമാണെങ്കിൽ എരിപൊരിയുള്ളതും. ആ നിലയ്ക്കു് ഇന്ത്യക്കാരായ അത്‌ലററുകൾക്ക് ഏററവും നല്ല പ്രകടനം കാഴ്ചവയ്ക്കാനാവും. ചൈനക്കാർ കായിക മേധാവിത്വം കൈയടക്കാൻ പരമാവധി യത്നിക്കും. ഡെൽഹി ഏഷ്യാഡ്, ആ പരിശ്രമത്തിൽ വിജയത്തുവൽ ചാർത്തിയെന്നുംവരാം. ജപ്പാൻകാക്ക് ഇതു നന്നായറിയാം. അതുകൊണ്ടുതന്നെ യൂറോപ്പിലെ എല്ലാ മൽസരങ്ങളിലും ജപ്പാനിലെ അത്‌ലററുകൾ എത്തിയിരുന്നു. ഡെൽഹിയിൽ അവരെത്തുന്നതു്, കിടയററ ഫോമിലായിരിക്കും. അവർക്കു തൊട്ടടുത്തു നില്ക്കാനാവും ഇന്ത്യക്കു്. വിശേഷിച്ച് ഇന്ത്യക്കാരായ വനിതകളുടെ പ്രകടനത്തിന്.

വനിതാമത്സരങ്ങളെ ഇനംതിരിച്ചു പരിശോധിക്കുമ്പോൾ, ഡെൽഹിയിലെ മണൽത്തരികളെ പുളകംചാർത്തുന്നതായിരിക്കും അവരുടെ പ്രകടനമെന്ന് തീർത്തുപറയാനാവും. 100 മീററർ ഓട്ടമത്സരത്തിൽ 11.7 സെക്കൻഡാണ് പി. ടി. ഉഷയുടെ അടുത്തകാല റെക്കോർഡ്. ഫിലിപ്പീൻസിലെ ലിഡിയ വെഗയും ചൈനയിലെ രണ്ട് അതലററുകളുമാണ് ഈ ഇനത്തിൽ മികച്ച സമയത്തിൻെറ ഉടമകൾ. ചലച്ചിത്രാഭിനയത്തിന് സമയം കണ്ടെത്തിയതുകൊണ്ട് ലിഡിയ ഡെൽഹിയിലെത്താനിടയില്ലെന്ന് ഒരു ശ്രുതിയുണ്ട്. അങ്ങനെയാണെങ്കിൽ ചൈനക്കാരുമായി ഓടിവേണം, ഉഷയ്ക്കു് സ്വർണ്ണത്തിൽ പിടിക്കാൻ. എന്നാൽ 24.6 സെക്കൻഡുകൊണ്ട് 200 മീററർ ഓടിയ ഉഷയ്ക്കു്, ആ ഇനത്തെ തികഞ്ഞ ആത്മവിശ്വാസത്തോടെ സമീപിക്കാം. ആ ഇനത്തിൽ നല്ല സമയമിട്ട ഏഷ്യൻ ചാമ്പ്യൻ ഉസാനി (തായ്‌ലാൻഡ്)ക്ക് 25 സെക്കൻഡിന് താഴെ വരാനായിട്ടില്ല. 23 54 സെക്കൻഡുകൊണ്ട് ഉസാനി ഈ ദൂരം പറന്നിട്ടുണ്ടെന്ന കാര്യം വിസ്മരിക്കുന്നില്ല. സിയൂളിൽ നടന്ന ഏഷ്യൻ ജൂനിയർ മത്സരത്തിൽ 200 മീററിൽ ലിഡിയയെ ഉഷ തോല്പിച്ചിട്ടുള്ളതാണ്. മലേറിയയുടെ പിടിയിൽനിന്നും മോചിതയായിട്ടുണ്ടെങ്കിൽ, 200 മീററർ ഓട്ടത്തിൻെറ സ്വർണ്ണം ഉഷയുടെ കൈയിലിരിക്കും. 400 മീററിൽ പത്മിനി തോമസിൻെറ സ്ഥാനം ഉഷയേക്കാൾ ഉറപ്പുള്ളതാണ്. അവസാനത്തെ സെലക്ഷൻ ട്രയലിൽ 54.9 സെക്കൻഡിൽ 400 മീററർ ഓടിയെത്തിയ പത്മിനി തോമസ് പലരേയും വിസ്മയിപ്പിച്ചു. 55 സെക്കൻഡിനു താഴെ 400 മീററർ പൂർത്തിയാക്കുന്ന ആദ്യത്തെ പെൺകുട്ടിയാണ് പത്മിനി. ട്രയൽ ഗെയിംസ് 400 മീററർ ഓട്ടമത്സരത്തിൽ റീത്താസെനിൻെറ സമയം 55.4 സെക്കൻഡായിരുന്നു. കോഴിക്കോട്ട് നാഷണലിൽ 55.6 സെക്കൻഡിന് റീത്തയെ പത്മിനി തോല്പിച്ചു. ഡെൽഹിയിൽ മറിച്ചു സംഭവിച്ചു. എന്നാൽ ഒക്ടോബർ 23-ന് പാട്യാലയിൽ വച്ച് 54.9 സെക്കൻഡ് കൊണ്ട് ഓടിയ പത്മിനി ദേശീയ റെക്കോർഡിന് അവകാശിയായി. ഡെൽഹിയിൽ ഈ രണ്ടു പെൺകുട്ടികൾ തമ്മിൽ സ്വർണ്ണത്തിനുവേണ്ടി നടത്തുന്ന പോരാട്ടം ആവേശകരമായിരിക്കും. മലേഷ്യയിലെ മുംതാസ് ജാഫറും, സെയ്ക് ഒയിക് സുനം സൗത്ത് കൊറിയയിലെ ചുങ് ബോങ് സൂങ്ങും കാണും, ഇവരുമായി മൽസരിക്കാൻ. സിന്തററിക്ട്രാക്കിൽ ഓടി ശീലമുള്ള റീത്തയ്ക്കു് ഒരു പന്തയക്കുതിരയുടെ വാശിയുണ്ട്. രണ്ടായാലും ഇവരിൽനിന്നും ഒരു മെഡൽ ഇന്ത്യയ്ക്കു് തീർച്ചയാണ്. എന്നാൽ ജപ്പാനിലെ യോഷീദ ജക്കോയിലാണ് എൻെറ വാതു്. ഇന്ത്യക്കാരിൽ രണ്ടുപേരിൽ ആരെങ്കിലും ഒരാളല്ലെങ്കിൽ യോഷീദയുടെ കഴുത്തിൽവീഴും സ്വർണ്ണം. 800, 1500 മീററിൽ ഏഷ്യൻ ചാമ്പ്യനായ ഗീതാസൂത്ഷിയിലാണ് നമ്മുടെ പ്രധാന പ്രതീക്ഷ. 1978, 1980 കാലത്തെ നിലവാരത്തിൽ നിന്ന് അവർ ഇനിയും ഉയന്നിട്ടില്ല. 1978-ൽ 2 മിനിററും 07.7 സെക്കൻഡുംകൊണ്ട് 800 മീററിൽ റെക്കോർഡിട്ട അവർ മോസ്ക്കോയിലെത്തിയപ്പോൾ 2 മിനിററും 06.6 സെക്കൻഡുമായി അതു്. ഇപ്രാവശ്യം 2 മിനിററും 10.9 സെക്കൻഡും വരെ എത്താനേ ഗീതയ്ക്കായിട്ടുള്ളൂ. എന്നാൽ അവരുടെ കോച്ച് ശ്രീറാം സിംഗിന് സംശയമേയില്ല, 78-ലെ പ്രകടനം ഗീത, ഇത്തവണ ആവർത്തിക്കുമെന്നതിൽ. ഗീതയ്ക്കു് തൊട്ടടുത്തുനിൽക്കുന്ന ഷൈനി എബ്രഹാമിന് ഇനിയും സ്വന്തം സമയം തിരുത്താൻ കഴിഞ്ഞാൽപോലും സ്വർണ്ണത്തിൽനിന്നും അകലെയാണ് ആ കുട്ടിയുടെ പ്രകടനം. 1500 മീററിൽ ഗീതയ്ക്കു് ഒരു മെഡൽ ഉറപ്പാണ്. നാലു കൊല്ലം മുമ്പ് ബാങ്കോക്കിൽവച്ച് 1500 മീററിനും 3000 മീററിനും സ്വർണ്ണം നേടിയതു് ജപ്പാനിലെ അക്കിനി മസൂദ (17 വയസ്സ്) യും നോർത്ത് കൊറിയയിലെ കിം ഒക് സുനും ആണ്. മെഡിക്കൽ വിദ്യാഭ്യാസം പൂർത്തിയാക്കിയ മസൂദ സ്വർണ്ണത്തിനുവേണ്ടി ഡെൽഹിയിലെത്തുന്നുണ്ട്. 1500 മീററിൽ 4 മി. 21.6 സെക്കൻഡിന് കിം ഒക്സുൻ അടുത്തകാലത്താണ് ഓടിയതു്.

ചാട്ടത്തിലും ഏറിലും മത്സരം ഏകപക്ഷീയമായി പര്യവസാനിക്കാനാണ് സാദ്ധ്യത. ചൈനയിലെ ഷെങ് ദിഷെങ്ങിൽനിന്നും ഹൈജംപിനുള്ള സ്വർണ്ണം ജപ്പാനിലെ ഹിസായോ ഫുകീമിട്സു തട്ടിയെടുക്കും. ഇന്ത്യയ്ക്കു് ഈ ഇനത്തിൽ ഒരു പെൺകുട്ടിയെ ഇനിയും കണ്ടെത്താനായിട്ടില്ല. ഇന്ത്യക്കാരായ ചാട്ടക്കാരേക്കാൾ മികച്ച വിധത്തിലുള്ളതാണ് ഫുകീമിട്സുവിൻെറ റെക്കോർഡ്—1.93 മീററർ. ഇന്ത്യക്കാരികളിൽ ആരുംതന്നെ 1.60 മീററിൽ കൂടുതൽ ചാടിയിട്ടുമില്ല. ലോങ്ജംപിൽ, കഴിഞ്ഞ ഏഷ്യാഡിൽ 400 മീററിൽ വെങ്കലമെഡൽ നേടിയ മുരളീകുട്ടൻെറ പ്രേയസി മെഴ്സിമാത്യുവാണ് ഇന്ത്യയുടെ പ്രതീക്ഷ. എല്ലാ മൽസരങ്ങളിലും ആറു മീററർ കടന്നിട്ടുണ്ട് ഈ പെൺകുട്ടി. ആ നിലയ്ക്കു് ഒരു മെഡൽ മെഴ്സിക്കു കിട്ടും. എന്നാൽ 6.28 മീററർ വീണ്ടും ചാടി തൻെറ സാന്നിദ്ധ്യം ഉച്ചത്തിൽ പ്രഖ്യാപിച്ച ചൈനക്കാരി സൂ വാ സ്വർണ്ണം കൊണ്ടുപോകാൻ ഡെൽഹിയിൽ വരുന്നുണ്ട്. ചൈനയിൽനിന്നു തന്നെ ലിയോ വൻഹു വും ലി ഹു വിറോങ്ങും 6.41 മീററും, 6.30 മീററും ചാടി സ്വന്തം നാട്ടുകാരിയെ തോല്പിക്കാൻ എത്തുന്നുണ്ട്.

ബാങ്കോക്കിൽ രണ്ടു വെള്ളി നേടിയ ഏഞ്ജൽ മേരി ജോസഫ് ഹെപ്ററാത്തലണിൽ മത്സരിക്കാനുണ്ട്. 4987 പോയിൻറുകൾ എഞ്ജൽ മേരി നേടിയിട്ടുണ്ട്,



പത്മിനിതോമസ്— 400 മീററിൽ 55.6 സെ



1500 മീററിൽ സ്വർണ്ണം— ഗീതാ സൂത്ഷി

ഹെപ്ററത്‌ലണിൽ 4987 പോയിൻറ് നേടിയ ഏഞ്ചൽ മേരിജോസഫിന് ചൈനാക്കാരികളെ തോല്പിക്കാനാവുമോ?





ഷൈനി എബ്രഹാം ഗീതയ്ക്ക് പിന്നിൽ



ശ്രീകുമാരിഅമ്മ റിലേയിലൂടെ സ്വർണ്ണം



ശിവനാഥ് സിംഗ് 10,000 മീററിൽ സ്വർണ്ണം



അബ്ദുൽ സമദ്‌വാല 100 മീററിൽ 10.8 സെ



ബഹദൂർസിംഗ്— ഷോട്ട്പട്ടിൽ സ്വർണ്ണം

മറെറാരു ഇന്ത്യക്കാരിയായ റീത്താ ദേവശ്ശ 4932 പോയിൻറുകൾ നേടി രണ്ടാം സ്ഥാനത്തെത്തിയിട്ടുമുണ്ട്. ഇവരിൽ ആരായിരിക്കും ഡെൽഹിയിൽ മികച്ച പ്രകടനം കാഴ്ചവയ്ക്കുന്നതെന്ന് പറയുക വിഷമമാണ്. എന്നാൽ സ്വർണ്ണവും വെള്ളിയും ഇത്തവണ ചൈനാക്കാരികൾ കൊണ്ടുപോകുമെന്നത് തീർച്ചയാണ്. 5518 പോയിൻറുകൾ നേടിയ ചൈനയിലെ പി സൂവിൽനിന്നും സ്വർണ്ണം അകന്നുപോകുന്നെങ്കിൽ, മത്സരത്തിനിടയിൽ പരിക്കേറ്റാൽ മാത്രമായിരിക്കും. മറെറാരു ചൈനാക്കാരിയായ യി ലിയാൻ യിങ് 5000 പോയിൻറുകൾ നേടിയിട്ടുണ്ട്. മലേഷ്യയിലെ സെയ്ത്തോനെയും, ജപ്പാനിലെ യുക്കരി യോഷിക്കാവെയും തോല്പിച്ചാലേ ഏഞ്ജലിനും റീത്തയ്ക്കും വെങ്കലമെങ്കിലും നേടാനാവൂ. ത്രോകളിൽ ചൈനയുടെ പരമാധിപത്യത്തെപ്പററി സംശയമേ വേണ്ട. ജപ്പാനിലുള്ളവർക്ക് വെങ്കലമെഡലുകൾ കൊണ്ട് തൃപ്തിയടയേണ്ടിവരും.

100 മീററർ ഹർഡിൽസിൽ അൽഫോൺസാ കര്യൻ മത്സരിക്കാനുണ്ടെങ്കിൽ മെഡൽ നേടാൻ ആ കുട്ടിക്കു കഴിയുമെന്ന് തോന്നുന്നില്ല. ചൈനയും ജപ്പാനുമായിരിക്കും ഈ രംഗത്തെ വിജിഗീഷുക്കൾ. 400 മീററർ ഹർഡിൽസ് ആവേശപ്രദമായിരിക്കും. വിശേഷിച്ച് കേരളത്തിന്. വത്സമ്മയെന്ന സ്വർണ്ണപ്പെൺകൊടി ഈ ഇനത്തിൽ വിസ്മയാവഹമായ മികവാണ് പ്രദർശിപ്പിച്ചിട്ടുള്ളത്. 1982 ജനവരിയിൽ കോഴിക്കോട്ട് വച്ച് 61.4 സെക്കൻഡിന് 400 മീററർ ഹർഡിൽസ് ഓടിയ വത്സമ്മ സെപ്ററംബറിൽ 60.9 സെക്കൻഡായി അതു ഭേദപ്പെടുത്തി. പാട്യാലയിലെ സെലക്ഷൻ ട്രയലിൽ വത്സമ്മയുടെ സമയം, 59.6 സെക്കൻഡായിരുന്നു. കടുത്ത മൽസരമില്ലാതെയാണ് ഈ മികവ് അവർ കാണിച്ചിരിക്കുന്നത്. അപ്പോൾ കടുത്ത മത്സരം വത്സമ്മയെ കൂടുതൽ മികച്ച ടൈമിങ്ങിന് പ്രാപ്തയാക്കും. അങ്ങനെ 59.24 സെക്കൻസിൽ സ്വന്തം സമയം താഴ്ത്തി നിറുത്തിയിരിക്കുന്ന ചൈനാക്കാരി ഷാങ്ഹുയിഫെങ്ങിനെ തോല്പിക്കാൻ വത്സമ്മയ്ക്കു സാധിച്ചേക്കും. ഒരു മാൻപേടയുടെ ചാതുര്യത്തോടെ ഹർഡിൽസ് ചാടിക്കടക്കുന്ന അവോയി യൂമിക്കോ (ജപ്പാൻ) കഴിഞ്ഞകൊല്ലം ടോക്കിയോയിൽ നടന്ന ഏഷ്യൻ ട്രാക്ക് ആൻഡ് ഫീൽഡ് മത്സരത്തിൽ വത്സമ്മയെ തോല്പിച്ച കാര്യം മറക്കാവുന്നതല്ല. തുല്യ നിലവാരത്തിലുള്ള മൂന്നു വിദേശപ്പെൺകുട്ടികൾ മത്സരിക്കുന്ന ഈ ഇനത്തിൽ സ്വർണ്ണം ആർക്കെന്നു പറയുക പ്രയാസമാണെങ്കിലും വത്സമ്മയുടെ കാലുകളെ ശരതുല്യമാക്കാൻ ജനക്കൂട്ടത്തിൻെറ പിന്തുണയുണ്ടാകും. $4 \times 400$ മീററർ റിലേയിൽ സ്വർണ്ണം നമുക്കു തീർച്ചയാണ്. 56 സെക്കൻഡിനു താഴെ ടൈമിങ്ങുള്ള നാലു് ഓട്ടക്കാരികൾ നമുക്കുണ്ട്. ഏഷ്യയിലെ ഒരൊററ രാജ്യത്തിനും ഈ ഇനത്തിൽ നമ്മെ വെല്ലുവിളിക്കാനാവില്ല. 3 മി. 42 സെക്കൻഡു കൊണ്ട് സ്വർണ്ണം നേടാനും റെക്കേർഡ്



സുഭാഷ് ജോർജ്

തിരുത്താനും നമുക്കു കഴിയും. പത്മിനി, തോമസ്, ശ്രീകുമാരിഅമ്മ, വത്സമ്മ എന്നീ മലയാളിപ്പെൺകുട്ടികളോടൊപ്പം റീത്തയുമുണ്ടായിരിക്കും വിക്ടറി സ്റ്റാൻഡിൽ. 20വനിതകളടങ്ങുന്ന ടീമിൽ ഒൻപതുപേർ കേരളത്തിൻെറ സംഭാവനയാണെന്ന വസ്തുത അഭിമാനകരമല്ലേ?

പുരുഷവിഭാഗത്തിൽ നല്ലൊരു ടീമിനെ അണിനിരത്താൻ നമുക്കു കഴിഞ്ഞിട്ടുണ്ട്. 1971 മുതൽ 1980 വരെ എല്ലാ കോച്ചിങ് ക്യാമ്പുകളിലും ഞാൻ പങ്കെടുത്തിരുന്നു. അപ്പോഴൊന്നും തന്നെ വേണ്ടത്ര അതു് ആസൂത്രണം ചെയ്യിരുന്നില്ല. എല്ലാം പെട്ടെന്ന് ചെയ്തുതീർക്കുക, അതായിരുന്നു ലക്ഷ്യം. അതിൽ നിന്നുള്ള ഒരു വിട്ടുപോരലായിരുന്നു ഇത്തവണത്തെ ക്യാമ്പ്. ഒന്നരക്കൊല്ലം നീണ്ടുനിന്നു, ഏഷ്യാഡിനുള്ള സംഘത്തിൻെറ കോച്ചിങ്. നല്ല ആഹാരം, മികച്ച പരിശീലനം, ആധുനികമായ സജ്ജീകരണങ്ങൾ—കോച്ചിങ്ങിന് ക്ഷണിക്കപ്പെട്ട 22 പേർക്കും ലഭിച്ചു. ടാർട്ടൺ ട്രാക്കിൽ പരിശീലിക്കുക എൻെറ ഒരു സ്വപ്നമായിരുന്നു. ഒരിക്കലും അതിനെനിക്കു് സാധിച്ചിരുന്നില്ല. അതുപോലെതന്നെ ദീർഘദൂരം ഓട്ടക്കാർക്കു് സിന്തററിക് ട്രാക്കും അപ്രാപ്യമായിരുന്നു. അത്തരം അപര്യാപ്തതകളെല്ലാം പരിഹരിക്കപ്പെട്ടിരിക്കുന്നു.

ഓട്ടക്കാരിൽ വലിയ പ്രതീക്ഷ പുലത്താൻ എനിക്കു കഴിയുന്നില്ല. 1951 ലാണ് 100 മീ. 200 മീ. ഓട്ടത്തിൽ ലെവി പിൻേറാ ഇന്ത്യയ്ക്കു സ്വർണ്ണം നേടിയത്. അതിനുശേഷം 27 കൊല്ലം കാത്തിരിക്കേണ്ടിവന്നു, 1978–ൽ ബാങ്കോക്കിൽവച്ച് ജ്ഞാനശേഖരന് 100 മീററിൽ സ്വർണ്ണം നേടാൻ. അടിൽ സുമരിവാലയും ആനന്ദ് ഷെട്ടിയും 10.8, 10.7 സമയത്തിന് അർഹരാണെങ്കിലും മെഡലുകൾ നേടാൻ അവർക്കാവുകയില്ല. കഴിഞ്ഞ ഏഷ്യാഡിൽ സ്വർണ്ണം നേടിയ ജയസൂരപരാപ് (തായ്ലൻഡ്) സൂ മാച്ചു (കൊറിയ) യെനാൻ കുമോകാങ് (ചൈന)—ഇവരെല്ലാം 100 മീററിനെ 10.5 സെക്കൻഡിൽ പിടിച്ചുനിറുത്തിയവരാണ്. എന്നാൽ 200 മീററിൽ ആനന്ദ് ഷെട്ടിയെ നമുക്കു വിശ്വസിക്കാം. എന്നാലും ജ്ഞാനശേഖരൻെറ പ്രകടനം ഷെട്ടി ആവർത്തിക്കുമെന്നതിന് ഉറപ്പില്ല. ജപ്പാൻകാരായ തോഷിയോ, ടയോട്ട (20.6 സെ) ഹിര ഹിതോ യമാസാക്കി (20.8 സെ) യരാദ യസുഹിരോ (21.3 സെ) എന്നിവർ ഡെൽഹിയിലെത്തിയിട്ടുണ്ടെങ്കിൽ 21.5 സെക്കൻഡിനപ്പുറം കടക്കാൻ കഴിയാത്ത ഷെട്ടിക്കു് വിക്ടറി സ്റ്റാൻഡ് വളരെ വിദൂരമായിരിക്കും. 200 മീററിന് പ്രേമചന്ദ്രനുമുണ്ട്. പക്ഷേ, 400 മീററിൽ മാത്രമായി പ്രേമൻ ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നെങ്കിൽ! ട്രയൽ ഗെയിംസിൽ 47 സെക്കൻഡിനായിരുന്നു പ്രേമൻ 400 മീററർ ഓടിയത്. കടുത്ത മത്സരമുണ്ടായാൽ പ്രേമൻെറ സമയം ഇനിയും കുറയും. അടുത്തകാലത്തു് 46.6 സെക്കൻഡിൽ 400 മീററർ ഓടിയ ജപ്പാനിലെ തൊകാനി, ഫിലിപ്പീൻസിൽ നിന്നുള്ള എസിഡെറോ ഡെൽ പ്രദോ (46.5 സെ) 78–ൽ സ്വർണ്ണം നേടിയ ഇറാക്കുകാരനായ അബ്ബാസ് ലൂയിബി (46.7 സെ)—പ്രേമന് ഇവരുമായി മത്സരിച്ചുവേണം സ്വർണ്ണം നേടാൻ. ശ്രീരാം സിംഗ് രംഗത്തുനിന്നും നിഷ്ക്രമിച്ചുവെങ്കിലും 800 മീററർ ഓട്ടത്തിൽ ഇന്ത്യയുടെ പ്രതീക്ഷ അസ്തമിച്ചിട്ടില്ലെന്നു് ഡെൽഹി രേഖപ്പെടുത്തും. 1970–ൽ വെള്ളിയും 74–ലും 78–ലും സ്വർണ്ണവും ശ്രീരാമിൻേറതായിരുന്നു. അദ്ദേഹത്തിൻെറ റെക്കേർഡായ 1 മി 50 സെക്കൻഡിൽ എത്താൻ അടുത്തകാലത്തൊന്നും ആർക്കും സാധിച്ചിരുന്നില്ല. പാട്യാല എൻ. ഐ. എസ്സിലെ ക്യാമ്പിനെ വല്ലാതെ തളർത്തിയതായിരുന്നു ഈ അവസ്ഥ. എന്നാൽ അവസാന തിരഞ്ഞെടുപ്പിനായി നടത്തിയ ട്രയൽ മത്സരത്തിൽ ചാററസ് ബ്രോമിയോ 800 മീററർ 1 മി: 47.2 സെക്കൻഡിൽ തള്ളിച്ചിട്ടപ്പോൾ, കടുത്ത പരിശീലനം സഫലമാവുകയാണുണ്ടായത്. ഇതാവർത്തിച്ചാൽ ചാററസിൻെറ കൈയിലായിരിക്കും ഈ ഇനത്തിനുള്ള സ്വർണ്ണം. 1500 മീററിൽ ടി. സുരേഷിൻെറ സമയം 3 മി. 46.9 സെക്കൻഡാണ്.

മാരത്തോൺ ഉൾപ്പെടെ ദീർഘദൂര ഓട്ടമത്സരങ്ങളിൽ ജപ്പാൻകാരുടെ മേധാവിത്വം പ്രകടമായിരിക്കും. ഈ ഉന്നം മുൻനിറുത്തി ജപ്പാനിലെ അത്ലററുകൾ കുറേക്കാലമായി യൂറോപ്പിലെ എല്ലാ മത്സരവേദികളിലും പങ്കെടുത്തുവരികയായിരുന്നു. മുൻകാലത്തു് ഈ ഇനങ്ങളിൽ അവർക്ക് അത്ര വലിയ എതിർപ്പൊന്നും നേരിടേണ്ടി വന്നിരുന്നില്ല. ഇപ്പോഴത്തെ സ്ഥിതി അതല്ല. ചൈനയിൽ നിന്നുള്ള അത്ലററുകൾ ത്രോയിലും ജംപിലും മെഡലുകളെല്ലാം വാരിക്കൂട്ടുമ്പോൾ, ഓട്ടമത്സരങ്ങളായിരിക്കും

(ശേഷം 72–ാം പേജിൽ)



# ഏഷ്യാഡിൻെറ ഉദയം

**ഏഷ്യൻ ഗെയിംസ് പെററുവീണതു് ഇന്ത്യയുടെ മണ്ണിലായിരുന്നു. നെഹ്റുവിൻെറ പിന്തുണയോടെ പ്രൊഫസർ സോന്ധി രൂപം കൊടുത്ത ഈ ഗെയിംസ് ഏഷ്യൻ വ്യക്തിത്വം ഉയർത്തിക്കാട്ടാൻ സഹായിക്കുന്നു.**



സോന്ധി—ഏഷ്യാഡിൻെറ ശില്പി!

കായികമത്സര പ്രിയനായിരുന്ന പട്യാല മഹാരാജ് യാദവേന്ദ്രസിങ്ങിൻെറയും പ്രൊഫസർ ജി. ഡി. സോന്ധിയുടെയും 'ബ്രെയിൻ ചൈൽഡ്' ആണ് ഏഷ്യൻഗെയിംസ് എന്നു പറയാം. രാജാവും സോന്ധിയും പടിഞ്ഞാറെ ഏഷ്യൻ രാജ്യങ്ങളുമായി 1934–ഫെബ്റുവരിയിൽത്തന്നെ ഇന്നത്തെ ഡെൽഹിയിലെ നാഷണൽ സ്റ്റേഡിയമായ അന്നത്തെ ഇർവിൻ ആംഫി തിയേററിൽ നാലു രാജ്യങ്ങളുടെ സഹകരണത്തോടെ നടത്തിയ കായികമേളയാണ്, ഇന്നു 32 രാജ്യങ്ങൾ പങ്കെടുത്ത് കോടിക്കണക്കിനുള്ള രൂപ ചെലവഴിച്ച് നടത്തുന്ന ഏഷ്യൻ ഗെയിംസിൻെറ തുടക്കം. ഇന്ത്യയും അഫ്ഗാനിസ്ഥാനും സിലോണും പാലസ്തീനുമായിരുന്നു അന്നത്തെ മേളയിൽ പങ്കെടുത്തതു്.

ഓരോ നാലുവർഷവും നടത്തുവാൻ തീരുമാനിച്ച്, 1934–ലും 1938–ലും അന്നത്തെ പാലസ്തീനിൻെറ തലസ്ഥാനമായ ടെൽഅവീവിൽവച്ചു കാണാമെന്നു പറഞ്ഞവർ പിന്നെ രണ്ടാംലോകമഹായുദ്ധത്തിനുശേഷം, വേറൊരു മാറിയ അന്തരീക്ഷത്തിൽ വീണ്ടും ഡെൽഹിയിൽ (1951–ൽ) കണ്ടുമുട്ടി. ഇതിനിടയിൽ സംഘടനാപരമായും രാഷ്ട്രീയ സംബന്ധമായും പല വലിയ മാററങ്ങളും ഈ രാജ്യങ്ങളിൽ നടന്നുകഴിഞ്ഞിരുന്നു.

സ്വാതന്ത്ര്യത്തിനുമുമ്പുള്ള ഇടക്കാലസർക്കാരിൻെറ കാലത്തുതന്നെ അന്നത്തെ ഇന്ത്യൻ ഒളിമ്പിക് അസോസിയേഷൻ ചീഫായിരുന്ന മഹാരാജാ യാദവേന്ദ്രസിങ്ങും പ്രൊഫസർ സോന്ധിയും നെഹ്റുവിനോട് ഏഷ്യൻ രാജ്യങ്ങളെ മുഴുവൻ പങ്കെടുപ്പിച്ചുകൊണ്ടുള്ള ഒരു മേളയുടെ ആവശ്യകതയെക്കുറിച്ച് സവിസ്തരമായ ചർച്ചകൾ നടത്തിയിരുന്നു. ആയിടയ്ക്കു നടന്ന ഒരു ഏഷ്യൻ റിലേഷൻസ് സമ്മേളനത്തിൽ പ്രൊഫസർ സോന്ധി ഈ ആശയം ശക്തമായി മുന്നോട്ടുവച്ചു. നെഹ്റു അതു് അംഗീകരിച്ചുവെങ്കിലും 10 A അംഗീകരിക്കാഞ്ഞതിനാൽ 1947–ൽ അങ്ങനെയൊരു സംഭവം നടക്കാതെപോയി. എന്നാൽ പ്രൊഫസർ സോന്ധി ഒരു മിനിമേള—അതും ട്രാക്ക് ആൻഡ് ഫീൽഡിൽമാത്രമാകുവാൻ—ഇന്ത്യൻ അത്ലററിക്സ് ഫെഡറേഷൻ വഴി പിന്നീട് വിഫലമായെങ്കിലും 1949–ൽ ശ്രമിക്കുകയുണ്ടായി.

എന്നാൽ പ്രൊഫസർ സോന്ധിയുടെയും മററും അക്ഷീണ പരിശ്രമത്താൽ 1948–ലെ ഒളിമ്പിക്സിനുശേഷം ഏഷ്യൻ ഗെയിംസ് ഫെഡറേഷൻ, ഇന്ത്യ ഒരു സ്ഥാപകാംഗമായി, യാദവേന്ദ്രസിംഗിൻെറ നേതൃത്വത്തിൽ രൂപം കൊണ്ടു. ഫിലിപ്പൈൻസുകാരനായ വാർഗേസ് ഉപമേധാവിയായിരുന്ന ഈ ഫെഡറേഷൻെറ ആദ്യസെക്രട്ടറിയും ട്രഷററും പ്രൊഫസർ സോന്ധിയായിരുന്നു.

ഏഷ്യൻ ഗെയിംസ് ഫെഡറേഷൻെറ ജനനത്തിനു ശേഷം 1950–ൽ ഒന്നാം ഏഷ്യൻ ഗെയിംസ് ഡെൽഹിയിൽ നടത്താൻ നിശ്ചയിച്ചുവെങ്കിലും പല കാരണങ്ങളാലും മാററിവയ്ക്കപ്പെട്ടു. പിന്നീട് 1951 മാർച്ച് 4 മുതൽ 11 വരെ ഡെൽഹിയിലെ നാഷണൽ സ്റ്റേഡിയത്തിൽ ഏഷ്യൻ ഗെയിംസ് നടത്തപ്പെട്ടു. അന്നു് വെറും 6.5 ലക്ഷം രൂപയായിരുന്നു മൊത്തച്ചെലവ്–നാഷണൽസ്റ്റേഡിയം 30,000 പേർക്കിരിക്കാൻതക്കവണ്ണം വലുതാക്കിയിരുന്നു.

ഭാരതത്തിൻെറ പ്രഥമ രാഷ്ട്രപതി ഡോ: രാജേന്ദ്രപ്രസാദ് ഉദ്ഘാടനം ചെയ്ത ഒന്നാം ഏഷ്യാഡിൽ 600–ഓളം കായിക താരങ്ങൾ പങ്കെടുത്തിരുന്നു. 24–സ്വർണ്ണം കൊയ്തെടുത്ത് ജപ്പാൻ ഒന്നാം നിരയിലെത്തിയപ്പോൾ, 16–സ്വർണ്ണവുമായി ആതിഥേയ രാജ്യമായ ഇന്ത്യ രണ്ടാംസ്ഥാനം കൈയടക്കി. ജപ്പാൻ അത്ലററിക്കിൽ 20–സ്വർണ്ണം നേടുന്നതും, ഇന്ത്യ ഫുട്ബോളിൽ ഏഷ്യൻ കിരീടമണിയുന്നതും, ഭാരോദ്വഹനത്തിൽ ഇറാൻ 7–സ്വർണ്ണം കൊയ്യുന്നതും, ഇന്ത്യ എല്ലാ വിഭാഗങ്ങളിലും മെഡലുകൾ വാരിക്കൂട്ടുന്നതും കണ്ടുകൊണ്ടാണ്, 1954–മനിലയിൽവച്ചു കാണാം എന്നു പറഞ്ഞു് നെഹ്റു സല്യൂട്ട് സ്വീകരിച്ച്. ഒന്നാം ഏഷ്യാഡിന് തിരശ്ശീല വീഴ്ത്തിയതു്.



നെഹ്റു–സ്പോർട്സിനു പ്രചോദനം

ഒൻപതു ലക്ഷം പേർ ഏഷ്യാഡിനായി ഡെൽഹിയിലെത്തുമെന്നാണ് പ്രതീക്ഷിക്കുന്നത്. ഇത്രയും വലിയ ഒരു ജനക്കൂട്ടത്തിന് 'ഉണ്ണാനും ഉറങ്ങാനും' എല്ലാവിധ സൗകര്യങ്ങളും ഒരുക്കാൻ സാധിച്ചുവെന്നത് ചെറിയൊരു നേട്ടമല്ല. ശരിയാണ്, ഇതിനിടയിൽ കോടികൾ പലരും വിഴുങ്ങിയിട്ടുണ്ട്. എങ്കിലും ഒരു രാഷ്ട്രത്തെ സംബന്ധിച്ചിടത്തോളം ഇതൊരു നിസ്സാര കാര്യമല്ല. പകുതിയിലേറെ ജനങ്ങൾ പട്ടിണി രേഖയ്ക്കു താഴെ ജീവിക്കുന്ന ഒരു നാട്ടിൽ, ഇങ്ങനെയൊരു ച്ചിട്ടുണ്ടെന്നു പറയുന്നുണ്ടെങ്കിലും, നഗരത്തിൻെറ അന്തരീക്ഷ മലിനീകരണം കൂടുതലാകാൻ പോവുകയാണ്. നിർമ്മാണ ജോലികൾക്കായി നാലുലക്ഷത്തോളം പേർ ഇവിടെ എത്തിയിരുന്നു. അവരിൽ ഒന്നരലക്ഷത്തോളം കൂലിപ്പണിക്കാർ ഭാഗ്യപരീക്ഷണത്തിനായി ഡെൽഹിയിൽ തങ്ങുമെന്നാണു കരുതുന്നത്. അവർക്കു പോകാൻ ഇടമില്ല. ബോംബെയും കൽക്കത്തയും പോലെ ചേരികൾ ഡെൽഹിയുടെ തെരുവുകളിൽ ഉയരാൻ പോവുകയാണ്.

ഏഷ്യാഡ് വില്ലേജിലാണ് എല്ലാ നത്തിനു നേരെ നാം മുഖം തിരിക്കുകയാണ്. ലോകത്തു്, കുഷ്ഠരോഗികളുടെയും ക്ഷയരോഗികളുടെയും കാര്യത്തിൽ ഭാരതം ഒന്നാം പന്തിയിലാണ്. വികസ്വര രാജ്യങ്ങളുടെ സമൂഹത്തിൽ പ്രതിശീർഷവരുമാനത്തിൻെറ അനുപാതത്തിൽ ഭാരതം കീഴെനിന്നും പത്താംസ്ഥാനത്താണെന്ന് കഴിഞ്ഞദിവസം ധനകാര്യമന്ത്രി അവകാശപ്പെട്ടു. പക്ഷേ, ഏഷ്യയിലെ ഏററവും വലിയ സ്പോർട്സ് സ്റ്റേഡിയം ഇന്നു ഡെൽഹിയിലുണ്ട്. ലോകത്തെ ഒരു ഗണനീയ



**ഏഷ്യൻ ഗെയിംസ് അരങ്ങേറിയതിൻെറ പിന്നിൽ നടന്ന രാഷ്ട്രീയക്കളികളും ധൂർത്തും ആരെയും അമ്പരപ്പിക്കും. ഈ കായിക മേളയുടെ മറയിൽ അരങ്ങേറിയ വൃത്തികേടുകളിലേക്ക് കൗമുദി ന്യൂസ് സർവീസിൻെറ ഈ റിപ്പോർട്ട് വെളിച്ചം വീശുന്നു.**

# കളിക്കടിയിലെ കളി

ആർഭാടം വേണമോ എന്ന ചോദ്യത്തിനും പ്രസക്തിയുണ്ട്. പക്ഷേ, ഇവിടെ ഒരിക്കലും ദരിദ്രനാരായണൻ ഒരു പ്രശ്നമേ ആയിരുന്നിട്ടില്ലല്ലോ.

രണ്ടായിരത്തി അഞ്ഞൂറു മുറികളുള്ള അഞ്ചു പഞ്ചനക്ഷത്ര ഹോട്ടലുകളാണ് ഡെൽഹിയിലുള്ളത്. ഏഷ്യാഡിനു വേണ്ടി പന്ത്രണ്ടു പഞ്ചനക്ഷത്രങ്ങൾ കൂടി ഉയർന്നുവന്നിട്ടുണ്ട്. ഏഷ്യാഡിനെത്തുന്നവർ രണ്ടാഴ്ചയേ ഡെൽഹിയിലുണ്ടാവൂ. അതിനുശേഷം നൂററിമുപ്പതുകോടി രൂപ മുതൽ മുടക്കി നിർമ്മിച്ച ഈ ഹോട്ടലുകൾ എന്തുചെയ്യും? ഉത്തരമില്ലാത്തതാണ് ഈ ചോദ്യം. അഞ്ചു പുതിയ സ്റ്റേഡിയങ്ങളാണ് പണിഞ്ഞത്. ഇവയിൽ പലതും നഗരത്തിൻെറ പ്രധാന കവലകളുടെ മദ്ധ്യത്താണ്. അതുകൊണ്ടാണ് ഗതാഗതത്തടസ്സമൊഴിവാക്കാൻ ഏഴ് ഫ്ളൈഓവറുകൾ നിർമ്മിച്ചത്. ഫ്ളൈ ഓവറുകൾ നിർമ്മിക്കുന്നതിനായി 3000 മരങ്ങൾ വെട്ടിമാററി. അതിനു പകരം അഞ്ചുലക്ഷം തൈകൾ വച്ചുപിടിപ്പി വരുടേയും നോട്ടം. പോഷ് കോളനിയായ പഞ്ച്ശീലാപാർക്കിനു തൊട്ടരികിലായി എല്ലാ ആധുനികസൗകര്യങ്ങളോടുംകൂടി നിർമ്മിച്ച ഈ മന്ദിരങ്ങൾ ഇപ്പോൾത്തന്നെഇടനിലക്കാരും രാഷ്ട്രീയവാലാട്ടികളും കരസ്ഥമാക്കിക്കഴിഞ്ഞു എന്ന് പറഞ്ഞു കേൾക്കുന്നു.

ഏഷ്യാഡിൻെറ അശ്ലീലമായ ധൂർത്തിൽ ധാർമ്മികവന്ധ്യത ബാധിച്ച ഒരു ജനസമൂഹം വിനോദമാസ്വദിച്ച് കൈയടിക്കുമ്പോൾ; ലോകമെങ്ങും കുത്തുപാളയുമായി ഇരക്കുന്ന നാടിൻെറ; ലോകത്തിലെ ഏററവും വലിയ (289 ദശലക്ഷം) നിരക്ഷരസമൂഹത്തിൻെറ; ലോകത്തിലെ ഏററവും വലിയ ദരിദ്രനാരായണ സമൂഹത്തിൻെറ രോദ



എഷ്യാഡ് വില്ലേജിലെ റിവോൾവിംഗ് റസ്റ്റാറൻറ്

മായ സ്പോർട്സ് താവളം ഡെൽഹിയിലുയർന്നുകഴിഞ്ഞു! എല്ലാം വെറും 1500 കോടി രൂപയ്ക്കു്.

ഏഷ്യൻ ഗെയിംസിൻെറ നടത്തിപ്പിനായി 28 കമ്മിററികൾ രൂപീകരിച്ചിട്ടുണ്ട്. ഈ കമ്മിററികളിൽ കോൺഗ്രസ് നേതാക്കളേയും ബ്യൂറോക്രാററുകളേയും കുത്തിക്കയററിയിരിക്കുന്നു. രാജ്യത്തെമ്പാടുമുള്ള നൂറോളം സ്പോർട്സ് സംഘടനകളുടെ ഭാരവാഹികളാരുംതന്നെ ഏഷ്യാഡിൻെറ കമ്മിററികളുടെ ചുമതലപ്പെട്ട സ്ഥാനങ്ങളിലില്ല. ഈ കമ്മിററികൾതന്നെ മൂന്നുതവണ സമൂലമായ അഴിച്ചുപണിക്കു വിധേയമായി. സർക്കാരിൻെറ സ്വന്തം "ഡബിൾ സെവൻ ('7 7') 70 പൈസയ്ക്കു് ഏഷ്യാഡിൽ വില്ക്കുന്നു. കോൺഗ്രസ് എം. പി. യായ ചരൺജിത് സിംഗിൻെറ കാമ്പകോള സൗജന്യമായി വിതരണം ചെയ്യുന്നു.

ഡെൽഹിയെ മോടിപിടിപ്പിക്കുന്നവർ, ഡെൽഹിയിലേക്കു ലക്ഷങ്ങൾ ഇരച്ചുകയറുമ്പോഴാവശ്യമായ മൂത്രപ്പുരകളും കക്കൂസുകളും ഒരുക്കിയില്ല. മോടിപിടിച്ച ഡെൽഹിയുടെ മുഖാച്ഛയ ഒരുദിവസംകൊണ്ടു് മാറുമെന്നർത്ഥം. നഗരം വൃത്തിയാക്കുവാൻ പാതവക്കുകളിൽ കുടിലുകൾ കെട്ടി, കോച്ചുന്ന മഞ്ഞിനെ കെട്ടിപ്പിടിച്ചു് തണുപ്പിനെ വെല്ലുന്ന പട്ടിണിപ്പാവങ്ങളുടെ അഭയകേന്ദ്രങ്ങൾ ഇളക്കി എറിഞ്ഞപ്പോൾ അവക്കു് മററു സങ്കേതങ്ങളൊന്നും ആരും കൊടുത്തില്ലെന്നോർക്കണം.

ഏറെ രസം; ശീതകാലത്തു് ഡെൽഹിയിലെത്താറുള്ള 3000 വരുന്ന വിദേശ വിനോദസഞ്ചാരികൾ ഏഷ്യാഡിൻെറ തിരക്കു ഭയന്നു വരാനിടയില്ലെന്നതാണ്. ടിക്കററുകളുടെ വില്പനയും പ്രതീക്ഷിച്ചതുപോലെ നടന്നില്ല. പക്ഷേ, സ്റ്റേററ് ബാങ്ക് ഓഫ് ഇന്ത്യയുടെ ശാഖകളിലൂടെ വിററ ടിക്കററുകൾ ബാങ്കുദ്യോഗസ്ഥന്മാരുടെ സ്വന്തക്കാർക്കും കള്ളക്കച്ചവടക്കാർക്കുമാണ്, ഏറെ ലഭിച്ചതു്. തന്മൂലം സിനിമാ ടിക്കററുപോലെ ഏഷ്യാഡ് ടിക്കററുകൾ ബ്ലാക്കിൽ ഇരട്ടിവിലയ്ക്കു വില്ക്കപ്പെടുന്നു. എം. പി. മാർക്കുപോലും പ്രത്യേക ക്വാട്ടയിലുള്ള ടിക്കററുകൾക്കായി, മൂന്നുനാൾ കാത്തുകെട്ടി കിടക്കേണ്ടിവന്നതായി പരാതിയുണ്ട്. അപ്പോൾ സാധാരണക്കാരൻെറ കാര്യം ഊഹിക്കാവുന്നതേയുള്ളൂ. അല്ലെങ്കിലും, ടിക്കററുവില അധികമാർക്കും താങ്ങാനാവില്ല.

നേരത്തെ നടത്തിയ ട്രയൽ ഗയിമുകളിൽ മാത്രമല്ല ഏഷ്യൻ ഗയിംസ് സ്പെഷ്യൽ ഓർഗനൈസിങ്ങ് കമ്മിററിയുടെ കഴിവുകേടുകൾ വെളിച്ചത്തു വന്നതു്. ഏഷ്യൻ കമ്മിററിയിലെ ഈ വെള്ളാനകൾ (325 എന്നൊരു കണക്ക്) ദിനംപ്രതി ഒരാൾക്കു് ഒരു നേരത്തെ ഭക്ഷണത്തിനായി 100 രൂപവരെ ചെലവുചെയ്യുപ്പോൾ കളിക്കാരന് ഒരു ദിവസത്തേക്കു് കിട്ടിയതു് കേവലം



ഭൂട്ടാസിംഗ്—സ്പോർട്സ് മന്ത്രിയും ഏഷ്യാഡ് ഓർഗനൈസിങ്ങ് കമ്മിററി ചെയർമാനും

നഗരശുചീകരണത്തിനും മോടിക്കും മാത്രമായി ഈ ഒരുമാസം. 100 കോടിരൂപ ചെലവുചെയ്യുന്നു, അടിയന്തരപ്രാധാന്യത്തോടെ പണി പുരോഗമിപ്പിക്കുവാൻ അഹോരാത്രമെരിക്കുന്ന വൈദ്യുതിയുടെയും, പവ്വറിൻെറയും കഥയോർക്കു. ഒരു ദിവസം നെഹ്റുസ്റ്റേഡിയം എയർ കണ്ടിഷൻ പ്രവർത്തിക്കുന്നതിനു് ചെലവു് 80,000 രൂപയാണ്. സ്റ്റേഡിയങ്ങൾമാത്രം പണിതുയർത്തുവാൻ 8 കോടി കട്ടകളും, 7.00000 ടൺ സിമൻറും, 90,000 ടൺസ്റ്റീലും 300 കിലോമീററർ കേബിൾവയറും വേണ്ടിവന്നു എന്ന കാര്യംമറക്കണ്ട. ഈ യുദ്ധത്തിൻെറ മറെറാരു വശം നിർമ്മാണരംഗത്തെ പാകപ്പിഴകളും ചരടുവലികളുമാണ്. നീന്തൽക്കുളത്തിൻെറ കാര്യം പറയാം. ഈ നീന്തൽക്കുളത്തിനായി മൂന്നുവട്ടം ഡിസൈനുകൾ മാററിമറിച്ചു. അത്ര



ഏഷ്യാഡ് വില്ലേജ് (ഇൻസെററ്)—ഒരു മുറി

26 രൂപയാണ്. ഇതിൽ പകുതി കോൺട്രാക്ടറുടെ കീശയിൽ താഴുമെന്ന കാര്യം ആരും പറയുന്നില്ല. സാങ്കേതിക പരിജ്ഞാനവും സാമഗ്രി സംഭരണവും നടത്താനെന്നുപറഞ്ഞു് 150-ഓളം മാന്യന്മാർ ഏഷ്യാഡിൻെറ ചെലവിൽ ലോകം ചുററി, പലതവണ. ഏഷ്യാഡിൻെറ പ്രചാരണത്തിനായി ലോകംചുററിയ മൂന്നു കമ്മിററികൾ യാതൊരു പ്രചാരണസാമഗ്രികളും സംഭരിക്കാതെയാണ് പുറപ്പെട്ടതെന്നും, അവസാനം വെറും കൈയോടെ തിരികെ വന്നുവെന്നും, രാജ്യസഭയിൽ ഒരു കോൺഗ്രസ് അംഗമായ രാമാനന്ദ് യാദവ് ആരോപിച്ചപ്പോൾ മന്ത്രി ഭൂട്ടാസിംഗിനു് മറുപടി ഉണ്ടായിരുന്നില്ല. മാത്രമോ?

വാൾ എന്ന കോൺട്രാക്ടർക്കു് നീന്തൽക്കുളത്തിൻെറ നിർമ്മാണച്ചുമതല നൽകി. നിർമ്മാണ പ്രവർത്തനങ്ങളിൽ നിന്നും പരിചയസമ്പന്നരായ ആർക്കിടെക്ററുകളെ മാററി നിറുത്തിയതു് സംശയങ്ങൾക്കു് വഴിവയ്ക്കുന്നു. മറെറാരു രസം; ആദ്യം തള്ളിക്കളഞ്ഞ അതേ ആർക്കിടെക്ററിൻെറ പ്ലാൻ വീണ്ടും (മൂന്നാംതവണ) സ്വീകരിച്ചതാണ്. അനാവശ്യമായ സമയനഷ്ടത്തിനും ഒഴിവാക്കാമായിരുന്ന പരിഭ്രമങ്ങൾക്കുംശേഷം 6 കോടി രൂപയ്ക്കു്, തീരുമായിരുന്ന നീന്തൽക്കുളം ആദ്യം ഉദ്ദേശിച്ചതിൽ കുറഞ്ഞ സൗകര്യങ്ങളോടെ 12.5 കോടി രൂപയ്ക്കു്, നിർമ്മിച്ചതു് ആരെയാണ് വിസ്മയിപ്പിക്കാത്തതു്?

# ഫുട്ബോൾ സ്വർണ്ണം അകലെത്തന്നെ

**താരാശങ്കർ സാഹ**



ഏഷ്യാഡ് ഫുട്ബോളിൽ ഇന്ത്യ എവിടെനിൽക്കുന്നു? ഇറാക്കിൽ നിന്നുള്ള നിലവാരം കുറഞ്ഞ ഒരു യൂത്ത് ടീമായ കുബാനം, റഷ്യയിലെ ഒരു ക്ലബ്ബ് ടീമുമായും ഏറ്റുമുട്ടിയപ്പോൾ ഇന്ത്യൻ ടീം അവതരിപ്പിച്ച പ്രകടനം ഈ ചോദ്യത്തിന് സന്ദേഹമില്ലാതെ ഉത്തരം നൽകുന്നു—ഏഷ്യൻ സ്വർണ്ണം ഇന്ത്യയ്ക്ക് എത്രയോ അകലെയാണ്. രണ്ടു കൊല്ലമായി കോച്ചിങ്ങിലാണ് ടീമെന്ന് അധികൃതർ തമ്പേറടിക്കുമെങ്കിലും, അതിൽ വലിയ കഴമ്പില്ലെന്നാണ് ഈ രണ്ടു മത്സരഫലങ്ങളും കാണിക്കുന്നത്.

എതിർ ടീമുമായുള്ള മത്സരത്തിൽ ഇന്ത്യൻ ഫോർവേഡുകൾ ആക്രമണം അതിശക്തമായി നടത്താറുണ്ടെങ്കിലും നിർണ്ണായകനിമിഷത്തിൽ പ്രഹരശക്തി അവർക്ക് നഷ്ടപ്പെടുകയാണ് ചെയ്യുന്നത്. അമേരിക്കക്കാർ വിശേഷിപ്പിച്ച 'കില്ലർ ഇൻസ്റ്റിങ്ങ്' നമ്മുടെ ഫോർവേഡുകൾക്കില്ല. അന്തർദ്ദേശീയ മത്സരവേദികളുമായി വേണ്ടത്ര പരിചയമില്ലാത്തതാണ് ബലത്തിൽ ഊന്നിക്കൊണ്ടുള്ള ഒരു തന്ത്രം ആവിഷ്കരിക്കാൻ സാധിക്കാത്തതെന്ന് ഇന്ത്യൻ കോച്ച് പി. കെ. ബാനർജി പറയുന്നു. പക്ഷേ, അതു നമ്മുടെ കളിക്കാരുടെ കായികശേഷിക്കുറവിനുള്ള വിശദീകരണമാവുന്നില്ല. ആധുനിക ഫുട്ബോൾ മത്സരങ്ങൾ മൂന്നു കാര്യങ്ങൾക്കാണ് ഊന്നൽ നൽകുന്നത്. സാങ്കേതികമേന്മ, തന്ത്രപരമായ കളി, കായികശേഷി. ഈ മൂന്നിനത്തിലും നമ്മുടെ കളിക്കാർ എത്രയോ പിന്നിലാണ്. ഉറുഗ്വേയിലെ പ്രമുഖ ഫുട്ബോൾ കോച്ചായ ഒമർ ബോറസ് ഇന്ത്യൻ ഫുട്ബോൾ രംഗത്തെ വീഴ്ചകളെപ്പറ്റി പറഞ്ഞതിങ്ങനെയാണ്: ഇന്ത്യയുടെ ആക്രമണം, ഫോർവേഡ് നിരയിലുള്ള മൂന്നുപേരിലായി ഒതുങ്ങിനിൽക്കുന്നു. പ്രതിരോധത്തിൽ നിന്നും അവർക്കു സഹായം കിട്ടുന്നില്ല. ഇതൊരു വലിയ പോരായ്മയാണ്.

ഡിഫൻസ്, മിഡ്ഫീൽഡ്, ഫ്രണ്ട്ലൈൻ എന്നീ മേഖലകളിലെ വീഴ്ചകൾ എതിരാളികളുടെ മുന്നിൽ ഇന്ത്യൻ ടീമിനെ മുട്ടുകുത്തിക്കുന്നു എന്നാണ് യുഗോസ്ലാവ് കോച്ചസ് അസോസിയേഷൻ സെക്രട്ടറി പിൽവിക് പറയുന്നത്. മെർദേക്കയിലെ തോൽവിക്കു കാരണം ഇതാണെന്നും അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ഇതൊക്കെയാണെങ്കിലും ഏഷ്യാഡിൽ ഒരു ശ്രമം നമ്മുടെ ഭാഗത്തുനിന്നും ഉണ്ടാകുമെന്നാണ് വിശ്വാസം. ഭാസ്കർ ഗാംഗുലി (ഗോളി) യാണ് ഇന്ത്യൻ ടീമിനെ നയിക്കുന്നത്— ബംഗാളിന് പ്രാമുഖ്യം ലഭിച്ചിരിക്കുന്ന ഈ സംഘത്തിന്റെ കൈയിലിരിക്കുന്നു, ഇന്ത്യൻ ഫുട്ബോളിന്റെ ഇമേജ്.

കാർത്തിക് സേട്ട്, സുദീപ് ചാറ്റർജി, അലോക് മുഖർജി, പർമീന്ദർ സിംഗ്. ഗുർചരൺസിംഗ്, പാർമർ, ഹർജീന്ദർസിംഗ്, സി. ബി. താപ്പ, ബിദേശ് ബോസ്, മനോരഞ്ജൻ ഭട്ടാചാര്യ, ശബീർ അലി, ഫരീദ്, വിശ്വജിത്ത് ഭട്ടാചാര്യ, പ്രസൂൻ ബാനർജി, കോംപ്ടൺദത്ത, പ്രശാന്ത് ബാനർജി, ബ്രഹ്മാനന്ദ്, അസ്ലംഖാൻ.



ഭാസ്കർ ഗാംഗുലി—ഇൻഡ്യയുടെ ഫുട്ബാൾ ടീം ക്യാപ്റ്റൻ

## വോളിബാൾ

ഡെൽഹി ഏഷ്യാഡിലെ വോളിബോൾ ആവേശപ്രദമായിരിക്കും. 55 മുതൽ ഈ രംഗത്തെ മേധാവിത്വം ജപ്പാനാണ്. 1978 ഇന്ത്യയ്ക്കുവേണ്ടി കളിച്ചിരുന്ന ജിമ്മി ബൽവന്ത് കമ്പനിയുടെ നിലവാരമൊന്നും ഇപ്പോഴത്തെ ടീമിനില്ല. ആ നിലയ്ക്കു മെഡൽ നേടുന്ന കാര്യത്തിൽ വലിയ പ്രതീക്ഷയും വേണ്ട. എന്നാൽ കേരളത്തിന് അഭിമാനം കൊള്ളാം. എഞ്ഞോന്നാൽ ജോൺസനും, സിറിളും, ഉദയനനും ചാക്കോയും, റസാക്കമെല്ലാം ഇന്ത്യൻ ടീമിലുണ്ട്.

## ഹോക്കി

1928 മുതൽ 1956 വരെ ഹോക്കി മെഡൽ ഇന്ത്യയുടെ കൈയിലായിരുന്നു. 60-ൽ പാകിസ്ഥാൻ അതു കൊണ്ടുപോയത് 64-ൽ ഇന്ത്യ വീണ്ടെടുത്തു, പക്ഷേ 68-ലും 72-ലും ഇന്ത്യ മൂന്നാംസ്ഥാനത്തേക്കു തള്ളപ്പെടുകയാണുണ്ടായത്. 76-ൽ പരിതാപകരമായ ഏഴാംസ്ഥാനത്തേക്കും. ഹോക്കിയിൽ മേധാവിത്വം പുലർത്തിയിരുന്ന രാജ്യങ്ങൾ പങ്കെടുക്കാത്തതുകൊണ്ട് 1980-ൽ മാസ്കോയിൽ വച്ച് ജയിക്കാൻ ഇന്ത്യയ്ക്കു കഴിഞ്ഞു. 1958-ലാണ് ഏഷ്യൻ ഗെയിംസിൽ ഹോക്കി ഉൾപ്പെടുത്തിയത്. 1966-ൽ ഒഴികെ എല്ലാ ഗെയിംസിലും പാകിസ്ഥാനായിരുന്നു ജയിച്ചിരുന്നത്. ഇന്ത്യയും പാകിസ്ഥാനുമായിരിക്കും ഫൈനൽസിൽ. എന്നാൽ ഹോക്കിയിൽ ലോക ചാമ്പ്യന്മാരായ പാകിസ്ഥാനെ തോല്പിക്കാൻ ഇന്ത്യയ്ക്ക് കഴിയുമോ?

നന്ദൻബാൽ—ടെന്നീസിലെ പ്രതീക്ഷ





# ഏഷ്യൻ ഗെയിംസ്: ഇവർ പങ്കെടുക്കുന്നു



നവംബർ 19-മുതൽ ഡിസംബർ 4-വരെ നീണ്ടുനിൽക്കുന്ന ഒൻപതാം ഏഷ്യൻ ഗെയിംസ് ഏററവും ദൈർഘ്യമേറിയതും, കൂടുതൽ രാജ്യങ്ങളും, കൂടുതൽ വിഭാഗങ്ങളിൽ പങ്കെടുക്കുന്നതുമായിരിക്കും. 32 രാജ്യങ്ങൾ 21 ഇനങ്ങളിലായി മത്സരങ്ങളിൽ പങ്കെടുക്കുന്നുണ്ട്. പന്ത്രണ്ടു ദിവസം നീണ്ടുനിന്ന 78-ലെ ബാങ്കോക്ക് ഗെയിംസിൽ 25 രാജ്യങ്ങൾ 20 ഇനങ്ങളിൽ മത്സരിച്ചിരുന്നു. റോയിങ് ആണ് ഈ വർഷം ഏർപ്പെടുത്തിയ പുതിയ ഇനം. മൊത്തം 5000 – കായികതാരങ്ങൾ എല്ലാ വിഭാഗത്തിലുമായി പങ്കെടുക്കുമെന്നു പ്രതീക്ഷിക്കുന്നു.

70 സ്വർണ്ണമുൾപ്പെടെ മൊത്തം 167 മെഡലുകൾ കഴിഞ്ഞ ഗെയിംസിൽ വാരിക്കൂട്ടിയ ജപ്പാനാണ് ഇപ്രാവശ്യവും ഏററവും വലിയ ടീമിനെ അയയ്ക്കുന്നത്. 432 പേർ ഉൾക്കൊള്ളുന്ന അവരുടെ സംഘത്തിൽ 354 അത്‌ലററുകൾ ഉൾപ്പെടുന്നു. മാത്രവുമല്ല 21 ഇനങ്ങളിലും മത്സരിക്കുക വഴി ഈ പ്രാവശ്യവും ഒന്നാം സ്ഥാനത്തേക്കുള്ള അവരുടെ അവകാശം നിലനിറുത്തുവാനാണു ജപ്പാൻ ശ്രമിക്കുന്നത്.

400 പേരെ 18 ഇനങ്ങളിലായി മത്സരങ്ങൾക്ക് അയയ്ക്കുന്ന ചൈനയാണ് ഏഷ്യൻ കായിക മേധാവിത്വം നേടാൻ ശ്രമിക്കുന്ന മറെറാരു രാജ്യം. കായികരംഗം ആധുനികവൽക്കരിച്ച ചൈന, ടേബിൾ ടെന്നീസിലും, ഫുട്ബോളിലും, ഹോക്കിയിലും ശക്തമായ മുന്നേററം നടത്തുമെന്നു പ്രതീക്ഷിക്കുന്നു. മാത്രവുമല്ല ഒരു 35 അംഗ സാംസ്കാരികസംഘവും ചൈനീസ് ടീമിൻെറ കൂടെയുണ്ടാകും.

- തൽക്കോത്തറ നീന്തൽക്കുളം
- അംബേദ്കർ സ്റ്റേഡിയം
- യമുന വെലോഡ്രോം

16 ഇനങ്ങളിലായി 150 പേർ ഉൾക്കൊള്ളുന്ന ടീമാണ് പാകിസ്ഥാനിൽ നിന്നെത്തുന്നത്. പാകിസ്ഥാൻ ഒളിമ്പിക് അസോസിയേഷൻ ഒന്നരക്കോടി രൂപ ഈ സംഘത്തെ തയ്യാറാക്കാൻ ചെലവാക്കിക്കഴിഞ്ഞു. കഴിഞ്ഞ ഗെയിംസിൽ 17 മെഡലുകൾ നേടിയ പാകിസ്ഥാൻ ഇപ്രാവശ്യവും ഹോക്കിയിൽ മേധാവിത്വം നിലനിറുത്തുമെന്നു പ്രതീക്ഷിക്കുന്നു.

ബാങ്കോക്ക് ഗെയിംസിൽ ഒരു മെഡലും ലഭിക്കാതിരുന്നിട്ടുപോലും നേപ്പാൾ 21 ഇനങ്ങളിൽ 15 എണ്ണത്തിലും പങ്കെടുക്കുന്ന 125 അംഗങ്ങൾ ഉൾപ്പെട്ടതാണ് അവരുടെ ടീം. ആർച്ചറി, അത്‌ലററിക്സ്, ബാഡ്മിൻറൻ, ബോക്സിങ് എന്നിവയാണ് നേപ്പാളിൻെറ ഇത്തവണത്തെ പ്രതീക്ഷകൾ. 150-താരങ്ങൾ ഉൾക്കൊള്ളുന്ന 222 അംഗടീമാണ് ഹോങ്കാങ്ങിൽ നിന്നെത്തുന്നത്. 13 ഇനങ്ങളിൽ അവർ പങ്കെടുക്കുന്നു. ബോക്സിങ്, ജിംനാസ്റ്റിക്സ്, ഹോക്കി, റോയിംങ്, ടെന്നീസ് എന്നിവയാണ് അവരുടെ പ്രധാന ഇനങ്ങൾ.

94-ഒഫിഷ്യൽസും റഫറീസും ഉൾപ്പെടെ 375 അംഗങ്ങളാണു സൗദി അറേബ്യൻ സംഘത്തിൽ. 15 ഇനങ്ങളിൽ ആർച്ചറി, ബോക്സിങ്, ജിംനാസ്റ്റിക്സ്, ടെന്നീസ് എന്നിവയിൽ അവർ പ്രതീക്ഷ പുലർത്തുന്നു.

78-ലെ ഗെയിംസിൽ പങ്കെടുക്കാതിരുന്ന അഫ്ഗാനിസ്ഥാനിൽനിന്നും ഇത്തവണ എത്തുന്നത് ഒരു മുപ്പതംഗ സംഘമാണ്. റെസിലിങ്, ടെന്നീസ്, ബോക്സിങ്, ബാഡ്മിൻറൻ, ടേബിൾ ടെന്നീസ്, സൈക്കിളിങ്, അത്‌ലററിക്സ് എന്നീ ഇനങ്ങളിൽ അവർ പങ്കെടുക്കും.

14 ഇനങ്ങൾക്കായി 121 പേരെ അയയ്ക്കുന്ന ഇൻഡോനേഷ്യയും, 372 പേരെ അയച്ച് 17 ഇനങ്ങളിൽ മത്സരിപ്പിക്കുന്ന മലയേഷ്യയുമാണ് ഡെൽഹിയിൽ എത്തുന്ന മററു രണ്ടു വലിയ സംഘങ്ങൾ. തെക്കൻ കൊറിയ 18 സ്വർണ്ണമുൾപ്പെടെ 69-മെഡലുകൾ വാരിക്കൂട്ടി 8-ാം ഗെയിംസിലെ മെഡൽ നിലയിൽ മൂന്നാം സ്ഥാനത്തെത്തിയിരുന്നു. ഇപ്രാവശ്യവും 300 അത്‌ലററുകൾ ഉൾപ്പെടുന്ന 400 അംഗ സംഘത്തെ ഡെൽഹിയിലേക്കയയ്ക്കുക വഴി എല്ലാ ഇനങ്ങളിലൂടെയും തങ്ങളുടെ നില അഭിവൃദ്ധിപ്പെടുത്തുവാൻ അവർ കിണഞ്ഞു ശ്രമിക്കുമെന്നു കരുതുന്നു.

കഴിഞ്ഞ പ്രാവശ്യത്തെ ഗെയിംസിൻെറ ആതിഥേയരായ തായ്‌ലാൻഡ് മെഡൽ നിലയിൽ അഞ്ചാം നിരയിലായിരുന്നു. 12 ഇനങ്ങൾക്കായി 258 അംഗ സംഘത്തെ അയച്ച് ഇപ്രാവശ്യവും തങ്ങൾ കായികരംഗത്തെ ഒരു ശക്തിയാണെന്നു് ഉറപ്പിക്കുവാൻ ശ്രമിക്കുകയാണ് തായ്‌ലാൻഡ്.

- നെഹ്രു സ്റ്റേഡിയം
- ശിവജി സ്റ്റേഡിയം
- നാഷനൽ സ്റ്റേഡിയം







മിൽഖാ സിങ്ങ്—എന്നും ഇന്ത്യയുടെ അഭിമാനം.





ഓട്ടത്തിൽ ആദ്യമായി ഒരു സ്വർണ്ണം ഇന്ത്യ നേടുന്നതു് ലെവി പിന്റോയിലൂടെയാണു്.

# സ്പോർട്ട്സിൽ വടക്കും തെക്കും

**കാലദേശങ്ങളെ അതിലംഘിക്കുന്ന സ്പോർട്ട്സിലും നിറവും ദേശവ്യത്യാസവും നിലനിൽക്കുന്നുവെന്നു പറഞ്ഞാൽ വിശ്വസിക്കാൻ പ്രയാസമായിരിക്കും. അതു സത്യമാണെന്നു സുരേഷ് ബാബുവിന്റെ കഥ കേട്ടാൽ ബോദ്ധ്യപ്പെടും. കെ. എൻ.എസ്. ലേഖകൻ അതുല്യനായ ആ കായിക താരത്തിന്റെ അനുഭവം പറയുന്നു.**



നമുക്കു് അപ്രാപ്യമായ ഒരിടത്തു് ഒരാൾ എത്തിച്ചേർന്നതുകൊണ്ടു് നമുക്കു് അയാളോടു ആരാധന തോന്നണമെന്നില്ല. ഉയരത്തിലെത്തുന്ന ആൾ അനുഭവിക്കുന്ന നേട്ടത്തിന്റെയും പ്രശസ്തിയുടെയും പങ്കു് നമുക്കുകൂടി അവകാശപ്പെട്ടതാണെന്ന തോന്നുമ്പോഴാണു് നമ്മുടെ മനസ്സിൽ ആരാധന മുളപൊട്ടിത്തുടങ്ങുന്നതു്. തിരുവനന്തപുരം നഗരത്തിലെ വീഥികളിലൂടെ പ്രഭാതങ്ങളിലും വൈകുന്നേരങ്ങളിലും മോട്ടോർബൈക്ക് ഓടിച്ചുപോകുന്ന അല്പം മെലിഞ്ഞു ഉയർന്ന താടിക്കാരനായ ചെറുപ്പക്കാരനെ കാണുമ്പോൾ അയാളെ മനസ്സിലാക്കിയവരുടെ കണ്ണുകൾ ആരാധനയോടെ വിടരുന്നു. ചിലപ്പോൾ തൊട്ടടുത്തുള്ളവരോടു് അവർ പറയുകയും ചെയ്യും—"നോക്കൂ, ആ പോകുന്നതു് സുരേഷ്ബാബുവാണു്, ഒളിമ്പ്യൻ സുരേഷ് ബാബു."

തെങ്ങോലകളെ മുട്ടിയുരുമ്മിപ്പോകുന്ന കാറ്റും കയർപിരിക്കുന്ന റാട്ടുകളുംചേർന്നു സംഘഗാനം ആലപിക്കുന്ന കൊല്ലം ജില്ലയിലെ ഒരു ഗ്രാമത്തിൽ നിന്നു് ഏഷ്യയോളം വളർന്ന സുരേഷ് ബാബു ഇന്ത്യ കണ്ട മികച്ച കായികതാരങ്ങളിൽ ഒരാളാണു്. ബാങ്കോക്ക് ഏഷ്യൻ ഗെയിംസിൽ ചാടിയെടുത്ത സ്വർണ്ണമെഡലിനപ്പുറത്തേക്കു വളരാനുള്ള ഒരുക്കങ്ങൾ നടത്തിയപ്പോഴാണു് കാലിനു പരിക്കേററതു്. രാപകലുകൾ മൈതാനത്തിൽ ശബ്ദമലിനീകരണം നടത്തുന്ന ഭരണാധികാരികളുടെ മനസ്സിന്റെ ക്രൂരത ബാബുവിന്റെ മനസ്സിലും മുറിവുകൾ വീഴ്ത്തി. പിന്നെ വിവാദങ്ങൾക്കു നടുവിൽ നിലകൊള്ളാൻ നിൽക്കാതെ സ്വയം പിന്മാറി. താൻ ജോലിനോക്കുന്ന സ്ഥാപനത്തിനെ കായികരംഗത്തു് ഒരു ശക്തിയാക്കി വളർത്തിയെടുക്കാനുള്ള ശ്രമത്തിലാണു് സുരേഷ് ബാബു.

സുരേഷ് ബാബു എന്ന കായികതാരത്തിന്റെ മനസ്സിൽ വീണുകിടക്കുന്ന എത്രയെത്ര സംഭവങ്ങളുണ്ടെന്നോ. ഫയലുകൾക്കിടയിൽ ഇരുന്നു് ആ സംഭവങ്ങൾ ചികഞ്ഞെടുക്കുമ്പോൾ കണ്ണുകളിൽ പ്രകാശം പരക്കുന്നു. ഓർമ്മകളുടെ മാധുര്യം ചുരത്തിക്കൊടുക്കുന്ന പ്രകാശം. ദേശീയ പ്രശസ്തിയുടെ കവാടങ്ങൾ തുറന്നുചെന്ന നിമിഷങ്ങളെക്കുറിച്ചോർക്കുമ്പോൾ ആഹ്ലാദം തുടികൊട്ടി ഉയരുന്നു. ആയിരത്തിത്തൊള്ളായിരത്തി എഴുപത്തിരണ്ടിലെ കോട്ടയത്തെ നാഷണൽ ഗെയിംസിന്റെ ദിനങ്ങൾ. സംസ്ഥാന ചാമ്പ്യൻഷിപ്പിൽ ഡെക്കാത്തലണിലും ഹൈജംപിലും സ്വർണ്ണമെഡൽ നേടിയബാബുവിനെ സംസ്ഥാന ടീമിലേക്കു് തിരഞ്ഞെടുത്തിരുന്നു. നാഷണലിൽ തിളങ്ങാൻ കഴിയില്ലെന്നു് എന്തുകൊണ്ടോ മനസ്സിൽ തോന്നി. അതുകൊണ്ടു് കോച്ചിങ്ങ് ക്യാമ്പിൽ പോയില്ല. പോരാത്തതിനു് ക്ലാസ് കട്ടുചെയ്യുകയും വേണം. അന്നു് സുരേഷ്ബാബു ഡിഗ്രിക്കു രണ്ടാം വർഷ വിദ്യാർത്ഥിയാണു്. എങ്കിലും നാഷണൽ ആരംഭിക്കുന്നതിന്റെ തലേ ദിവസം ബാബു കൊല്ലത്തുനിന്നു കോട്ടയത്തു് എത്തി. ബാബു മത്സരിക്കാൻ ഇറങ്ങണമെന്നു് പലരും നിർബ്ബന്ധിച്ചു. മത്സരിക്കണം എന്ന തീരുമാനത്തിനു് മനസ്സു് വഴങ്ങിയില്ലെങ്കിലും ഹൈജംപ് മത്സരം തുടങ്ങിയപ്പോൾ ബാബു അവിടെ എത്തിയിരുന്നു. അന്നത്തെ ദേശീയ ചാമ്പ്യനായ റെയിൽവേയ്സിലെ ഗോപിനാഥിലായിരുന്നു എല്ലാപേരുടേയും ശ്രദ്ധ. സുരേഷ്ബാബു ആരുടേയും ശ്രദ്ധയിൽ തടഞ്ഞില്ല. ഗോപിനാഥിന്റെ ചാട്ടം 1.85 മീററിൽ തട്ടിനിന്നപ്പോൾ ബാബുവിനു് മനസ്സിൽ എവിടെനിന്നോ ഒരു ആവേശം വന്നുമുട്ടി. കേരളത്തിനുവേണ്ടി സുരേഷ്ബാബു ചാടി. എല്ലാ ഫസ്റ്റ് അററംപ്ററുകളിലും ബാബു 2.01 മീററർ ഉയരത്തിൽ കുതിച്ചു. അതോടെ അവഗണിച്ചുനിന്നവരുടെ മനസ്സു് സുരേഷ്ബാബു എന്ന നീണ്ട

---

**സുരേഷ്ബാബുവിന്റെ ചാട്ടം ഇപ്പോഴും ഒരു ഇന്ത്യൻ അത്ലററിനു് അപ്രാപ്യം**

---



മെലിഞ്ഞ കോളേജ്‌വിദ്യാർത്ഥിയിലേക്ക് ഒഴുകിയെത്തി. പ്രസ് ഫോട്ടോഗ്രാഫർമാരുടെ ക്യാമറകൾ ബാബുവിനു നേരേ തിരിഞ്ഞു. ജൂനിയർ വിഭാഗത്തിലെ സ്വർണ്ണമെഡൽ വച്ചുകൊണ്ട് സീനിയർ വിഭാഗത്തിൽ മത്സരിക്കുകയും സ്വർണ്ണം നേടുകയും ചെയ്യുന്ന ഇന്ത്യയിലെ രണ്ടാമത്തെ അത്‌ലററ് എന്ന സ്ഥാനം സുരേഷ്‌ബാബുവിന് കൈവന്നു. ആദ്യത്തെയാൾ പ്രവീൺകുമാററാണ്.

ബാങ്കോക്ക് ഏഷ്യൻ ഗെയിംസിൽ ലോങ്‌ജംപിൽ സ്വർണ്ണമെഡൽ ലഭിക്കുമെന്ന് സുരേഷ്‌ബാബുവിനു നല്ല ഉറപ്പുണ്ടായിരുന്നു. ഗെയിംസ് ദിനങ്ങളിൽ തായ്‌ലൻഡിന്റെ തലസ്ഥാനനഗരം വേനലിൽക്കിടന്നു തിളയ്ക്കുകയായിരുന്നു. ആദ്യജംപിൽ 7.58 മീററർ ചാടിയ ബാബു രണ്ടാമത്തെ ചാട്ടത്തിൽ 7.85 മീററർ കടന്നു. ആ ചാട്ടത്തിന് സ്വർണ്ണമെഡൽ ഉറപ്പായി. പിന്നെ റെക്കോർഡിനുവേണ്ടിയുള്ള ചാട്ടമായിരുന്നു. അതെല്ലാം ഫൗൾ ആയി. അകന്നു പിഴച്ച ചാട്ടങ്ങളിലും ബാബു 8 മീററർ കടന്നുവെന്നതാണ് സത്യം.

അത്‌ലററിക് ഫെഡറേഷന്റെ തലപ്പത്ത് വാണരുളുന്നവർ വിന്ധ്യനിപ്പുറമുള്ളത് ഇന്ത്യയല്ലെന്ന് ഇപ്പോഴും കരുതുന്നതുപോലെ തോന്നുന്നു. എത്ര കഴിവുള്ള കായികതാരമായിരുന്നാലും ശരി അവർ തെക്കേ ഇന്ത്യയിൽനിന്നാണെങ്കിൽ അവരെ ഒതുക്കാനുള്ള നീക്കങ്ങൾ നടത്തും. പലപ്പോഴും നമ്മുടെ വാർത്താ ഏജൻസികളും ദേശീയദിനപത്രങ്ങളും അവക്ക് കൂട്ടുനില്ക്കുകയും ചെയ്യും. 1978-ലെ എഡ്മണ്ടൻ കോമൺവെൽത്ത് ഗെയിംസിൽ വച്ച് സുരേഷ്‌ബാബുവിനെ ക്രൂശിക്കാനുള്ള ഒരു ശ്രമം നമ്മുടെ ഒരു പ്രമുഖ വാർത്താ ഏജൻസിയുടെ ലേഖകൻ നടത്തുകയുണ്ടായി. സുരേഷ് ബാബു ഡെക്കാത്തലണിൽ പങ്കെടുക്കാൻ വിസമ്മതിച്ചുവെന്ന് ഒരു വാർത്ത അയാൾ എഡ്മണ്ടനിൽനിന്നു കാച്ചി. നമ്മുടെ പത്രങ്ങൾ അതു് ഏററെടുത്തു ആവർത്തിച്ചു. എഡ്മണ്ടനിൽത്തന്നെ നടന്ന ഒരു ഇൻവിറേറഷണൽ മീററിൽ പങ്കെടുത്തതുകൊണ്ടാണ് ഡെക്കാത്തലണിൽ പങ്കെടുക്കാൻ കഴിയാതെ പോയത്. കോമൺവെൽത്ത് ഗെയിംസിൽ പങ്കെടുക്കാൻവന്ന പ്രമുഖരായ അത്‌ലററുകളെല്ലാം ആ മീററിൽ പങ്കെടുത്തിരുന്നു. ആ മീററിൽ സുരേഷ്‌ബാബു എന്ന കേരളീയൻ ലോങ്‌ജംപിന് 8.03 മീററർചാടി എന്നവാർത്ത എഡ്മണ്ടൻ ടി. വി.യിൽ ഹൈലൈററിൽ പലപ്രാവശ്യം പ്രത്യക്ഷപ്പെട്ടിട്ടും ഇന്ത്യൻ വാർത്താ ഏജൻസിയുടെ ലേഖകൻ അതു കണ്ടില്ല. അയാൾ ഇല്ലാത്ത കുററങ്ങൾക്കായി തപ്പി നടക്കുകയായിരുന്നുവല്ലോ. എഡ്മണ്ടൻ കോമൺവെൽത്ത് ഗെയിംസിലെ ഉദ്ഘാടനച്ചടങ്ങിലെ മാർച്ച്‌പാസ്റ്റിൽ ഇന്ത്യയെ നയിച്ചതു് സുരേഷ്‌ബാബുവായിരുന്നു. ഉദ്ഘാടനച്ചടങ്ങിൽ ഇന്ത്യൻപതാക ഏന്തുന്ന ആൾ തന്നെയാവും സമാപനച്ചടങ്ങിലും അതു് ഏന്തുക. പക്ഷേ, സമാപനച്ചടങ്ങിൽ ഇന്ത്യയെ നയിക്കാൻ ഇന്ത്യൻ ടീം മാനേജ്മെന്റ് ഹികൾ നിയോഗിച്ചതു് പ്രകാശ് പടുക്കോണിനെയായിരുന്നു.

വെറും ഒരു യാത്ര പോകാൻ വേണ്ടിയും സ്ഥലങ്ങൾ കാണാൻ വേണ്ടിയും ഇന്ത്യൻടീമിൽ കടന്നുകൂടാൻ ഒരിക്കലും സുരേഷ്‌ബാബു ആഗ്രഹിച്ചിട്ടില്ല. ബാങ്കോക്ക് ഏഷ്യൻ ഗെയിംസിൽപങ്കെടുക്കുന്നില്ലഎന്ന തീരുമാനം പോലും ബാബു കൈക്കൊണ്ടിട്ടുണ്ടെന്ന കാര്യം എത്രപേർക്കറിയാം. കോച്ചിങ്ങിൽ പങ്കെടുക്കാൻ പാട്യാലയിൽ എത്തിയപ്പോൾ ബാബു വല്ലാതെ നിരാശനായിരുന്നു. കാരണമെന്താണെന്നോ! എത്ര ശ്രമിച്ചിട്ടും ലോങ്‌ജംപിൽ 7.10 മീററിനപ്പുറം ചാടാൻ കഴിയുന്നില്ല. ആ നവംബർ മാസം മുഴുവൻ മനസ്സുവല്ലാതെ അസ്വസ്ഥമായിരുന്നു. ഒടുവിൽ ഗെയിംസിനു്പോകുന്നില്ലായെന്നുതന്നെ തീരുമാനിച്ചു. യാത്ര പറയാനായി പട്ടാളക്കാരായ സ്നേഹിതന്മാരുടെ അടുത്തെത്തി. ബാബുവിന്റെ തീരുമാനം അവരെ വേദനിപ്പിച്ചു. കൂട്ടത്തിൽ മാവേലിക്കരക്കാരൻ എൻ. എസ്. പണിക്കർ ബാബുവിനെ സ്വന്തം അനുജനെപ്പോലെയാണ് കരുതിയിരുന്നതു്. അന്നുരാത്രി സ്നേഹിതന്മാർ ബാബുവിനെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: നാളെ ഒരു പരീക്ഷണം കൂടി നടത്താം. ചാട്ടം മോശമാണെങ്കിൽ ബാബുവിനു നാട്ടിലേക്ക് മടങ്ങാം. മലയാളികളായ ആ പട്ടാള ഉദ്യോഗസ്ഥൻമാർ കോരിച്ചൊരിഞ്ഞ സ്നേഹവും വാത്സല്യവും ബാബുവിൽ ആവേശത്തിന്റെ ജ്വാലകളായി പടന്നു. സ്നേഹിതന്മാരെ സാക്ഷിനിറുത്തി പിറേറന്നു സുരേഷ്‌ബാബു ചാടി. ആ ചാട്ടം 7.42 മീററർ കടന്നുപോയി. അതോടെ നഷ്ടപ്പെട്ട ആത്മവിശ്വാസം തിരികെ ലഭിച്ചു. പ്രാക്ടീസ് മത്സരങ്ങളിൽ വീണ്ടും ദൂരംകൂടി. പ്രാക്ടീസ് മത്സരത്തിനേക്കാൾ മെച്ചപ്പെട്ട പ്രകടനം മത്സരങ്ങളിൽ നടത്താൻ കഴിയുന്ന അത്‌ലററാണ് സുരേഷ് ബാബു.

ഒരു രംഗത്തു് ആധിപത്യം ഉറപ്പിച്ചു നിൽക്കുന്ന ഒരാൾക്ക് അവിടേക്കു മററൊരാൾ കടന്നുവരുന്നതു കാണുമ്പോൾ വല്ലാത്ത അസ്വസ്ഥതയാണ്. കായികതാരങ്ങളും ഇക്കാര്യത്തിൽ മോശക്കാരല്ല. പുതിയ ഒരാൾ വരുന്നതു് തനിക്ക് അവകാശ



ചാട്ടത്തിനുള്ള സ്വർണ്ണം നേടാൻ ഡെൽഹിയിലെത്തിയ സൗ സിയാൻസിയാനും ലിയു ഹുവാങ്ങും സുരേഷ്‌ബാബുവിനോടൊപ്പം

പ്പെട്ടതെന്തോ തട്ടിപ്പറിക്കാനാണെന്നാവും പഴയ ആൾ കരുതുക. ഡെക്കാത്തലണിൽ ഏഷ്യൻ ഗോൾഡ് മെഡലിസ്റ്റായ ചൗഹാനിൽ നിന്ന് സുരേഷ്‌ബാബുവിനു ലഭിച്ച അനുഭവങ്ങൾ വേദനിപ്പിക്കുന്നതായിരുന്നു. ആയിരത്തിത്തൊള്ളായിരത്തി എഴുപത്തിനാലിലെ നാഷണൽ ഗെയിംസിൽ ഡെക്കാത്തലണിൽ പങ്കെടുത്തുകൊണ്ടു ബാബു 6700 പോയിന്റ് നേടി. ഏഷ്യൻ ഗെയിംസ് പ്രവേശനത്തിനുള്ള ക്വാളി ഫൈയിങ് മാർക്കായി നിശ്ചയിച്ചിരുന്നതു് 6400 പോയിൻറായിരുന്നു. അങ്ങനെ പാട്യാല കോച്ചിങ് ക്യാമ്പിൽ ചൗഹാനോടൊപ്പം ബാബുവും എത്തി. തുടക്കം മുതലേ ചൗഹാൻ ബാബുവിനെ ഒരു ശത്രുവിനെപ്പോലെയാണു കണ്ടതു്. ചിലപ്പോൾ പറയും 'എടാ എലുമ്പാ ഡെക്കാത്തലൺ നിനക്കു പററിയതല്ല. നീ വല്ല ചാട്ടത്തിനും പോകുന്നതാണ് നല്ലതു്'' ആ കുത്തുവാക്കുകൾ ബാബു അവഗണിച്ചു. പോൾ വാട്ട് പരിശീലനത്തിന് പാട്യാലയിൽ മുളകൊണ്ടുള്ള പോൾ ആണ് ഉണ്ടായിരുന്നതു്. ചൗഹാനു് സ്വന്തമായി ഫൈബർ ഗ്ലാസ് പോളുണ്ടായിരുന്നു. പശ്ചിമജർമ്മനിയിലെ പരിശീലനം കൊണ്ടു ഫൈബർ ഗ്ലാസ് പോൾ ഉപയോഗിച്ചു ചാടാൻ ചൗഹാൻ പഠിച്ചിരുന്നു. ബാബു ചൗഹാനോടു ഫൈബർ ഗ്ലാസ് പോൾ കടം ചോദിച്ചു

(ശേഷം 74-ാം പേജിൽ)

**മെഡലുകൾ നേടുക എന്ന ഉന്നം [illegible], തികച്ചും ശാസ്ത്രീയാടിസ്ഥാനത്തിലുള്ള പരിശീലനമായിരുന്നു ഇന്ത്യൻ സംഘത്തിനു ലഭിച്ചത്.**

# പരിശീലനം നേട്ടങ്ങൾ നേടിത്തരും

നവംബർ 19-ാം തീയതി ഏഷ്യാഡ് '82 തുടങ്ങുമ്പോൾ, 21 സ്പോർട്സ് ഇനങ്ങളിലേക്ക് ഇന്ത്യാക്കാരെ ഒരുക്കാനായി 225 കോച്ചിങ് ക്യാമ്പുകൾ പൂർത്തിയായിരിക്കും. 21 ക്യാമ്പുകൾ നടത്തിയ ജിംനാസ്റ്റിക്സാണ് മുമ്പിൽ. ബാസ്കറ്റ്ബോളിന് ഇരുപതും വോളിബോളിനും അത്‌ലറ്റിക്സിനും 18 വീതവും ക്യാമ്പുകൾ നടത്തി.

അത്‌ലറ്റിക്സിൽ ഇന്ത്യയ്ക്ക് പ്രത്യേകതാൽപര്യമുണ്ട്. മുമ്പു നടന്ന ഏഷ്യൻ ഗെയിംസിലെല്ലാം ഇന്ത്യ ഏററവും കൂടുതൽ മെഡലുകൾ നേടിയത് ഈ രംഗത്താണ്. 1978-ൽ ബാങ്കോക്കിൽ നടന്ന ഏഷ്യാഡിൽ ഇന്ത്യയ്ക്ക് ആകെ ലഭിച്ച 11 സ്വർണ്ണമെഡലുകളിൽ എട്ടെണ്ണം അത്‌ലററിക്സ് ഇനങ്ങൾക്കുള്ളതായിരുന്നു. ജ്ഞാനശേഖരൻ (200 മീററർ) ശ്രീറാംസിംഗ് (800 മീ) ഹരിചന്ദ് (5000 മീററിലും 10,000 മീററിലും ഡബിൾ നേടുകയെന്ന അപൂർവ്വ ബഹുമതി) സുരേഷ് ബാബു (ലോങ്ജംപ്) ബഹദൂർ ഷാ (ഷോട്ട്പട്ട്), ഹക്കം സിംഗ് (20 കി. മി. നടത്തം) എന്നിവർക്കു പുറമേ വനിതകളിൽ ഏക സ്വർണ്ണമെഡൽ നേടിയ ഗീതാ സുത്ഷി (800 മീ) എന്നിവരാണ് അത്‌ലററിക്സിൽ സ്വർണ്ണം കൊയ്തവർ. ഏഷ്യൻ ഗെയിംസിൽ സ്വർണ്ണമെഡൽ നേടുന്ന രണ്ടാമത്തെ ഇന്ത്യൻ വനിതയാണ് ഗീതാ സുത്ഷി. 1970-ലെ ഏഷ്യാഡിൽ ബാങ്കോക്കിൽവച്ച് 400 മീററിന് സ്വർണ്ണം നേടിയ കമൽജിത് സന്ധുവാണ് ആദ്യ ഇന്ത്യൻ വനിത. 40 സ്വർണ്ണം, വെള്ളി, പിത്തള മെഡലുകൾ ഡെൽഹിയിൽ നേടാനുള്ളപ്പോൾ കഴിഞ്ഞ ഏഷ്യാഡിൽ ലഭിച്ച മെഡലുകളെങ്കിലും ഇത്തവണയും ഇന്ത്യയ്ക്കു നേടാൻ കഴിയണം. അത്‌ലററുകൾക്ക് ഇൻറൻസിവ് ട്രെയിനിങ്ങും ഇടയ്ക്കിടെ മത്സരങ്ങളിൽ പങ്കെടുക്കാനും വിദേശങ്ങളിൽ പഠിക്കാനും ഉള്ള അവസരവും നൽകിയ സ്ഥിതിക്ക് ഈ പ്രതീക്ഷ തികച്ചും ന്യായംമാത്രം. പരിശീലനത്തിനു മികച്ച സംവിധാനങ്ങളുള്ള എൻ. ഐ. എസ്. പാട്യാലയിലും ബാംഗ്ളൂരിലുമാണ് കോച്ചിങ് ക്യാമ്പുകളിൽ ഏറിയപങ്കും നടന്നത്. ഓട്ടം, ചാട്ടം, ത്രോസ്, സ്പ്രിൻറ്സ്, ലോങ് ഡിസ്റ്റൻസ്, മിഡിൽ ഡിസ്റ്റൻസ്, എന്നിവയിൽ സ്പെഷ്യലൈസ് ചെയ്യുന്നവരും, വനിതാ കായികതാരങ്ങൾക്കു പ്രത്യേകമായുള്ളവരും ഉൾപ്പെടെ 21 കോച്ചുകളുണ്ട്. ജെ. എസ്. സെയ്നിയാണ് നാഷനൽ കോച്ച്. ട്രെയിനിങ് ക്യാമ്പുകളിൽ ആഴ്ചതോറും മീററിങ്ങുകൾ നടത്തി, പങ്കെടുക്കുന്ന ഓരോരുത്തരും ചെയ്യേണ്ട കാര്യങ്ങൾ തീർച്ചയാക്കി, പുരോഗതി വിലയിരുത്തിയിരുന്നു. അങ്ങനെ ഏഷ്യാഡിൽ ഇന്ത്യ മെഡലുകൾ കൊയ്യുമെന്ന് ഉറപ്പുവരുത്താൻ കഠിനയത്നം തന്നെ ചെയ്തിരിക്കുന്നു. വനിതകളിൽ ഗീതാ സുത്ഷി (800 മീ:), എ. രാജൻ (800 മീ:), ഗോപാൽ സെയ്നി (3000 മീ: സ്റ്റീപ്പിൾ ചെയ്സ്, 5000 മീ:), ഷബീർ അലി (ഡെക്കാത്ത്ലോൺ), ഹക്കം സിംഗ് (20 കി:മീ: നടത്ത) എന്നിവർ താന്താങ്ങളുടെ ഇനങ്ങളിൽ ഏഷ്യൻചാമ്പ്യന്മാരാണെന്നിരിക്കെ ഏഷ്യാഡിൽ ഇന്ത്യയ്ക്കു നേട്ടങ്ങൾ പ്രതീക്ഷിക്കാം.

പക്ഷേ, നാഷനൽ ട്രയൽ ഗെയിംസിൻെറ ഭാഗമായി ഈയിടെ നടത്തിയ 21-ാമത് അഖിലേന്ത്യാ ഓപ്പൺ അത്‌ലററിക്സ് ചാമ്പ്യൻ ഷിപ്പിൽ എല്ലാ അത്‌ലററുകളും താന്താങ്ങളുടെ ഏററവും മികച്ച പ്രകടനം കാഴ്ചവയ്ക്കുന്നതിൽ പരാജയപ്പെടുകയാണുണ്ടായത്. മത്സരത്തെ ഉദ്ദേശിച്ചുള്ള ട്രെയിനിങ് മോശമായതിൻെറ ഫലമാണിത്. മററൊരു ഭയം അത്‌ലററുകൾ മുൻകൂട്ടി "പീക്കിലെത്തി"യേക്കുമോ എന്നാണ്. ജൂലൈ—ഓഗസ്റ്റ് മാസങ്ങളിൽ 4 വനിതകൾ ഉൾപ്പെടെ 14 ഇന്ത്യൻ അത്‌ലററുകൾ ട്രെയിനിങ്ങിനും മത്സരങ്ങൾക്കുമായി പശ്ചിമജർമ്മനിയിലേക്കു പോയി. 40 ദിവസം നീണ്ടുനിന്ന ഈ യാത്ര, അത്‌ലററുകളുടെ ട്രെയിനിങ് ഷെഡ്യൂൾ അനാവശ്യമായിമാററിമറിച്ചു. മാത്രമല്ല, അവർ ഏറെ നേരത്തേ പീക്കിലെത്തുകയും ചെയ്തു. വേറെ പന്ത്രണ്ടുപേർ, ഏറെയും ഫീൽഡ് ഇനങ്ങളിലുള്ളവരും നടത്തക്കാരും, കിഴക്കൻ ജർമ്മനിയിലേക്കു് രണ്ടുമാസം നീളുന്ന ഒരു ട്രെയിനിങ്—മത്സര യാത്ര നടത്തി. അവരെല്ലാം ജർമ്മനിയിൽ വച്ച് ദൂരത്തിലും സമയത്തിലും മികച്ച പ്രകടനങ്ങൾ കാഴ്ചവച്ചുവെങ്കിലും ട്രയൽ ഗെയിംസിൽ അവരാകെ മങ്ങിപ്പോയി.

**നോവി കപാഡിയ**

ഷോട്ട്പട്ടിലെ ഏഷ്യൻ ചാമ്പ്യനായ ബഹാദൂർസിംഗ് ജർമ്മനിയിൽ വച്ച് 18.68 മീററർ എറിഞ്ഞുവെങ്കിലും ഇവിടെ 17.87 മീറററാണ് ഒപ്പിച്ചത്. അതുപോലെ, ബൽവീന്ദർ സിംഗ്, വിജയ് ബഹാദൂർ എന്നീ ഏറുകാരും അവരുടെ സീസണൽ ബെസ്റ്റിനും ഒരു മീററർ പിന്നിലായിരുന്നു.




കഴിഞ്ഞ ആറുമാസമായി കോച്ചുകളും ഓട്ടക്കാരും 1500 മീററിൽ 3 മിനിററ് 47.0 സെക്കൻഡിൻെറ കണക്കുകളാണു പറഞ്ഞുവരുന്നത്. പാട്യാലയിലെ ട്രയൽ റൺസിന് ഗുർമുഖ് സിംഗും (3 മി. 47.4) സുരേഷ് യാദവും (3 മി. 47.8) 3 മി. 48.0 സെക്കൻഡിൽ താഴെയാണ് ഓടിയെത്തിയത്. എങ്കിലും ഡെൽഹിയിൽ റെക്കോർഡ് ചെയ്ത ഏററവും നല്ല സമയം ഫൈനലിൽ വിജയിച്ച ഹക്കം സിംഗിൻേറതായിരുന്നു. 3 മിനിററ് 51.2-സെക്കൻഡുകൊണ്ടാണ് ഓടിയെത്തിയത്. ഇത്തരം പ്രകടനങ്ങൾ അവരുടെ കഴിവുകളെക്കുറിച്ച് സന്ദേഹം വളർത്തിയിട്ടുണ്ട്. മാത്രമല്ല, മത്സരങ്ങൾക്കു് അവസരങ്ങൾ നൽകാതെ ദീർഘമായ കോച്ചിങ് ക്യാമ്പുകൾ നടത്തുന്നത് കായികതാരങ്ങളെ പീക്ക്

അവസ്ഥയിലെത്തിക്കാൻ അപര്യാപ്തമാണെന്നു സൂചിപ്പിക്കുകയാണ് ട്രയൽ ഗെയിംസിലെ ഫലങ്ങൾ. കടുത്ത മൽസരങ്ങളെ നേരിടാനുള്ള മാനസിക തയ്യാറെടുപ്പ് നടത്തുന്നതിൽ കോച്ചിങ് ക്യാമ്പുകൾ പരാജയപ്പെട്ടിരിക്കുന്നു.

ഇന്ത്യയ്ക്ക് പ്രതീക്ഷയുണ്ടെന്ന് കോച്ചുകൾ അവകാശപ്പെടുന്ന ഇനമാണ് മിഡിൽ ഡിസ്റ്റൻസ്. എന്നാൽ 800 മീററിൽ ചാൾസ് ബൊറോമിയോയുടെ 1.മി. 50 സെക്കൻഡ് കോച്ചുകളുടെ അവകാശവാദങ്ങൾ കഴമ്പില്ലാത്തതാണെന്നു കാട്ടുന്നു. വൈറൽ ഫീവർകാരണം മൽസരിക്കാത്ത എ. രാജൻെറ അഭാവവും ഓട്ടമത്സരത്തിൻെറ താളം അയഞ്ഞമട്ടിലാവാൻ കാരണമായി. വൈറൽ ഫീവർ അത്‌ലററുകളെ പലരെയും തളർത്തിയിരിക്കുന്നു. രാജനു പുറമേ ഡെക്കാത്ത്‌ലോൺ ചാമ്പ്യൻ സബീർ അലിയെയും വൈറൽ ഫീവർ കീഴ്‌പ്പെടുത്തി. ഏഷ്യാഡിൽ അലിയുടെ പ്രകടനത്തെ ഇതു ബാധിച്ചേക്കും. ട്രയൽ ഗെയിംസിൽത്തന്നെ അദ്ദേഹത്തിൻെറ പ്രകടനം മികച്ചതായിരുന്നില്ല.

രണ്ടുതവണ ഏഷ്യൻ ഗെയിംസിൽ വെള്ളി നേടിയ ഗോപാൽ സെയ്നി രോഗബാധയിൽനിന്ന് വിമുക്തനായെങ്കിലും ശാരീരികമായി ഇപ്പോഴും പഴയപടിയായായിട്ടില്ല. സെയ്നിക്ക പ്രിയപ്പെട്ട ഇനമായ 3000 മീററർ സ്റ്റീപ്പിൾ ചെയ്സിൽ മൂന്നാമനായെത്തിയ സെയ്നി ആകെ വിവശനായി കാണപ്പെട്ടു. റെയിൽവേസിലെ കിളരംകൂടിയ പ്രദീപ്കുമാർ ജീവിതത്തിലാദ്യമായി സെയ്നിയെ തോല്പിച്ച് ഒന്നാമനായി. അദ്ഭുതമെന്നുതന്നെ പറയട്ടെ, മാസങ്ങളോളം കോച്ചിങ് ക്യാമ്പിൽ കഴിഞ്ഞിട്ടും സെയ്നി തൻെറ ഹർഡ്ലിങ് ടെക്നിക്ക് പരിഷ്കരിച്ചുകണ്ടില്ല. ഇപ്പോഴും അദ്ദേഹം ഹർഡിലുകൾക്ക മുകളിലൂടെ കയറിയിറങ്ങുകയാണ്. കടുത്ത മത്സരമുള്ളപ്പോൾ ഈ രീതിയിലൂടെ വിലപ്പെട്ട നിമിഷങ്ങളാണ് നഷ്ടമാവുന്നത്.

സ്പ്രിൻറ് ഇനങ്ങളിൽ ഒരു വിസ്മയത്തിൻെറ ഉദയം കണ്ടു. കർണ്ണാടകക്കാരനായ 18 വയസ്സുള്ള ആനന്ദ് ഷെട്ടി. 100 മീററും 209 മീററും ജയിച്ചതു് ഷെട്ടിയാണ്. കണ്ണഞ്ചിക്കുന്ന വേഗത്തിൽ ലക്ഷ്യം നേടാൻ കെല്പുള്ള ഷെട്ടി ഇനിയും തുടക്കം കുറവു തീർത്തേക്കേണ്ടിയിരിക്കുന്നു. ഈ കുറവു നികത്തിയാൽ ആനന്ദിന് ഏഷ്യൻ കിരീടം സ്വന്തമാക്കാം. പക്ഷേ, വരുന്ന ഡെൽഹി ഏഷ്യാഡിൽ ശോഭിക്കാൻ പരിചയക്കുറവുമൂലം അയാൾക്ക കഴിഞ്ഞെന്നുവരില്ല.

ഫൈബർ ഗ്ലാസ് പോളുകൾ പതിവായി ഉപയോഗിച്ചതുകൊണ്ട് ഇന്ത്യൻ വാൾട്ടേഴ്സ് അത്ഭുതപൂർവ്വമായ മികവു നേടിയിരിക്കുന്നു. ട്രയൽ ഗെയിംസിൽ രാജീന്ദർ കുമാർ 4.60 മീററർ ചാടി ഒരു പുതിയ റെക്കേർഡ് സ്ഥാപിച്ചു. എങ്കിലും ഇതു് ചൈനീസ്–ജാപ്പനീസ് റെക്കേർഡുകളിൽനിന്ന് ഒരു മീററർ താഴെയാണ്. അതുകൊണ്ട് ഈ ഇനത്തിൽ നമുക്ക് ആശയ്ക്ക വകയില്ല.

മുമ്പു നടന്ന ഏഷ്യൻ ഗെയിംസിലെല്ലാം ദീർഘദൂരഓട്ടം ഇന്ത്യയുടെ തനതുവകയായിരുന്നു. ട്രയൽ ഗെയിംസിൽ 5,000 മീററിലും 10,000 മീററിലും ഒന്നാമനായ ഇ. വിൻസെൻറ് അഭിമാനാർഹമായ ഇരട്ടവിജയമാണ് കൈവരിച്ചതു്. മുൻവീരന്മാരായ ശിവനാഥ് സിംഗിനെയും ഹരിചന്ദിനെയും പ്രായം കീഴ്പ്പെടുത്തിയെന്നുതോന്നുന്നു. വിൻസെൻറാണ് ഏക പ്രതീക്ഷ. പക്ഷേ, നീണ്ട കാലടികൾ വച്ചു മുന്നേറുന്ന വിൻസെൻറിനു സഹനശക്തിയുണ്ടെങ്കിലും, ഉജ്ജ്വലമായൊരു ഫിനിഷിനു വേണ്ട വേഗമില്ല. 5,000 മീററർപോലെ സർവ്വപ്രധാനമായൊരു ഇനത്തിലേക്കവേണ്ട തഴക്കം രാജ്കുമാറിനില്ല. ഉദാഹരണത്തിന്, ഡെൽഹിയിൽ വച്ച് 300 മീററർ ഇനിയുമുള്ളപ്പോൾ ഓട്ടം മതിയാക്കിയ രാജ്കുമാറിന് അവസാനവളവിൽ ഇ. വിൻസെൻറ് അയാളെ കടന്നുപോയപ്പോഴേക്കും ഒന്നും ചെയ്യാനായില്ല. 10,000 മീററിൽ 27–ഉം 28–ഉം മിനിററുകൊണ്ട് ഓടിയെത്തുന്ന ജപ്പാനിലെ സീക്കോയും ഇറേറായും ലോകചാമ്പ്യന്മാരുടെ നിരയിലാണ്. അതേസമയം ഇന്ത്യയിലെ ഓട്ടക്കാരാരും 29 മിനിററിൽ കുറവുകണ്ടവരല്ല. മുമ്പ് ഏഷ്യാഡിൽ പങ്കെടുക്കാൻ ജപ്പാൻ അവരുടെ ഏററവും മിടുക്കരായ ഓട്ടക്കാരെ അയച്ചിരുന്നില്ല. എന്നാൽ ഇത്തവണ ചൈനയെ പേടിച്ച് അയച്ചേക്കും. അതോടെ, ഈ ഇനത്തിൽ ഇന്ത്യയ്ക്കു പ്രതീക്ഷയ്ക്കു വഴിയില്ലാതാവും.

ട്രയൽ ഗെയിംസിനു നടന്നമീററ് സംഘടിപ്പിച്ച രീതി ഒട്ടും തൃപ്തികരമായില്ല. അശ്രദ്ധയും ഉപേക്ഷയും അനാസ്ഥയും കാരണം വന്നുഭവിച്ച കുഴപ്പങ്ങൾ ചില്ലറയല്ല. അവിചാരിതമായുണ്ടായ പ്രതിസന്ധികൾ ഭാവനാപൂർവ്വം കൈകാര്യം ചെയ്യാനും അവക്കകഴിഞ്ഞില്ല. ഏഷ്യൻ ഗെയിംസ് ഷെഡ്യൂൾ അനുസരിച്ച് മദ്ധ്യാഹ്നത്തിൽ നടത്തിയ അത്‌ലററിക്സ് ഡിസ്ററൻസ് ഇനങ്ങൾ ഇതു തെളിയിച്ചു. ഡെൽഹിയിൽ സെപ്ററംബർ ചൊരിയുന്ന പൊരിയുന്ന ചൂട് കണക്കിലെടുക്കാൻ അവർ മറന്നുപോയി. ഫലമോ, 10,000 മീററർ ഓട്ടത്തിൽ 14 പേർ തുടക്കക്കാരായുണ്ടായെങ്കിലും 4 പേർ മാത്രമാണ് പൂർത്തിയാക്കിയതു്. മററുള്ളവർ വെയിലേററ് അവിടവിടെ കുഴഞ്ഞുവീണു. മാരത്തോൺ ഓട്ടക്കാർ എല്ലാവരും സ്റ്റേഡിയത്തിലെത്തും മുമ്പുതന്നെ സമാപനച്ചടങ്ങുകൾ ആരംഭിച്ചുകഴിഞ്ഞിരുന്നു. അങ്ങനെ, 14 പേരിൽ 4 പേർ മാത്രം ഓട്ടം പൂർത്തിയാക്കി. മററുള്ളവർ തെററായ ദിശകൾ നോക്കി ഓടുകയോ വഴിതെററിപ്പോവുകയോ ചെയ്തു. അവരെ നേർവഴിയിലേക്ക നയിക്കാൻ വേണ്ട ഗൈഡുകളെ ഏർപ്പെടുത്തിയിരുന്നില്ല. ചിലരെല്ലാം കൊടുംചൂടിന് ഇരയായെന്നതു വാസ്തവം. ഡെൽഹിയിലെ ഉരുകുന്ന താപത്തിൽ വൈകുന്നേരം 4 മണിക്ക് മാരത്തോൺ ആരംഭിക്കുകയെന്ന വിഡ്ഢിത്തം കാട്ടുമ്പോൾ മറെറന്തു പ്രതീക്ഷിക്കാൻ?






ഒമ്പതാം ഏഷ്യൻ ഗെയിംസിൽ മെഡലുകൾ ഉറപ്പുവരുത്താൻ ഇന്ത്യ വൻതുകതന്നെ ചെലവഴിച്ചുകഴിഞ്ഞു. വിദേശത്തു നിന്നും കോച്ചുകളെ ഇറക്കമതി ചെയ്ത് നമ്മുടെ കായിക താരങ്ങളുടെ പ്രകടനം മെച്ചപ്പെടുത്താനുള്ള ശ്രമങ്ങൾ വളരെ മുമ്പേ തുടങ്ങിയെങ്കിലും ഫലമുണ്ടായെന്നു പറയാനാവില്ല.

ഏഷ്യാഡിലുള്ള 22 ഇനങ്ങളിൽ മിക്കതിനും വെളിയിൽ നിന്നുള്ള കോച്ചുകളുടെ വിദഗ്ധ ശിക്ഷണമുണ്ട്. അവരെ സഹായിക്കാനോ ഇന്ത്യയിലെതന്നെ പ്രഗല്ഭരും. എങ്കിലും ഏതാനും ഇനങ്ങളിലൊഴികെ ആക്കം അഞ്ചാമതോ ആറാമതോ എത്താമെന്നുപോലും പ്രതീക്ഷയില്ല. സ്വർണ്ണത്തിൻെറയും വെള്ളിയുടെയും കഥ പറയാനുണ്ടോ.

നമ്മുടെ ഏഷ്യാഡ് താരങ്ങൾ ഈയിടെ വിദേശ ടീമുകളുമായി നടത്തിയ പ്രദർശന മാച്ചുകളും മത്സരങ്ങളും ഇതാണു തെളിയിക്കുന്നതു്.

ഒരു റഷ്യൻക്ലബ് ടീമുമായി അഞ്ചു മാച്ചുള്ള ടെസ്റ്റിൽ നമ്മുടെ വോളീബോൾ ടീം നാലെണ്ണത്തിലും തോററു തുന്നം പാടി. വെറുമൊരു ക്ലബ്ടീമിനോടു തോററ നാം ഏഷ്യാഡിൽ എത്തുന്ന ചൈന, ജപ്പാൻ, തെക്കൻ കൊറിയ, വടക്കൻ കൊറിയ എന്നിവിടങ്ങളിലെ ദേശീയടീമുകളെ എങ്ങനെ നേരിടുമെന്നൂഹിക്കാം. പക്ഷേ, ജർമ്മൻ കോച്ച് കർട്ട് റാഡിന് തൻെറ ടീമിൽ തികഞ്ഞ വിശ്വാസമാണ്. "ഇന്ത്യൻ കുട്ടികൾ നന്നായി പൊരുതും", അദ്ദേഹം പറയുന്നു. എങ്ങനെയെന്ന് അദ്ദേഹം വിശദീകരിക്കുന്നില്ല. ജർമ്മൻ കോച്ച് ഡീററ്മർ ഫീഫർ മേൽനോട്ടം വഹിക്കുന്ന ഫുട്ബോൾ ടീമിൻെറ കഥയും മറെറാന്നല്ല. അവരുടെ കളിച്ചുപഴകിയ ടെക്നിക്ക് മാററാൻ വൈകിപ്പോയി എന്നാണു കോച്ചിൻെറ അഭിപ്രായം. അവരുടെ കഴിവുകൾ തേച്ചുമിനുക്കുക മാത്രമാണ് ഇത്തരുണത്തിൽ കരണീയം. ഈ മഹൽകൃത്യം നമ്മുടെ പി. കെ. ബാനർജിക്കു ചെയ്യാവുന്നതേയുള്ളൂ. ചെലവും ഇത്രയ്ക്കു വേണ്ടിവരുമായിരുന്നില്ല. ഒരു റഷ്യക്കാരൻെറ കീഴിലുള്ള ബാസ്കററ്ബോൾ ടീമും തഥൈവ. ഏഷ്യൻ ഗെയിംസിൽ ഇന്നോളം അവർ ഒന്നും നേടിയിട്ടില്ല. ഇപ്പോൾതൊട്ട് മെച്ചപ്പെട്ടിട്ടുമില്ല.

ഗുസ്തിക്കാരുടെ ആദ്യത്തെ റഷ്യൻ കോച്ചിനുപകരം ഏതാനും മാസങ്ങൾക്കു മുമ്പ് മറെറാരു റഷ്യനെ നിയമിച്ചു. കഴിഞ്ഞ ഏഷ്യൻ ഗെയിംസിൽ നമ്മുടെ ഗുസ്തിക്കാർ "വിദേശ വൈദഗ്ധ്യ"മൊന്നും കൂടാതെതന്നെ സ്വർണ്ണം നേടിയിരുന്നു. ഇപ്പോൾ മറുനാടൻ പരിശീലകൻ എന്ന ഈ പുതിയ ആഡംബരം എന്തിനോ ആവോ. ബോക്സർമാർക്കു് ആദ്യം ഒരു ക്യൂബൻ കോച്ചായിരുന്നു. അധികം താമസിയാതെ അയാളെ പുറത്താക്കി അമേരിക്കയിൽനിന്നാളെ കൊണ്ടുവന്നു. എന്തായാലും അമേരിക്കക്കാരൻ സ്വന്തം ജോലി ആത്മാർത്ഥമായി ചെയ്യുവെന്നു പറഞ്ഞേ കഴിയൂ. നമ്മുടെ ബോക്സർമാരുടെ ശൈലി ഈ ചുരുങ്ങിയ കാലം കൊണ്ട് മെച്ചപ്പെടുത്താൻ കോച്ചിനു കഴിഞ്ഞിട്ടുണ്ട്.

വിദേശീയരായ കോച്ചുകളെ അഭിമുഖീകരിക്കുന്ന പ്രധാനപ്രശ്നം ഭാഷയാണ്. അവർക്കു്, വിശേഷിച്ചും കമ്മ്യൂണിസ്റ്റ് രാജ്യങ്ങളിൽനിന്നു വരുന്നവർക്ക് സ്വന്തം മാതൃഭാഷയേ അറിയൂ. അതാണെങ്കിൽ നമ്മുടെ കളിക്കാർക്ക് ബാലികേറാമലയും. പറഞ്ഞു ഫലിപ്പിക്കാനാകാതെ എന്തു പരിശീലനം.

മാത്രമല്ല, മറുനാടൻ പരിശീലകരെ ഇറക്കമതി ചെയ്യുവഴി ഇന്ത്യൻ ഉദ്യോഗസ്ഥപ്രമാണിമാർക്കിടയിൽ തൊഴുത്തിൽകുത്തും ആരംഭിച്ചിട്ടുണ്ട്. സ്വദേശി കോച്ചുകളുടെ പരാതി, ഇറക്കമതി കാരണം തങ്ങളുടെ കഴിവുകൾ കോൾഡ് സ്റ്റോറേജിൽ ആയിപ്പോകുന്നു എന്നാണ്. പ്രതിമാസം വിദേശികൾക്ക് ശമ്പളമായി നൽകുന്ന പതിനയ്യായിരവും ഇരുപതിനായിരവും നികുതിദായകരെ കൊള്ളയടിക്കലാണെന്നാണ് സ്വദേശികളുടെ പക്ഷം. ഈ തുകയുടെ ഒരു ചെറിയ ശതമാനമെങ്കിലും നമ്മുടെ കായിക താരങ്ങൾക്കായി ചെലവാക്കിയിരുന്നെങ്കിൽ കൂടുതൽ ഫലപ്രദമാകുമായിരുന്നു എന്ന് അവർ കരുതുന്നു. നിർഭാഗ്യവശാൽ, ഈ കളിയിലെ യഥാർത്ഥ നായകന്മാരായ കായിക താരങ്ങളെ ആരും ഓർക്കാറില്ല.

എന്തൊക്കെ ആയാലും വിദേശത്തു നിന്നെത്തിയ പരിശീലകർ പഞ്ചനക്ഷത്ര ഹോട്ടലുകളിൽ സ്വപ്നം കാണാത്ത സുഖസൗകര്യങ്ങളുമായി ദിനങ്ങൾ പോക്കുന്നു.

എം. എസ്. ഉണ്ണികൃഷ്ണൻ



ഏഷ്യാഡിനവേണ്ടി പുതുതായി നിർമ്മിക്കപ്പെട്ട പഞ്ചനക്ഷത്ര ഹോട്ടലുകളിൽ ഒന്നാണിതു്. ചരൺജിത് ചനാനയാണ് ഇതിൻെറ ഉടമ.

അറുപത്തിമൂന്നുപേരടങ്ങുന്ന ഒരു സംഘമാണ് ഏഷ്യൻ ഗെയിംസിൽ ഇന്ത്യയെ പ്രതിനിധാനം ചെയ്യുന്നതു്.

## പുരുഷന്മാർ

100 മീ: ആനന്ദ്ഷെട്ടി (10.7 സെ)
അദിൽ സുമറിവാല (10.8 സെ)
200 മീ: ആനന്ദ്ഷെട്ടി (21.5 സെ)
ടി. സുന്ദർ രാജ് (21.5 സെ)
400 മീ: കെ. കെ. പ്രേമചന്ദ്രൻ (47 സെ)
പവിതർസിംഗ് (47.8 സെ)
800 മീ: ചാറത്സ് ബൊറാമിയോ (1 മി: 47.8 സെ)
ടി. സുരേഷ് യാദവ് (1മി: 50.7സെ)
1500 മീ: ടി. സുരേഷ് യാദവ് (3മി: 46.9 സെ.)
ഗുർമുഖ്സിംഗ് (3 മി:48.4 സെ.)
5000 മീ: രാജ്കുമാർ (13 മി. 46.5സെ.)
ഗോപാൽ സെയ്നി(13 മി:59.7സെ)
10,000 മീ: ശിവനാഥ്സിംഗ് (29മി: 26.4 സെ.)
എഡ്വേർഡ്വിൻസൻറ് (29 മി: 43.9 സെ)
110 മീ: ഹർഡിൽസ്: സത്‌വീർ സിംഗ് (14.5 സെ)
പ്രവീൺ ജോളി (14.3 സെ.)
400 മീ: ഹർഡിൽസ്: കെ. എസ്. ബാലസുബ്രഹ്മണി (51.9 സെ)
മഞ്ജിത്സിംഗ് (52.1 സെ)
സ്റ്റീപ്പിൾ ചേസ്: പ്രദീപ്ദോഗ്ര (8 മി: 47.5 സെ)
ഗോപാൽ സെയ്നി (8 മി. 51 സെ)
ലോങ്ജംപ്: എസ്. ബാല സുബ്രഹ്മണ്യം (7.26 മീററർ)
പോൾ വാൾട്ട്: രാജീന്ദർ കൗർ (4.60 മീ)
സുന്ദർസിംഗ് തൻവാർ (4.50 മീ)
ട്രിപ്പിൾജംപ്: എസ്. ബാല സുബ്രഹ്മണ്യം (15.89 മീ.)
സുഭാഷ് ജോർജ് (15.57 മീ.)
ഷോട്ട് പട്ട്: ബഹദൂർസിങ്(17.87 മീ)
ബൽമീന്ദർ സിംഗ് (16.95 മീ)
ഡിസ്കസ്: അജ്മീർസിംഗ് 52.50 മീ)
കുൽദീപ് സിംഗ് 50.70 മീ)
ജാവലിൻ: ഗുർതേജ് സിംഗ് (71.40 മീ)
ഓം പാൽ (69.68 മീ)
ഹാമ്മർ: സുഖ്വന്ത്സിംഗ്(64.20മീ)
ആർ. എസ്. ബാൽ (63.84 മീ)
4×100 മീ: ആനന്ദ്ഷെട്ടി (10.7സെ)
അദിൽ സുമറിവാല (10.8 സെ)
സുന്ദർരാജ് 10.8 സെ)
പ്രേമചന്ദ്രൻ (10.8 സെ)
കാവൽഅലി (10.8 സെ)
സുനിൽ എബ്രഹാം (10.9 സെ)
4×400 മീ: പ്രേമചന്ദ്രൻ (47 സെ)
ചരഞ്ജിത് സിംഗ് ബാജ്‌വാ 47.7 സെ) പവിതർ സിംഗ് (47.8 സെ) ഉദയപ്രഭു (47.9 സെ)
ഡെക്കാത്തലൺ: ജെ. പി. സിംഗ് (65 84)
ശബീർ അലി 65 70)
20 കി: മീ: നടത്ത: ചന്ദ്റാം (1 മ. 40മി. 5സെ)
ബീർ സിംഗ് (1മ. 40മി. 16സെ)
50 കി: മീ: നടത്ത. സത്രുപ്സിംഗ് (4മ. 42മി. 47സെ)
രഘുനാഥ് (4മ. 45മി. 53സെ)
മാരത്താൺ: സത്രുപ്സിങ് (2മ. 30മി 19സെ)

## വനിതകൾ

100മീ: പി. ടി. ഉഷ (11.9സെ)
വന്ദനറാവു (12.3സെ)
200മീ: പി. ടി. ഉഷ (24 മി.48സെ)
റീതാ സെൻ (27.4സെ)
400മീ: പത്മിനി തോമസ്(54.9സെ)
റീതാ സെൻ (55.4സെ)
800മീ: ഗീതാ സുത്ഷി (2മി: 10.7സെ)
റീതാസെൻ (2മി: 11.4സെ)
1500മീ: ഗീതാ സുത്ഷി (4മി: 29.8സെ)
കൃഷ്ണബോസ് (4മി: 34.8സെ)
3000 മീ: ശശികലരാമചന്ദ്രൻ (9 മി. 59.6 സെ)
100 മീ: ഹർഡിൽസ്: കെ. അൽഫോൻസ (14.7 സെ)
എസ്. യാസ്മിൻ (14.9 സെ)
400 മീ: ഹർഡിൽസ്: എം. ഡി. വത്സമ്മ (59.6 സെ)
ഹമീദ ബാനു (61.4 സെ)
ലോങ്ജംപ്; മെഴ്സി കുട്ടൻ (6 04 മീററർ)
റീത്താ ദേവയ്യ (5.80 മീ)
ഷോട്ട്പട്ട്: ക്ഷേത്വർകനാട്ട (14.58 മീ)
ജഗമല ദത്ത് (13.50 മീ)
ഡിസ്കസ്: ത്യാമ്പുൽ നിഷ (41.66 മീ)
ജാവലിൻ: റസിഷഷെയ്ക് (43.44 മീ)
4×400 മീ. പത്മിനി തോമസ് (54.9 സെ.)
റീതാ സെൻ (55.4 സെ) എം. സി. വത്സമ്മ (55.സെ)
ശ്രീകുമാരി (55.6 സെ)
ഷൈനി എബ്രഹാം (56.9 സെ)
ഹമീദ ബാനു (56.9 സെ)
ഹെപ്റ്റാതലൺ: ഏഞ്ജൽ മേരി ജോസഫ് (4981)
റീത്ത ദേവയ്യ(4932)
ഹൈജംപിൽ സ്ത്രീപുരുഷ വിഭാഗങ്ങളിൽ ഇന്ത്യയ്ക്കു് പ്രതിനിധികളില്ല. ആരും ക്വാളിഫൈയിങ് മാർക്ക് കടന്നിരുന്നില്ല.

# ഒരു ഏകാകിയുടെ മരണം

എല്ലാ അർത്ഥത്തിലും സി. നാരായണപിള്ളയുടെ ജീവിതം ഒററപ്പെട്ടതായിരുന്നു. സ്റ്റേററ് കോൺഗ്രസ്സിൻെറ ആദ്യയോഗത്തിൻെറ നോട്ടീസുമുതൽ ആദ്യ തിരഞ്ഞെടുപ്പിലെ പ്രകടനപത്രിക വരെ എഴുതിയ ആ പോരാളി സ്വാതന്ത്ര്യശേഷം ആയിപ്പോയതുകൊണ്ടുമാത്രം, മരണം ഔപചാരികമായ ഞെട്ടലുകൾ ഉണ്ടാക്കിയില്ല. എൺപതു കഴിഞ്ഞ അദ്ദേഹം തിമിര ശസ്ത്രക്രിയയ്ക്കുശേഷം വിശ്രമിക്കുകയായിരുന്നു. ആശുപത്രിയിൽനിന്നും വീട്ടിൽ മടങ്ങിയെത്തിയപ്പോൾ, ഡോക്ടർ പറഞ്ഞതുപോലെ കാഴ്ച തിരിച്ചു കിട്ടുമെന്ന് ഉറപ്പായി. ഒരു ദിവസം കണ്ണു തുറന്നപ്പോൾ നിഴൽ രൂപങ്ങൾക്ക് മിഴിവു വന്നുതുടങ്ങിയിരുന്നു. അതിൽ ആഹ്ലാദിക്കുകയും ചെയ്തു. പക്ഷേ, അടുത്തദിവസം, മിഴിവുപൂണ്ട് അദ്ദേഹത്തെ ആഹ്ലാദിപ്പിച്ച രൂപങ്ങൾ നിഴലുകളായി അകന്നുപോയി. മാനസികമായ ആ ആഘാതം വർഷങ്ങളുടെ മുറിവുകളേററിരുന്ന ഹൃദയത്തിന് താങ്ങാനായില്ല. തിങ്കളാഴ്ച (നവംബർ 14) പുലർച്ചെ ആ ഏകാകി എന്നെന്നേക്കുമായി കണ്ണുകൾ അടച്ചു.

യാതൊന്നും നേടാതെ, യാതൊന്നിനും ആഗ്രഹിക്കാതെ പൊതുജീവിതത്തിൽ നിന്ന് ഒഴിഞ്ഞുപോകുന്നവർ, നമ്മുടെ ജീവിതത്തിൽ സംഭവിക്കുന്ന ആകസ്മികതകളാണ്. അത്തരക്കാരെ നാം ഓർമ്മിക്കാറേയില്ല. കാരണം, അവരുടെ വ്യക്തിത്വത്തിനു പരിവേഷം പകരാൻ അധികാരത്തിൻെറ കൃത്രിമച്ചിറകുകളില്ല. എന്നാൽ അത്തരക്കാരാണ്, ആൾക്കൂട്ടത്തിൽ ഒററപ്പെട്ടു നിൽക്കുന്ന ധിഷണകളാണ്, നമ്മുടെ ജീവിതത്തെ ജീവിക്കാൻ കൊള്ളാവുന്നതാക്കിത്തീർക്കുന്നതെന്ന് നാം ആലോചിക്കാറേയില്ല. അല്ലെങ്കിൽത്തന്നെ അത്തരത്തിലുള്ള ചിന്തകൾക്ക് ഇന്ന് എന്തു പ്രസക്തി! സി. നാരായണ പിള്ളയ്ക്ക് സ്വന്തം ജീവിതത്തെക്കുറിച്ച് പരാതികളേതുമില്ലായിരുന്നു. കട്ടിലിൽ ഒരു നിലയിലായിക്കഴിഞ്ഞതോടെ, പ്രതിമാസം എം. പി. പെൻഷനായി 350 രൂപ അദ്ദേഹത്തിന് കിട്ടിയിരുന്നു. അതു പറഞ്ഞുകൊണ്ട് അദ്ദേഹം ഒരിക്കൽ ചോദിച്ചു: അപ്പോൾ എല്ലാം സംതൃപ്തമാണ്, അല്ലേ? ഉത്തരം ആവശ്യപ്പെടാത്ത ആ ചോദ്യം, ആത്മാഭിമാനം നഷ്ടപ്പെടുത്താത്തവരുടെ ഉറക്കം കെടുത്തിക്കൊണ്ട് മുഴങ്ങും.

സമരങ്ങൾ നയിക്കുകയും, ജയിൽവാസമനുഭവിക്കുകയും ഒളിവിൽക്കഴിയുകയും ചെയ്തു അദ്ദേഹം. അതിനുള്ള പ്രതിഫലം എല്ലാവരുമായി പങ്കിടുമ്പോൾ, അതിൻെറ ഓഹരി വച്ചുനീട്ടിയപ്പോൾ, ഒളിച്ചോടുകയാണ് സി. നാരായണപിള്ള ചെയ്തത്. എത്രപേർക്ക് അതിനു സാധിക്കും. മന്ത്രിപദമില്ലെങ്കിൽ, മന്ത്രിക്കാറിൽ ഒന്നിരിക്കാൻ ഒരവസരമെങ്കിലും മതിയെന്ന് മോഹിക്കുന്നവർക്കിടയിൽ അദ്ദേഹത്തിന് എന്തു സ്ഥാനം നൽകാനാണ്. പണം കൊടുത്തപ്പോൾ, അയ്യോ ആളെ കൊല്ലിയാണേ അതെന്നു പറഞ്ഞോടിയ പ്രാചീന മനുഷ്യനു തുല്യനായിരുന്ന സി. നാരായണപിള്ളയ്ക്കു മനശ്ശാന്തി നേടിക്കൊടുത്തത്, മൂർച്ചയുള്ള അക്ഷരങ്ങളായിരുന്നു. ഇഷ്ടാനിഷ്ടങ്ങൾക്ക് യുക്തിയുടെ ശക്തി നൽകി, അദ്ദേഹം എടുത്തു പ്രയോഗിച്ച വാക്കുകൾ കൊണ്ട് മാറുകീറാത്ത വരായി രാഷ്ട്രീയ ജീവിതത്തിൽ ആരെങ്കിലുംകാണുമോ എന്ന് സംശയമാണ്. അത്തരം മുറി വേല്പിക്കലിലൂടെ അദ്ദേഹം ആയിരങ്ങളുടെ മനഃക്ഷോഭത്തിന് ശാന്തിതേടുകയാണു ചെയ്തത്. അതുകൊണ്ടു മാത്രം, സി. നാരായണപിള്ള അധികാരസ്ഥാനങ്ങൾക്ക് അന്യനമായി. ആ അകൽച്ച അവസാനം വരെ നിലനിറുത്താൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു.

ഒന്നും നേടാൻ വേണ്ടിയായിരുന്നില്ല അദ്ദേഹം ജീവിച്ചത്. മറിച്ച് എല്ലാം നഷ്ടപ്പെടാൻ. അങ്ങനെ നഷ്ടപ്പെടാൻ തയ്യാറാകുന്നവർ ഇല്ലാതായിത്തീർന്ന ഒരു കാലമാണ് ഇത്. ഒരവസരത്തിൽ സ്വന്തം കുടുംബത്തെപ്പോലും അദ്ദേഹത്തിനു നഷ്ടപ്പെടുമെന്ന അവസ്ഥ വന്നു. ജയിലിൽനിന്നും ഇറങ്ങി വീട്ടിലെത്തിയ ആ സംഭവത്തെപ്പററി അദ്ദേഹംതന്നെ പറഞ്ഞിട്ടുള്ളതിങ്ങനെയാണ്: ''ഉടുത്തിരുന്ന വസ്ത്രങ്ങളല്ലാതെ ഒരു പൈസപോലും എൻെറ കൈവശമുണ്ടായിരുന്നില്ല. ഏതാനും മിനിട്ടുകൾ ജയിൽ ഗേററിൽ നിന്നശേഷം പൂജപ്പുരയിൽ നിന്ന് ഞാൻ ടൗണിലേക്കു നടന്നു. തിരുവനന്തപുരം വിടുന്നതിനു മുമ്പ് ഭാര്യയേയും കുഞ്ഞിനെയും ഒന്നു കാണണമെന്നു ഞാൻ നിശ്ച

(ശേഷം 72-ാം പേജിൽ)



സി. നാരായണപിള്ള

കൗമുദി ന്യൂസ് സർവീസ്






കൗമുദി ന്യൂസ് സർവീസ്

# കർമ്മധീരതയുടെ ആചാര്യൻ

**ധാം**നദിക്കരികിൽ ഒരുക്കിയ ചിതകത്തി അമർന്നതോടെ, ആചാര്യ വിനോബ ഭാവെ ഒരു യുഗസ്മരണയായി തീർന്നു. എൺപത്തിയേഴ് വയസ്സുണ്ടായിരുന്ന ഭാവെ രോഗാതുരനായപ്പോൾ ആധുനിക ചികിത്സ എത്തിച്ച അനുഗ്രഹങ്ങളെ നിരസിക്കുകയാണുണ്ടായത്. പ്രായോപവേശനമെന്ന കഠിനവ്രതത്തിലൂടെ മരുന്നും ഭക്ഷണവും പരിത്യജിച്ച ഏഴാംദിവസം അദ്ദേഹത്തിന്റെ ജീവൻ മരണത്തിന്റെ താഴ്‌വാരങ്ങളിൽ ഉഴറിനടന്നു. ജ്ഞാനമാർഗ്ഗം തേടി വീടുവിട്ടിറങ്ങി, ഗാന്ധി ശിഷ്യനായി പരിണമിച്ച് അദ്ദേഹം വിട്ടുവീഴ്ചയില്ലാത്ത മനോദാർഢ്യത്തിലൂടെ മരണം വരിച്ചു.

സർവോദയം, ഭൂദാനം എന്നീ പ്രസ്ഥാനങ്ങളിലൂടെ പുതിയ ഒരു ജീവിതചര്യ കരുപ്പിടിപ്പിക്കാനായിരുന്നു ഭാവെ ശ്രമിച്ചത്. ശാസ്ത്രത്തിന്റെയും സാങ്കേതിക വിദ്യയുടെയും അഗ്നിച്ചിറകുകളിലേറി നില്ക്കുന്ന ആധുനിക മനുഷ്യസമൂഹത്തിൽ, ആചാര്യഭാവെ ഒരു അനക്രോണിസമായിരുന്നോ? അങ്ങനെ വിശ്വസിക്കുന്നവർ അനവധിയാണ്. ആർഷഭാരതമെന്നാൽ ഹിന്ദുരാഷ്ട്രമെന്ന് കരുതുന്നവർ അദ്ദേഹത്തെ ഒരു ഹിന്ദു ദേശീയവാദിയായും ചിത്രീകരിക്കാറുണ്ട്. ഇത്തരം നിർവ്വചനങ്ങളിൽ കുടുക്കാൻ സാധിക്കാത്ത ഒരു വ്യക്തിത്വമായിരുന്നു ആചാര്യ ഭാവെയുടേതെന്ന് ഭാവിയിൽ രേഖപ്പെടുത്തും.

ഇന്ത്യൻ ദേശീയ പ്രസ്ഥാനത്തിൽ തെലുങ്കാനവിപ്ലവം, ഒരു നിർണ്ണായകസന്ധിയിൽ സംഭവിച്ച കാർഷിക ഉയിർത്തെഴുന്നേല്പായിരുന്നു. ചോരയിൽ മുക്കിക്കൊല്ലപ്പെട്ടുവെങ്കിലും ഭൂവുടമാബന്ധങ്ങളെപ്പററി ഭരണാധികാരികളെ കാര്യഗൗരവത്തോടെ ചിന്തിക്കാൻ അതു പ്രേരിപ്പിച്ചു. എന്നാൽ ഈ സംഭവം പൗനാർ ആശ്രമത്തിലെ മാമുനിയിൽ മറ്റൊരു തരത്തിലുള്ള ചിന്തയാണുണർത്തിവിട്ടത്. മനുഷ്യമനസ്സുകളെ പരിഷ്കൃതചിത്തരാക്കാൻ നന്മയിലുള്ള അചഞ്ചല വിശ്വാസത്തിനു സാധിക്കുന്ന ഗാന്ധിയൻ പ്രമാണത്തിന് പ്രായോഗികരൂപം തേടിയിരുന്ന ആചാര്യ ഭാവെ, ഈ ഭൂഖണ്ഡത്തെ തന്റെ ചെറിയ കാലുകൾ കൊണ്ട് അളന്നുതിരിക്കാൻ ഇറങ്ങിത്തിരിച്ചു. കാർഷികവിപ്ലവത്തിന്റെ വിത്തു വീണ തെലുങ്കാനയായിരുന്നു, ഒരു വലിയ ചാട്ടത്തിനുള്ള ചെറിയ തുടക്കമായി അദ്ദേഹം തിരഞ്ഞെടുത്തത്. തെലുങ്കാനയിലെ പോച്ചാപ്പള്ളി ഗ്രാമത്തിലെ ജമീന്ദാറായ രാമചന്ദ്രറെഡ്ഡി ദാനമായി നൽകിയ ഭൂമി അദ്ദേഹം സ്വീകരിച്ചതോടെ ഭൂദാനമെന്ന പേരിൽ അതൊരു മഹായജ്ഞമായിത്തീർന്നു.

ഇരുപതുലക്ഷം ഹെക്ടർ ഭൂമി ഈ പ്രസ്ഥാനത്തിന് ദാനം കിട്ടി. ഇതിന് അനുബന്ധമായി ആരംഭിച്ച ഗ്രാമദാനം വഴി മൂവായിരം ഗ്രാമങ്ങളും ലഭിച്ചു

ജന്മി കുടിയാൻ ബന്ധങ്ങളെ ഈ പ്രസ്ഥാനം എങ്ങനെ സ്വാധീനിച്ചു എന്നു പരിശോധിക്കുക രസകരമാണ്. കാർഷിക പരിഷ്കാരമെന്ന പേരിൽ ഭൂപ്രഭുക്കന്മാരെ സഹായിക്കാൻ കോൺഗ്രസ് ഗവണ്മെന്റുകൾ കൊണ്ടുവന്ന നിയമങ്ങൾ ഈ പ്രസ്ഥാനത്തെ ക്ഷീണിപ്പിക്കുകയുണ്ടായി. അങ്ങനെ സംഭവിച്ചില്ലെങ്കിലേ അത്ഭുതപ്പെടാനുള്ളൂ. ഭൂപ്രഭുക്കന്മാരുടെ പ്രതിനിധികളായിരുന്നല്ലോ മിക്ക സംസ്ഥാനങ്ങളിലെയും ഭരണകൂടങ്ങൾ. അതിനും പുറമേ ദാനമായി കിട്ടിയ ഭൂമിയുടെ വിതരണവും ഫലപ്രദമായില്ല. നൂററാണ്ടുകളായി ഒരുതുണ്ട് മണ്ണിനുവേണ്ടി ദാഹിച്ചുകഴിഞ്ഞിരുന്ന ഭൂരഹിതർക്ക് ദാനഭൂമി വിതരണത്തിനു നൽകാൻ തുടങ്ങിയപ്പോഴാണ്, ജന്മിമാർ നൽകിയ ഭൂമിയിൽ നല്ലൊരളവ് കൃഷിയോഗ്യമല്ലെന്ന സത്യം മനസ്സിലാവുന്നത്. പാറക്കെട്ടുകളും, തരിശുനിലങ്ങളും, കേസിൽപ്പെട്ടുപോയ സ്ഥലങ്ങളും ദാനം നൽകിയവർ ഇന്ത്യൻ മനസ്സിന്റെ വൃത്തികെട്ട ഒരു വശമാണ് കാഴ്ചവച്ചത്. ഭൂദാനപ്രസ്ഥാനത്തിന്റെ നിശ്ശബ്ദമായ ചരമത്തിന് ഇതു വേഗം കൂട്ടി. മറിച്ച്, ഭരണകൂടങ്ങളുടെ ആത്മാർത്ഥമായ സഹകരണം ഈ പ്രസ്ഥാനത്തിന് കിട്ടിയിരുന്നെങ്കിലോ?

ആചാര്യ വിനോബ ഭാവെ

ലോകത്തു നടന്നിട്ടുള്ള എല്ലാ സായുധ വിപ്ലവങ്ങളും ഭൂമിക്കുവേണ്ടിയുള്ളതാണ്. റഷ്യയിലായാലും, ചൈനയിലായാലും ക്യൂബയിലായാലും. ലാററിനമേരിക്കയിൽ അടിമകളായ കൃഷിപ്പണിക്കാരനുവേണ്ടി ബൊളീവിയയിലെ വനാന്തരങ്ങളിലെത്തിയ ഗുവേര തനിക്ക് അഭിമുഖീകരിക്കേണ്ടിവന്ന ക്ലേശങ്ങൾ വിവരിക്കവേ ഒരു വാക്യം എഴുതിയിട്ടുണ്ട്. ആരുടെ മോചനത്തിനായോ തോക്കുമായി ഞാൻ എത്തിയത്, അവരുടെ കണ്ണുകളിൽ നിറഞ്ഞുനിൽക്കുന്ന സംശയവും അവിശ്വാസവും എന്നെ ഞെട്ടിക്കുന്നു. ഈ വാക്യത്തിന് ഇന്ത്യയിലും പ്രസക്തിയുണ്ട്. ആയുധമെടുത്ത് ജന്മിയെ തോല്പിക്കാതെ, അയാളുടെ നല്ല മനസ്സിനോട് യാചനാപാത്രവുമായെത്തിയ ആചാര്യ ഭാവെയ്ക്കും ഇന്ത്യയിലെ ഗ്രാമങ്ങളിൽ ഇത്തരമൊരനുഭവം ഉണ്ടായിരിക്കാം. ഭാവയെ തോല്പിച്ചതിലുള്ള ചാരിതാർത്ഥ്യത്തോടെ പരിഹാസച്ചിരി പൊഴിക്കുന്ന ജന്മിമാർ. അവരുടെ നുകത്തിൻ കീഴിൽ മാനുഷികമായ എല്ലാ വികാരങ്ങളും നഷ്ടപ്പെട്ട് ഇരുകാലികളായി ജീവിക്കാൻ വിധിക്കപ്പെട്ട ഗ്രാമീണന്റെ അവിശ്വാസം. എല്ലാത്തിനുമുപരി, ആചാര്യ ഭാവെയുടെ മനസ്സറിയാൻ സാധിക്കാതെ പോയ അനുയായികൾ. നക്സലൈററ് പ്രസ്ഥാനത്തിനായി ജീവത്യാഗത്തിനിറങ്ങിയ ആദർശശാലികളായ ഒരു സംഘത്തെ ആചാര്യഭാവെയ്ക്കു അനുയായികളായി കിട്ടിയിരുന്നെങ്കിൽ!

ഇത്തരം പ്രസ്ഥാനങ്ങൾ ഇന്ത്യയിലേ കതിരിടാറുള്ളൂ; ഇന്ത്യയിൽമാത്രമേ അത് തോററുപോകാറുമുള്ളൂ. ഇന്ത്യൻ മനസ്സിന്റെ പ്രത്യേകതയാണ്. ഒരു മഹാത്മാഗാന്ധിയും ഒരു ആചാര്യ ഭാവെയും മററൊരു നാടിനും അവകാശപ്പെടാൻ സാധിക്കാതെ പോവുന്നത് അതുകൊണ്ടാണല്ലോ.

പതിനെട്ടുകൊല്ലം ലിയോനിദ് ബ്രഷ്നേവ് സോവിയററ് യൂണിയൻെറ വിധാതാവായിരുന്നു. റെഡ്സ്ക്വയറിൽ ലെനിൻ അന്ത്യവിശ്രമംകൊള്ളുന്ന കുടീരത്തിനു പിറകിൽ സ്റ്റാലിൻെറ കല്ലറയ്ക്കരികിലായി ബ്രഷ്നേവിൻെറ മൃതദേഹം സംസ്കരിച്ചപ്പോൾ, അഞ്ചു മിനിട്ടുനേരം മൗനം പാലിച്ചാണ് റഷ്യക്കാർ അവരുടെ നേതാവിനു യാത്രാമൊഴി നേർന്നത്.

ക്രൂഷ്ചേവിൻെറ തിരോധാനത്തോടുകൂടി സോവിയററു യൂണിയൻെറ പരമാധികാരം കൈയിലെത്തിയ ബ്രഷ്നേവിനെ ലോകം കൃതജ്ഞതയോടെ സ്മരിക്കുക, സമാധാനത്തിൻെറ ചേരിയിൽ സോവിയററു യൂണിയനെ അടിപതറാതെ ഉറപ്പിച്ചുനിറുത്തിയതിനാണ്. ഒരു വിഗ്രഹഭഞ്ജകൻെറ ചാതുര്യത്തോടെ പലതിനെയും ഇളക്കിമറിച്ച ക്രൂഷ്ചേവിനുശേഷം അധികാരത്തിൽ വരുമ്പോൾ ബ്രഷ്നേവിനു നേരിടേണ്ടിവന്നത്, മാരകശക്തിയുള്ള ആയുധങ്ങൾകൊണ്ട് ലോകത്തെ മുഴുവൻ ബ്ലാക്മെയിൽ ചെയ്യാനിറങ്ങിയ അമേരിക്കയെയാണ്. ആഭ്യന്തരമായ കലക്കത്തിൽനിന്ന് മീൻ പിടിക്കാനിറങ്ങിയവരെ നേരിടേണ്ടിവന്നതിനൊപ്പം, ചിതറി നിന്നിരുന്ന വിദേശബന്ധങ്ങളെയും കൂട്ടിക്കെട്ടേണ്ടിയിരുന്നു അദ്ദേഹത്തിന്. കമ്മ്യൂണിസ്ററ്രാജ്യങ്ങളിൽ മാററത്തിൻെറ കാററ് ചുഴററി അടിക്കുകയായിരുന്നു. ചൈനയ്ക്കു പുതിയൊരു വഴി ഉണ്ടാക്കാൻ മാവോ ശ്രമിച്ചപ്പോൾ, ഇരുപത്തിരണ്ടാം കോൺഗ്രസ് ഇളക്കിവിട്ട വിവാദത്തിൻെറ ചുവടുപിടിച്ച് യൂറോപ്യൻ രാജ്യങ്ങളിലെ കമ്മ്യൂണിസ്ററ്പാർട്ടികൾ സോവിയററ് യൂണിയനുകളിൽനിന്ന് ഭിന്നമായൊരു കമ്മ്യൂണിസ്ററു സംഹിതയ്ക്കു രൂപം കൊടുക്കാനും രംഗത്തുവന്നു. പ്രത്യയശാസ്ത്രപരമായ അത്തരം കൊടുങ്കാററുകളെ അതിജീവിക്കാൻ സോവിയററ് യൂണിയനെ പ്രാപ്തമാക്കി. വ്യാവസായിക–കാർഷികമേഖലകളിൽ ഒരു കുതിച്ചു ചാട്ടത്തിനു സോവിയററ് യൂണിയനെ സജ്ജമാക്കിയതിനോടൊപ്പം, പ്രതിരോധരംഗത്ത് അമേരിക്കയെ പരിഭ്രാന്തമാക്കിയ നേട്ടങ്ങളുണ്ടാക്കാനും കഴിഞ്ഞു. സമാധാനം കാംക്ഷിക്കുന്ന ഒരു രാഷ്ട്രമെന്ന നിലയ്ക്ക്, സോവിയററ് യൂണിയനു അമേരിക്കയുമായുള്ള ആയുധമത്സരത്തിൽനിന്നും ഒഴിഞ്ഞുനിൽക്കാമായിരുന്നില്ലേ? ഈ ചോദ്യത്തിനു ബ്രഷ്നേവ് നൽകുന്ന ഉത്തരം, സോവിയററ് യൂണിയൻെറ അടിസ്ഥാനസ്വഭാവത്തെ വെളിവാക്കുന്നതാണ്. "ആയുധമത്സരത്തിൽ സോവിയററ് യൂണിയൻ ഒരു കക്ഷിയേയല്ല. ഞങ്ങളുടെ ആയുധങ്ങൾ സ്വാതന്ത്ര്യത്തെ നിഹനിക്കാനുള്ള ഉപകരണങ്ങളല്ല. സ്വാതന്ത്ര്യത്തിൻെറ അതിർത്തികൾ കാത്തുസൂക്ഷിക്കാനുള്ളവയാണ്." വിയററ്നാമുകൾ കത്തിക്കരിഞ്ഞുകൊണ്ടിരുന്ന കാലമായിരുന്നു അത്. നിക്സനും ജോൺസനും എല്ലാ അർത്ഥത്തിലും ലോകപൊലീസുകാരൻെറ വേഷമണിഞ്ഞു് അരങ്ങു കൈയടക്കിക്കഴിഞ്ഞിരുന്നു.



ബ്രഷ്നേവ്



ആന്ദ്രോപോവ്

ഒരു യുദ്ധത്തിൻെറ വക്കിലേക്ക് രാഷ്ട്രങ്ങൾ അതിദ്രുതം വീണുകൊണ്ടിരിക്കയായിരുന്നു. ബ്രഷ്നേവിൻെറ നേതൃത്വത്തിൽ സോവിയററുയൂണിയനിൽ രൂപംകൊണ്ട കൂട്ടുനേതൃത്വം, അസാധാരണമായ സഹിഷ്ണുതയും സംയമനവും അക്കാലത്തു പുലർത്താതിരുന്നെങ്കിൽ! വാക്കിനും പ്രവൃത്തികൾക്കും അർത്ഥമുണ്ടെന്ന് സോവിയററ്യൂണിയൻ തെളിയിച്ചു. അതിനദ്ദേഹം ക്രൂഷ്ചേവിൻെറ വഴിയല്ല, സ്റ്റാലിനെയായിരുന്നു മാതൃകയാക്കിയത്.

മോസ്കോവിചാരണകളും രഹസ്യപ്പൊലീസും സ്റ്റാലിനെ ഒരു ദുർഭൂതമാക്കി ചിത്രീകരിക്കാൻ പററിയ ഘടകങ്ങളാണെങ്കിലും, അക്കാലത്ത് സ്റ്റാലിനെപ്പോലൊരു ഭരണാധികാരി ക്രെംലിനിൽ എത്തിയിരുന്നില്ലെങ്കിൽ ഇന്നത്തെ സോവിയററ് യൂണിയൻ എവിടെനിൽക്കുമെന്ന് ആലോചിക്കുന്നതു രസമായിരിക്കും. പീഡനത്തിൻെറ വെളുത്തരാത്രികൾ, സ്റ്റാലിൻ ഭരണകാലത്തെ വടുക്കളായി അവശേഷിക്കുകതന്നെ ചെയ്യും. പക്ഷേ, ആധുനിക സോവിയററ് യൂണിയൻെറ ശില്പി എന്ന അസൂയാവഹമായ സ്ഥാനത്തുനിന്ന്, ചരിത്രത്തിനു പോലും സ്ററാലിനെ ഇളക്കി മാററാനാവില്ല. ബ്രഷ്നേവിൻെറ ആദ്യകാലത്ത്, സ്റ്റാലിന് നേരിടേണ്ടിവന്ന പ്രശ്നങ്ങളായിരുന്നു ഉയർന്നു വന്നത്. എങ്ങനെ അവ അദ്ദേഹം തരണം ചെയ്തു എന്നത്, ഇന്നിപ്പോൾ പ്രസക്തമല്ല. അഗ്നിപരീക്ഷകളെ അതിജീവിക്കാൻ സോവിയററ് യൂണിയന് സാധിച്ചു എന്ന സത്യം, നാം അംഗീകരിക്കുക.

എൺപതാമത്തെ വയസ്സിൽ മരിച്ച ബ്രഷ്നേവിനു ചരിത്രത്തിൽ സ്ഥാനമുണ്ടാകുമോ എന്നതും അപ്രസക്തമാണ്. എന്നാൽ ഭൂഖണ്ഡ സമാനമായ ഒരു രാഷ്ട്രം പൊരുതി നേടിയ സ്വാതന്ത്ര്യത്തെ കണ്ണിലെ കൃഷ്ണമണിപോലെ അദ്ദേഹം കാത്തുരക്ഷിച്ചുവെന്ന കാര്യം ആർക്കും വിസ്മരിക്കാനാവുകയില്ല. ഒരു ഭരണാധികാരിയായതിനാണും ജനങ്ങൾ ആവശ്യപ്പെടുന്നതും ഇതല്ലേ?

ബ്രഷ്നേവിൻെറ സ്ഥാനത്ത് സോവിയററ്കമ്മ്യൂണിസ്ററ്പാർട്ടി ജനറൽ സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ട യൂറിആന്ദ്രോപോവിനെക്കുറിച്ച് ലോകം അറിഞ്ഞുതുടങ്ങുന്നതേയുള്ളൂ. സോവിയററ്യൂണിയൻെറ രഹസ്യപ്പൊലീസ് (കെ. ജി. ബി.) ചീഫായിരുന്ന ആന്ദ്രപ്പോവ് കഴിഞ്ഞ മേയിലാണ് സോവിയററ് കമ്മ്യൂണിസ്ററ്പാർട്ടി എക്സിക്യൂട്ടീവിലേക്കു തിരഞ്ഞെടുക്കപ്പെട്ടത്. സോവിയററ്യൂണിയനിലെ പരമാധികാര ഭരണസമിതിയായ പത്തംഗങ്ങളുള്ള സെൻട്രൽകമ്മിററി സെക്രട്ടേറിയററിലേക്ക് തിരഞ്ഞെടുക്കപ്പെട്ടതോടെ അദ്ദേഹം കെ. ജി. ബി. യിൽനിന്നും വിരമിച്ചു. സ്റ്റേററ് റേഡിയോ, ടെലിവിഷൻെറ പത്രലോകം, സാംസ്കാരിക കാര്യങ്ങൾ—അന്തരിച്ച സുസ്ലോവ് കൈകാര്യം ചെയ്തിരുന്ന ഈ രംഗങ്ങളുടെ കൈകാര്യ കർത്തൃത്വമാണ് ആന്ദ്രപ്പോവിൽ നിക്ഷിപ്തമായത്. അറുപത്തിയെട്ടുകാരനായ ആന്ദ്രോപോവ് അമ്പതുകളിൽ ഹംഗറിയിലെ അമ്പാസഡറായിരുന്നു. ലിബറലിസത്തിൻെറ ചുഴിയിൽവീണ ഹംഗറിയിൽ കലാപത്തി

കൗമുദിന്യൂസ്സർവീസ്

ൻെറ തീനാളങ്ങൾ പടർന്ന കാലമായിരുന്ന അത്. അവിടെനിന്ന് മടങ്ങിയെത്തുമ്പോഴാണ് അദ്ദേഹം കെ. ജി. ബി. ചീഫ് ആക്കപ്പെട്ടത്. ഒരു റെയിൽവേ ജീവനക്കാരൻെറ മകനായി കോക്കസസിലുള്ള നഗുട്സ്കേ എന്ന ഗ്രാമത്തിൽ ജനിച്ച ആന്ദ്രപ്പോവ് പതിനാറാമത്തെ വയസ്സിൽ ഒരു ടെലഗ്രാഫ് ഓപ്പറേററായി ജോലിതുടങ്ങി. അതിനുശേഷം വോൾഗയിലെ ഒരു തോണിക്കാരനായി. സോവിയററ്യൂണിയൻെറ സാഹിത്യഹൃദയത്തിലെ ഹരിതസ്രോതസ്സായ വോൾഗയിലെ തോണിക്കാരനായിരുന്ന ആന്ദ്രപ്പോവിന് ക്രെംലിനിലെത്താനായത്, ഒരു കമ്മ്യൂണിസ്ററു വ്യവസ്ഥിതി നിലനിൽക്കുന്നകൊണ്ടു മാത്രമാണ്. ഈ തൊഴിലുകളെല്ലാം ഉപേക്ഷിച്ച് വിദ്യാഭ്യാസത്തിനായി പെട്രോവാസ് യൂണിവേഴ്സിററിയിലെത്തുമ്പോഴാണ് അദ്ദേഹം കമ്മ്യൂണിസ്റ്റ് പാർട്ടിയുമായി ബന്ധപ്പെടുന്നത്. 1940–51 കാലങ്ങളിൽ കരീലോ—ഫിനിഷ് റിപ്പബ്ലിക്കിൽ പാർട്ടി പ്രവർത്തനവുമായി ബന്ധപ്പെട്ടു നിന്നിരുന്ന ആന്ദ്രപ്പോവ് അൻപതുകളുടെ അവസാനമാണ് മോസ്കോയിലെത്തുന്നത്. ആദ്യകാലം നയതന്ത്ര രംഗത്താണ് അദ്ദേഹം നിയോഗിക്കപ്പെട്ടത്. തുടർന്ന് പാർട്ടി ഭരണകാര്യങ്ങളിലും.

കെ. ജി. ബി. ചീഫ് എന്ന നിലയ്ക്ക് ആന്ദ്രപ്പോവിനെ, സ്വതന്ത്രലോകം സംശയത്തോടും ആശങ്കയോടുമായിരിക്കും വീക്ഷിക്കുക. ക്രെംലിനിലെ മറെറാരു കഴുകൻ എന്ന അർത്ഥത്തിൽ അദ്ദേഹത്തെ കാണുക ശരിയായിരിക്കയില്ലെന്ന്, പ്രശ്നങ്ങളോടദ്ദേഹം കൈക്കൊണ്ടിട്ടുള്ള സമീപനങ്ങൾ വെളിവാക്കുന്നു. മാർക്സിസം—ലെനിനിസത്തിൻെറ രചനാത്മകതയിലുള്ള തൻെറ അടിയുറച്ച വിശ്വാസം അദ്ദേഹം പ്രഖ്യാപിച്ചിട്ടുണ്ട്. യാതൊന്നിനോടും നിശ്ചലമായ ഒരു സമീപനം തനിക്കില്ലെന്നു തെളിയിച്ചിട്ടുള്ള ആന്ദ്രപ്പോവിന് അഭിമുഖീകരിക്കേണ്ടിവരുന്നത് ''പരിമിതമായ ന്യൂക്ലിയർ യുദ്ധത്തിൻെറ'' പ്രയോഗസാദ്ധ്യതയെക്കുറിച്ച് കണക്കു കൂട്ടുന്ന റീഗൻെറ ഭരണകൂടത്തെയാണ്.

പൊളീഷ് പ്രതിസന്ധി ഉയർത്തിയിട്ടുള്ള വെല്ലുവിളികൾ ഇപ്പോഴും സജീവമാണ്. സോവിയററ് യൂണിയനെ സംബന്ധിച്ചിടത്തോളം കിഴക്കൻ യൂറോപ്പുമായുള്ള ബന്ധം വെട്ടിമാററാവുന്നതല്ല. പാശ്ചാത്യ മാദ്ധ്യമങ്ങൾ വ്യാജ ലിബറലിസത്തിൻെറ സന്ദേശങ്ങളുമായി കിഴക്കൻ യൂറോപ്പിനെ പള്ളിയിലേക്ക് മടക്കിക്കൊണ്ടുപോകാൻ നടത്തുന്ന അത്യദ്ധ്വാനം ശല്യമുണ്ടാക്കുക സോവിയററ് യൂണിയനെയായിരിക്കും. ടാങ്കുകളല്ല അപ്പമാണ് ആ രാജ്യങ്ങളിലെ യഥാർത്ഥ പ്രശ്നം. ആന്ദ്രപ്പോവിന് അതു മനസ്സിലാക്കാൻ കഴിയുമോ?

**കണിയാപുരം രാമചന്ദ്രൻ**




ചില വാർത്തകളോടൊപ്പം പ്രസക്തമായ ഒന്നോ രണ്ടോ ചിത്രങ്ങൾ പ്രസിദ്ധീകരിക്കുക എന്നത് പത്രങ്ങളുടെ ഒരു പതിവാണല്ലോ. വാർത്തകൾ കൂടുതൽ വിശദമാക്കാനും അവയ്ക്കു കൂടുതൽ അർത്ഥം ലഭിക്കാനും ഉപകരിക്കുന്ന ഒരേർപ്പാടാണിത്. ചിലപ്പോൾ വാർത്തയായി ഒരു വാക്കുമെഴുതാതെ ചിത്രങ്ങൾ മാത്രമായും പ്രസിദ്ധീകരിക്കാറുണ്ട്. അർത്ഥഗർഭമായ ഒരു വാക്കോ വാചകമോ ചിത്രത്തിനു താഴെ കുറിച്ചെന്നിരിക്കും. ചിത്രങ്ങൾ—ഫോട്ടോകൾ—ആയിരം വാക്കുകളുടെ അർത്ഥവും കരുത്തും നേടുന്ന സന്ദർഭങ്ങളാണത്. അത്തരം ഒരു ചിത്രത്തെക്കുറിച്ചാണ് ഈ കുറിപ്പ്. രണ്ടു വാർത്തകൾക്കിടയിൽ സന്ദർഭാനുസരണം കടന്നുകയറിയ ഒരു ചിത്രത്തെക്കുറിച്ച് എന്നു പറയുന്നതാകും കൂടുതൽ ശരി.

നവംബർ 17-ാംതീയതിയിലെ മലയാള മനോരമ (കോഴിക്കോട് എഡിഷൻ) യുടെ ഒന്നാംപുറം നോക്കുക. ഇടതുഭാഗത്ത്, താഴെ, അഞ്ചുകോളത്തിൽ, വലിയ അക്ഷരത്തിൽ ഒരു തലക്കെട്ട്— ''കോൺഗ്രസ് ലയനം ഈമാസം.'' തുടർന്നു മൂന്ന് വരികളിൽ ഇതു സംബന്ധമായ വാർത്ത. ''കോൺഗ്രസ്—എ. യെ കോൺഗ്രസ്–ഐയിലേക്കു സ്വാഗതം ചെയ്തുകൊണ്ടുള്ള കത്ത് കേന്ദ്ര ധനകാര്യമന്ത്രി പ്രണാബ് മുക്കർജി മുഖ്യമന്ത്രി കെ. കരുണാകരൻ വശം കൊടുത്തയച്ചു; കത്ത് കെ. പി. സി. സി. സെക്രട്ടറി തച്ചടി പ്രഭാകരനെ മുഖ്യമന്ത്രി ഏല്പിച്ചു; തച്ചടി അതു് ആൻറണിക്കു നൽകി'' എന്നിങ്ങനെ പോകുന്നു വാർത്ത. തൊട്ടുതാഴെ നാലു കോളം നീണ്ട ഒരു ചിത്രം. ചത്തുമലച്ചുകിടക്കുന്ന ഒരു പുലിയുടെ ചിത്രം. ചിത്രത്തിനുമുണ്ട് പ്രത്യേകമായൊരു അടിക്കുറിപ്പ്—''പരാക്രമത്തിൻെറ അന്ത്യം'' എന്ന്. അതിനും താഴെ ''ആക്രമിച്ച പുലിയെ നേരിട്ടു കൊന്നു'' എന്ന ചെറിയ അക്ഷരത്തിലെ തലക്കെട്ടും വാർത്തയും.

രണ്ടു തലക്കെട്ടുകൾക്കിടയിലാണ് ചത്ത പുലിയുടെ ചിത്രം. ഏതു വാർത്തയുമായും ബന്ധപ്പെടുത്തി ചിത്രം നോക്കാവുന്ന രീതിയിലാണ് ഈ പേജിൻെറ സംവിധാനം നിർവ്വഹിച്ചിരിക്കുന്നത്. നർമ്മബോധം കലർന്ന ഈ സംവിധാനവിരുത് മനഃപൂർവ്വമാകണമെന്നില്ല. പക്ഷേ, വായനക്കാരൻെറ മനസ്സിൽ ഒരുപാട് കാര്യങ്ങൾ ഉദ്ദീപ്തമാക്കാൻ ഉതകുന്നതാണ് ഈ വാർത്താ–ചിത്രമെന്ന് സഹൃദയർ സമ്മതിക്കും.

''കോൺഗ്രസ്സുകളുടെ ലയന''ത്തെക്കുറിച്ചുള്ള വാർത്ത, വരികൾക്കിടയിൽ, വായിച്ചാലും പുലിയെക്കൊന്ന വാർത്തയിൽ അല്പം ചില നർമ്മഭേദങ്ങൾവരുത്തിയാലും മാത്രംമതി. രണ്ടുവാർത്തയും ഒരേ കാര്യത്തെക്കുറിച്ചാണെന്നു സംശയിക്കാൻ ഒരുപാട് കാരണങ്ങളുണ്ട്.

ചത്തുകിടക്കുന്ന പുലിയുടെ ചിത്രത്തിനുനൽകിയിരിക്കുന്ന അടിക്കുറിപ്പുതന്നെ നോക്കുക—''പരാക്രമത്തിൻെറ അന്ത്യം—പൊലീസുകാരുടെ വെടിയേററു ചത്തുവീണപുലി.'' 'കോൺഗ്രസ്സുകളുടെ ലയനം' എന്ന തലക്കെട്ടിനുപകരമായോ അതിനൊരു വിശദീകരണമായോ നൽകാവുന്നതല്ലേ 'പരാക്രമത്തിൻെറ അന്ത്യം' എന്നതും? ''പൊലീസുകാരുടെ.'' എന്നതിനുപകരം'' ഇന്ദിരാ കോൺഗ്രസിൻെറ വെടിയേററു ചത്തുവീണപുലി'' എന്നൊരു ചെറിയ മാററം കൂടി വരുത്തിയാൽ സംഗതി ജോറായി.

കോൺഗ്രസ്സുകളുടെ ലയനം എന്നതിൻെറ അർത്ഥം ആൻറണി കോൺഗ്രസ്സിൻെറ തിരോധാനം—മരണം–ആണെന്നതിൽ ആർക്കും തർക്കമുണ്ടാകാൻ ന്യായമില്ല. ''ഉപാധികളൊന്നും കൂടാതെയാണു ലയനം'' എന്നത്രേ ആൻറണിക്കുവേണ്ടി പ്രധാനമന്ത്രിയെ സന്ദർശിച്ചുമടങ്ങിയെത്തിയ ഉമ്മൻചാണ്ടി തന്നെ പത്രക്കാരോടു പറഞ്ഞിരിക്കുന്നത്. ''കോൺഗ്രസ്(എ) പ്രത്യേകിച്ച വ്യവസ്ഥകൾവച്ചിട്ടില്ല; കോൺഗ്രസ് (ഐ) പ്രത്യേക ആവശ്യങ്ങൾ ഉന്നയിച്ചിട്ടുമില്ല.'' എന്നിങ്ങനെയാണ് ഒരു പത്രം ഇക്കാര്യം റിപ്പോർട്ടു ചെയ്തിട്ടുള്ളത്. ഉപാധികളില്ലാത്ത ലയനത്തെ മരണമെന്നല്ലാതെ മറെറന്താണു വിളിക്കുക! ഈ അന്ത്യത്തിന് ''പരാക്രമത്തിൻെറ അന്ത്യം'' എന്നതിനേക്കാൾ ഇണങ്ങുന്ന മറെറാരു വിശദീകരണസൂത്രം ചരിത്രമറിയുന്ന ആർക്കെങ്കിലും നിർദ്ദേശിക്കാൻ കഴിയുമോ! ആൻറണികോൺഗ്രസ്സിൻെറ ജനനം, വളർച്ച, രൂപപരിണാമങ്ങൾ, ആസന്നമായ അന്ത്യം എന്നിവ അറിയുന്ന കേരളത്തിലെ ജനങ്ങൾ ചത്തുകിടക്കുന്ന പുലിയുടെ ചിത്രവും അതിനു താഴെയുള്ള ''പരാക്രമത്തിൻെറ അന്ത്യം'' എന്ന അടിക്കുറിപ്പും വായിച്ച് ഒന്നു പൊട്ടിച്ചിരിച്ചാൽ ആർക്കവരെ കുററപ്പെടുത്താനാകും! പുലിയുടെ സ്ഥാനത്ത് എ. കെ. ആൻറണിയുടെ ഒരു ഫോട്ടോ വെട്ടിയൊട്ടിച്ചാൽ സംഗതി പച്ചയായിപ്പോകും എന്നൊരു ദോഷമേയുള്ളൂ.

''വാലുൾപ്പെടെ 198 സെൻറി മീററർ നീളവും 74 സെൻറി മീററർ വണ്ണവുമുള്ള പുലിയുടെ ജഡം പ്രദർശനത്തിനുവച്ചതു കാണാൻവമ്പിച്ച ജനത്തിരക്കായിരുന്നു.'' എന്നിങ്ങനെയാണ് പുലിവേട്ടയുടെ വാർത്തയിൽ പറഞ്ഞിരിക്കുന്നത്. വീരശൂര പരാക്രമിയായി കേരളത്തിൽ കാടും നാടും ഇളക്കി നടന്ന ആൻറണി കോൺഗ്രസ്സിൻെറ താണ് ആ ജഡം എന്നൊന്നു സങ്കല്പിച്ചു നോക്കൂ. വരാനിരിക്കുന്ന നാളുകളിൽ ഈ 'ജഡം' കാണാൻ ''ആയിരക്കണക്കിന്'' തടിച്ചുകൂടാൻ കേരളീയർക്കു മത്തിരിക്കുകയാണെന്ന വസ്തുത ആർക്കാണറിഞ്ഞുകൂടാത്തത്!

''നാലുവർഷം മുമ്പാണ് പുലി ആദ്യമായി പ്രത്യക്ഷപ്പെട്ടത്...പുലി നാടിനെയാകെ വിറപ്പിച്ചു...മരണവെപ്രാളത്തിനിടയിൽ പുലി, കീഴടക്കാൻ ചെന്ന പലരേയും മാന്തിക്കീറി...ഒരു പെൺകുട്ടിയെയാണു പുലി ആദ്യമായി ആക്രമിച്ചത്'...നായ്ക്കൾ കുരച്ചു ശബ്ദമുണ്ടാക്കുന്നതുകേട്ട് നാട്ടുകാർ ഓടിയെത്തിയപ്പോൾ പുലി പൊന്തപ്പടർപ്പിനു താഴെ ഒളിച്ചു'' എന്നിങ്ങനെ പുലിവേട്ടയുടെ വിശേഷം വാർത്തയിൽ തുടരുന്നു. ഇവിടെ ''പുലി'' എന്നു പറഞ്ഞിരിക്കുന്നിടത്തെല്ലാം ''ആൻറണി കോൺഗ്രസ്'' എന്നു പകരം ചേർത്തു വായിച്ചു നോക്കുക. കാലയളവുപോലും ഒത്തുവന്നിരിക്കുന്നതു കണ്ടാൽ വിസ്മയം തോന്നും. നാലുവർഷം മുമ്പാണ്—1978–ൽ ആൻറണി കോൺഗ്രസ്സിൻെറ പരാക്രമശല്യം തുടങ്ങിയതെന്ന് എല്ലാവർക്കും അറിയാമല്ലോ. ആക്രമിക്കപ്പെട്ട പെൺകുട്ടിക്ക് ഇന്ദിര എന്നു പേരിട്ടാൽമാത്രം മതി. അവിടെയും സംഗതി ഒത്തുവരും. പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയുടെ ഏകാധിപത്യം, കുടുംബവാഴ്ച എന്നിത്യാദികളെ ആക്രമിച്ചുകൊണ്ടായിരുന്നു ആൻറണിപ്പുലിയുടെ ആദ്യത്തെ ചാട്ടമെന്ന കാര്യം ഇപ്പോഴോർമ്മിക്കാൻ രസമുണ്ട്. ചിക്മഗലൂരിൽ ഇന്ദിരാഗാന്ധി മത്സരിച്ചപ്പോൾ തൻെറ പാർട്ടിയുടെ നേതൃത്വം സ്വീകരിച്ച നയത്തിനെതിരെ ആൻറണി ഇന്ദിരാഗാന്ധിയെ 'മാന്തിക്കീറിയ' കാര്യം പ്രസിദ്ധമാണ്. അരിശം സഹിക്കാതെ സ്വന്തം ദേഹംപോലും അന്ന് ആൻറണിപ്പുലി മാന്തിക്കീറി. മുഖ്യമന്ത്രി സ്ഥാനം ഉപേക്ഷിക്കുകയുംചെയ്തു. പിന്നീട് സന്ദർഭം വന്നപ്പോൾ ഇടതുപക്ഷമുന്നണിയിൽനിന്ന് കുതറിയോടി കരുണാകരൻെറ വലതുപക്ഷമുന്നണിയെന്ന 'പൊന്തപ്പർപ്പിനുതാഴെ ഒളിച്ച കാര്യവും പ്രത്യേക പരാമർശമർഹിക്കാത്ത വിധം പ്രസിദ്ധമാണ്.

ചുരുക്കത്തിൽ വേട്ടക്കാർ എത്തിക്കഴിഞ്ഞിരിക്കുന്നു. കേരളത്തിലെ കരുണാകരാദികൾ മാത്രമല്ല; കേന്ദ്രത്തിൽ നിന്നു സ്റ്റീഫൻ-പ്രണാബാദികളുമുണ്ട്. എല്ലാവരുടേയും കൈകളിൽ തോക്ക്റെഡി, നാലു വർഷമായി നാട്ടുകാരെ അള്ളുകയും മാന്തുകയും ചെയ്തുകൊണ്ടിരുന്ന പുലി വേളിയിലെ പൊന്തക്കാട്ടിൽ വെടിയേററു വീഴാൻ പോകുന്നു. ജഡം കാണാൻ ആയിരക്കണക്കിന് ആളുകൾ തടിച്ചുകൂടിക്കൊണ്ടിരിക്കുന്നു. വേട്ടക്കാരിൽ പലരെയും ആശുപത്രിയിലെത്തിക്കാനുള്ള ആംബുലൻസുകൾ നിരന്നു തുടങ്ങിയിരിക്കുന്നു. പ്രിയപ്പെട്ട കേരളമേ! ഒരു കാര്യത്തിൽ നിനക്ക് ആശ്വാസംകൊള്ളാം. പുലിയുടെ ശല്യം മേലാൽ ഉണ്ടാവുകയില്ല.

●

## കോൺ. ലയനം ഈ മാസം



പരാക്രമത്തിൻെറ അന്ത്യം: പൊലീസുകാരുടെ വെടിയേററു ചത്തുവീണ പുലി —മനോരമ

## ആക്രമിച്ചപുലിയെനേരിട്ട്കൊന്നു

സ്വന്തം ലേഖകൻ

### ബസ് തട്ടിയ യുവതി മരണപ്പെട്ടു

# ഭാഷാപത്രങ്ങളുടെ പൂക്കാലമാണോ?

**കൗമുദി ന്യൂസ് സർവീസ്**

**തെ**ന്നിന്ത്യൻ ഭാഷാപത്രങ്ങൾക്ക് ഇതു പൂക്കാലമാണ്. അവ പരത്തുന്ന പരിമളം ദ്രാവിഡമക്കളുടെയിടയിൽ നിറഞ്ഞുനില്ക്കുന്നു.. ഓഫ്സെററ്, ഫോട്ടോ കമ്പോസിങ്ങ്, കേബിൾഫോട്ടോ, എന്നു തുടങ്ങി നീണ്ടുപോകുന്ന സാങ്കേതിക നേട്ടങ്ങളുടെ നിരകൾ തെന്നിന്ത്യൻ ഭാഷാപത്രങ്ങളുടെ ആകാശം തേടിയുള്ള പ്രയാണത്തിൻെറ ദൃഷ്ടാന്തങ്ങൾ മാത്രമാണ്. ഒപ്പം ശോഭനമായ അവയുടെ നാളെയിലേക്കുള്ള വിരൽചൂണ്ടികളും.

കലിക്കട്ട് യൂണിവേഴ്സിററി മാസ് കമ്മ്യൂണിക്കേഷൻ ഡിപ്പാർട്ട്മെൻറ് യു. ജി. സി. സഹകരണത്തോടെ സംഘടിപ്പിച്ച 'തെന്നിന്ത്യൻ ഭാഷാപത്രങ്ങളുടെ ഇന്നും, നാളെയും' എന്ന ത്രിദിന സെമിനാറിനെ വിലയിരുത്തിയപ്പോൾ എത്തിച്ചേർന്നതാണ് മുകളിൽ ചേർത്തിരിക്കുന്ന നിഗമനം.

തെന്നിന്ത്യൻ ഭാഷാപത്രങ്ങളുടെ ഇന്നത്തെ അവസ്ഥയെയും അവയുടെ നാളെയെയും അപഗ്രഥിക്കുവാൻ മഹാറാണി ആഡിറേറാറിയത്തിൽ നടന്ന സെമിനാറിൽ 22 പ്രബന്ധങ്ങൾ അവതരിപ്പിച്ചു. തെന്നിന്ത്യൻ പത്രപ്രവർത്തനരംഗവുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുന്ന നാല്പതിൽപ്പരം പണ്ഡിതന്മാർ നവംബർ 9 മുതലുള്ള മൂന്നു പകലുകൾ ഇവയിലെ ഓരോ പ്രബന്ധവും കീറിമുറിച്ചു ചികഞ്ഞു പരിശോധിച്ചു.

ഭാഷാപത്രങ്ങൾ വിപ്ലവാത്മകമായ സാങ്കേതിക പുരോഗതി കൈവരിച്ചുവെന്നും സർക്കുലേഷൻ ദിനംപ്രതി കുതിച്ചു കയറുകയാണെന്നും മററും കണ്ടുപിടിച്ച ഇവർ, ഇന്നത്തെ സമൂഹത്തിന് നമ്മുടെ പത്രങ്ങൾ എന്തു നൽകുന്നു എന്ന് ആരായാൻ ശ്രമിച്ചില്ല. റിപ്പറിനേയും, ഡ്രാക്കുളയേയുമാണോ സമൂഹത്തിനു പത്രങ്ങളിൽ നിന്ന് ആവശ്യം. അതോ ഇനിയും ഒരു പൊതിക്കാത്തേങ്ങയായി അവശേഷിക്കുന്ന ഡെവലപ്മെൻറ് ജേർണലിസമാണോ വേണ്ടത്? ആകാശം ഇടിഞ്ഞുവീണാലും കഴകം നേതാവിൻെറ സന്ദേശം എട്ടുകാളത്തിൽ അടിച്ചിറക്കുന്ന തമിഴക പത്രങ്ങൾ സമൂഹനന്മയെ ഉദ്ദേശിച്ചുള്ളതാണോ? ഭരിക്കുന്നവരുടെ താളത്തിനു ചുവടുവയ്ക്കുന്ന കന്നടപത്രങ്ങൾ ആർക്കുവേണ്ടിയാണ് നിലകൊള്ളുന്നത്. സെമിനാറിൽ പങ്കെടുത്ത പലരുടെയും ഉള്ളിൽ തികട്ടിവന്ന ചോദ്യങ്ങളാണിതെല്ലാം. പക്ഷേ, അദ്ഭുതമെന്നു പറയട്ടേ. ആരും ചോദിച്ചില്ല ഈ ചോദ്യമൊന്നും. സെമിനാർ തീരുംവരെ ആരും അവയെക്കുറിച്ചൊന്നും പരാമർശിച്ചുമില്ല.

ജീവിതത്തിൻെറ ദർപ്പണമായ പത്രങ്ങൾക്ക് ഗ്രാമീണരുടെ ഉൾത്തുടിപ്പുകൾ പകർത്താൻ കഴിഞ്ഞിട്ടില്ലെന്നായിരുന്നു ഉദ്ഘാടനയോഗത്തിൽ സംസാരിച്ച കേരള പ്രസ് അക്കാഡമി ചെയർമാൻ ടി. കെ. ജി. നായരുടെ പരാതി. അദ്ധ്യക്ഷപ്രസംഗം നടത്തിയ മാതൃഭൂമി എഡിററർ വി. പി. രാമചന്ദ്രൻ മററു സംസ്ഥാനങ്ങൾക്ക് മാതൃകയാക്കാവുന്നതാണ് മലയാള പത്രപ്രവർത്തനരംഗമെന്നു വാഴ്ത്തി.

ബാംഗ്ളൂർ യൂണിവേഴ്സിററി മാസ് കമ്മ്യൂണിക്കേഷൻ ഡിപ്പാർട്ടുമെൻറിലെ ബി. ശ്രീധര തൻെറ പ്രബന്ധത്തിലൂടെ ശ്രമിച്ചതു് കന്നടപത്രങ്ങളുടെ ഇന്നത്തെ അവസ്ഥയെക്കുറിച്ച് വ്യക്തമായൊരു ചിത്രം വരയ്ക്കുവാനാണ്. സാമൂഹ്യ, സാമ്പത്തിക, രാഷ്ട്രീയ ചരടുവലികളിൽ കന്നടപത്രങ്ങൾ ഇന്നും ചെളിക്കുണ്ടിൽ കിടക്കുന്നു. കാഴ്ചയിൽ ഭംഗിയില്ല. വാർത്താസംഭരണശേഷി തുലോം പരിമിതമാണ്. സർക്കുലേഷൻെറ കാര്യം പറയുകയും വേണ്ട. പക്ഷേ, കർണ്ണാടകത്തിലെ ചെറുകിട പത്രങ്ങൾക്ക് ഇപ്പോൾ പുഷ്പകാലമാണ്. മൂന്നു വർഷം മുൻപ് പുറത്തുവന്ന 'ലങ്കേഷ് പത്രിക'യുടെ വിജയം നോക്കു! പരസ്യങ്ങൾ സ്വീകരിക്കില്ലെന്ന് വ്രതമെടുത്ത ആ വാരികയുടെ സർക്കുലേഷൻ ആദ്യത്തെ മൂന്നാമത്തെ ആഴ്ചയിൽത്തന്നെ 40000 പ്രതികൾ കടന്നു. ഇന്ന് 70000 പ്രതികളിൽ എത്തിയിരിക്കുന്നു. കന്നട പത്രങ്ങളെ സമഗ്രമായി നവീകരിക്കണം എന്ന് അഭിപ്രായപ്പെട്ടു കൊണ്ടാണ് ശ്രീധര പ്രബന്ധം നിറുത്തിയതു്.

"അവതരണ ശൈലിയിൽ പുതിയ പല കണ്ടുപിടുത്തങ്ങളും നടത്തിയെങ്കിലും സർക്കുലേഷൻ കൂടിയില്ല. അതേസമയം വ്യത്യസ്തമായ പത്രനയത്താൽ സർക്കുലേഷനിലും പദവിയിലും നേട്ടങ്ങൾ കൈവരിച്ച പത്രങ്ങൾ തെലുങ്കിലുണ്ട്. "തെലുങ്കുപത്രങ്ങളെക്കുറിച്ച് കയ്പും മധുരവും കലർത്തിയ ഒരു വിശദീകരണമാണ് ആന്ധ്രാപ്രഭ വാരികയുടെ എഡിററർ വെങ്കടേശ്വരറാവു നൽകിയതു്." 'ഈ നാട്' ഗ്രൂപ്പു പത്രങ്ങളുടെ വളർച്ച ആവേശത്തോടെയാണ് റാവു സ്വീകരിച്ചതു്.

മലയാള മാസികകളിലെ സാഹിത്യ നിലവാരച്യുതിയിലേക്ക് വിരൽചൂണ്ടിയതു് എൻ. വി. കൃഷ്ണവാരിയരായിരുന്നു. തെന്നിന്ത്യയിലെ പ്രത്യേക താല്പര്യമാസികകളെക്കുറിച്ച് സംസാരിക്കുകയായിരുന്നു കൃഷ്ണവാരിയർ. ശാസ്ത്രമാസികകളുടെ സാദ്ധ്യതകളെക്കുറിച്ച് സംസാരിച്ച ഡാ: എ. അച്യുതൻ മലയാള ശാസ്ത്ര മാസികകൾ മററു ഭാഷകളിലേക്കു് പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിക്കണമെന്നു നിർദ്ദേശിച്ചു. തമിഴ് പത്രങ്ങളിൽ ശാസ്ത്രവാർത്തകൾ പ്രത്യക്ഷപ്പെടാത്തതിൽ മദ്രാസ് യൂണിവേഴ്സിററിയിലെ ബി. പി. സഞ്ജയ് പരിതപിച്ചപ്പോൾ, 'വല്യേട്ടന്മാരുടെ' ശക്തമായ സ്വാധീനം കാരണം തെലുങ്കിലെ പ്രത്യേകതാൽപര്യമുള്ള മാസികകൾ അവഗണിക്കപ്പെട്ടിരിക്കുകയാണെന്ന് ഉസ്മാനിയ യൂണിവേഴ്സിററിയിലെ അബ്ദുൾറഹീം ചൂണ്ടിക്കാട്ടി.

ഉയർന്ന സാങ്കേതികവൽക്കരണം പത്രസ്വാതന്ത്ര്യത്തിന് വെല്ലുവിളിയാണെന്നു് തെളിയിക്കുവാനായിരുന്നു പി. ഗോവിന്ദപ്പിള്ളയുടെ ഉദ്യമം. എങ്ങനെയായാലും സർക്കുലേഷൻ കൂട്ടുക, അതിനനുസരിച്ച് യന്ത്രവൽക്കരണം ഏർപ്പെടുത്തുക, ആ ചെലവു നികത്താൻ പരമാവധി പരസ്യം പിടിക്കുക, ഇതാണ് പല പത്രങ്ങളുടെയും ലക്ഷ്യം. ഇതിനുതകുന്ന തരത്തിലാണ് പത്രങ്ങൾ വാർത്തകൾ തിരഞ്ഞെടുക്കുന്നതും സൃഷ്ടിക്കുന്നതും. ആധുനികവൽക്കരണം കാരണം പല ദിനപത്രങ്ങളും മാസികമട്ടിൽ ആയിട്ടുണ്ട്—പി. ഗോവിന്ദപ്പിള്ള തൻെറ വീക്ഷണം വ്യക്തമാക്കി.

'റിപ്പോർട്ടിങ്ങിലെയും എഡിററിങ്ങിലെയും പുതിയ പ്രവണതകൾ—ഭാഷാപത്രങ്ങളിൽ', എന്ന കെ. പി. വിജയൻെറ പ്രബന്ധം ഒരു വിവാദത്തിലാണു കലാശിച്ചതു്. ആ പ്രബന്ധത്തിൻെറ അനുബന്ധമായി, പത്രപ്രവർത്തനം പഠിക്കാനെത്തുന്ന വിദ്യാർത്ഥികൾക്ക് ഭാഷാജ്ഞാനം ഇല്ല, പൊതുവിജ്ഞാനമില്ല എന്നീ അഭിപ്രായങ്ങൾ പണ്ഡിതശ്രേഷ്ഠന്മാരുടെ കണ്ഠങ്ങളിലൂടെ ഒഴുകിയിറങ്ങി. "ഞങ്ങളുടെ തൊഴിൽ ഭാഷപഠിപ്പിക്കലല്ല. പത്ര പ്രവർത്തകനെന്ന നിലയിൽ വിദ്യാർത്ഥിക്കുള്ള നൈപുണ്യങ്ങൾ ചെത്തിമിനുക്കിയെടുക്കുകയാണ്. സാധാരണക്കാരനുവേണ്ടിയുള്ളതാണ് പത്രങ്ങൾ. അവൻെറ ഭാഷയറിയാമെങ്കിൽ ഒരു ജേർണലിസ്റ്റിനു് തീർച്ചയായും വിജയിക്കുവാൻ കഴിയും." മദ്രാസ് യൂണിവേഴ്സിററി ജേർണലിസ അദ്ധ്യാപകൻ ബി. പി. സഞ്ജയിൻെറ മറുപടി ആ വിവാദത്തിന് അന്ത്യം കുറിച്ചു.

പത്രസ്വാതന്ത്ര്യം നിയന്ത്രിക്കുവാനുള്ള നീക്കങ്ങൾക്കെതിരെ വിരൽ ചൂണ്ടിക്കൊണ്ടു സംസാരിച്ച കേരള കൗമുദി എഡിററർ എം. എസ്. മധുസൂദനൻ തെന്നിന്ത്യൻ ഭാഷാപത്രങ്ങളുടെ ഭാവി തിളക്കമുള്ളതാണെന്നു പ്രത്യാശിച്ചു. ഗവൺമെൻറ് തങ്ങളുടെ കടമയും, പത്രപ്രവർത്തകർ അവരുടെ കടമയും മനസ്സിലാക്കണം. ആരോഗ്യപരമായ മത്സരമാണ് ഭാഷാപത്രങ്ങളുടെ ഉജ്ജ്വലമായ നേട്ടങ്ങൾക്കു നിദാനം—അദ്ദേഹം അവസാനിപ്പിച്ചു.

കെ. രാജേന്ദ്രബാബു എം. എസ്‌സി.




മഴയില്ലാത്ത മരുഭൂമിയിൽ മനുഷ്യനു ജീവിക്കാൻ വളരെ പ്രയാസമാണ്. പകൽ മുഴുവൻ ചുട്ടുപൊള്ളുന്ന ചൂട്. ആഞ്ഞടിക്കുന്ന തീ പോലുള്ള ഉഷ്ണക്കാററ്. ഊക്കേറിയ കാററിൽ പറന്നുയരുന്ന പൊടിപടലങ്ങൾ അന്തരീക്ഷമാകെ നിറഞ്ഞു നിൽക്കുന്നു. ജീവൻ നിലനിറുത്താൻ അസാദ്ധ്യം എന്നുതന്നെ പറയാവുന്ന ഈ പരിതഃസ്ഥിതിയിലും ചില ജന്തുക്കൾ പൂർണ്ണാരോഗ്യവാന്മാരായി ഇവിടെ ജീവിക്കുന്നുണ്ട്. എന്താണിതിൻെറ രഹസ്യം? അന്തരീക്ഷത്തിനനുയോജ്യമായ ശരീരഘടനയും സ്വഭാവ വിശേഷവുമാണ് പ്രധാനമായും ഇത്തരം ജീവികളെ പ്രതികൂല സാഹചര്യങ്ങൾ തരണംചെയ്യാൻ സഹായിക്കുന്നതു്. കടുത്ത ചൂടുള്ള പകൽ സമയം മുഴുവനും ഏതെങ്കിലും മാളത്തിനുള്ളിൽത്തന്നെ കഴിച്ചുകൂട്ടുക. രാത്രിമാത്രം പുറത്തിറങ്ങി ഇരതേടുക. ശരീരത്തിലെ അധിക ഊഷ്മാവ് അന്തരീക്ഷത്തിലേക്ക് ബഹിർഗ്ഗമിപ്പിച്ചു് ചൂടിൽ നിന്നു മോചനം നേടുക. ഈ രണ്ടു സംഗതികളും സ്വന്തം ജീവിതത്തിൽ പകർത്തിക്കിട്ടിയിട്ടുള്ള ഒരു മൃഗമാണ് ഫെന്നെക് എന്ന മിനി കുറുനരി. മനുഷ്യൻെറ തൊലിക്ക് പൊതുവേ തണുപ്പാണ്. അതുകൊണ്ടു് പുറമേയുള്ള ചൂട് അതിവേഗം തൊലിയിലൂടെ അവൻെറ ദേഹത്തു കടക്കുന്നു. ഫെന്നെക്കിൻെറ തൊലിപ്പുറത്തിനാകട്ടെ, അന്തരീക്ഷ ഊഷ്മാവിനെക്കാൾ ചൂടുണ്ട്. അതുകൊണ്ടു് പുറമെയുള്ള ചൂട് എളുപ്പം ദേഹത്തിനുള്ളിൽ കടന്നു ചെല്ലാറുമില്ല.

കുറുക്കന്മാരുടെ വർഗ്ഗത്തിൽപ്പെടുന്ന ഒരു മൃഗമാണെന്നു വരികിലും ഇവയ്ക്കു് രണ്ടു പ്രത്യേകതകളുണ്ട്. ഇതിനോളം ചെറിയ കുറുക്കന്മാരുമില്ല; ഇതിൻെറ ചെവിയോളം വലിപ്പമുള്ള ചെവി വേറെ കുറുക്കന്മാർക്കുമില്ല. ഉടലിനു് ഏറിയാൽ നാല്പതു സെൻറിമീററർ നീളം വരും. സമൃദ്ധമായ രോമത്തോടുകൂടിയ വാലിനു് ഉടലിൻെറ മുക്കാൽ പങ്കോളം വലിപ്പമുണ്ട്. ദേഹം നിറയെ കമ്പിളി രോമംപോലെ മൃദുവായ മുടി. പുറഞ്ചെട്ടയ്ക്കാകെ ഒരു ഇളം മഞ്ഞനിറമാണ്. മുതുകിലും വാലിലും ബ്രൗൺ നിറത്തിലെ രോമങ്ങൾ കണ്ടേക്കും; വയററിനടിയിലും ചെവിയുടെ അരികിലും വെളുത്തതും, മഷിക്കറുപ്പിലെ കണ്ണും മൂക്കും. വടക്കൻ ആഫ്രിക്കയിലെയും, അറേബ്യയിലെയും മരുഭൂമികളിൽ ഒതുങ്ങിക്കഴിയുന്ന ഫെന്നെക്കിനെ കുറുക്കന്മാരുടെ കൂട്ടത്തിലെ സുന്ദരനായ യുവരാജാവായിട്ടാണു പലരും പരിഗണിക്കുന്നതു്.

ആഫ്രിക്കൻ മരുഭൂമിയിലെ ജന്തുക്കളെക്കുറിച്ചു് പല പഠനങ്ങളും നടത്തിയിട്ടുള്ള സാൻഡേഴ്സൻെറ അഭിപ്രായത്തിൽ ഇന്നു ജീവിച്ചിരിപ്പുള്ള അതിസുന്ദരന്മാരായ മൃഗങ്ങളുടെ കൂട്ടത്തിലെ ഒരു പ്രധാനിയാണ് ഫെന്നെക്. മരുഭൂമിയിലെ ഒരു മൃഗം എന്നതിനെക്കാളേറെ, സ്വീകരണമുറി അലങ്കരിക്കാനായി മൃഗങ്ങളെ സ്റ്റഫ് ചെയ്യുന്ന പണിശാലയിൽ നിന്നു് വാങ്ങിക്കൊണ്ടുവന്ന ഒരു പ്രദർശന വസ്തുവായാണ് തനിക്ക് ഇതിനെ വിവരിക്കാൻ തോന്നുന്നതെന്നു് സാൻഡേഴ്സൺ പറയുന്നു. വളരെ വേഗം മനുഷ്യരോടിണങ്ങുന്ന ജീവികൾ. വീടുകളിൽ വളർത്തി വന്നവയെ ആധാരമാക്കിയാണ് ഇവയുടെ ജീവിതരീതികളെക്കുറിച്ചു് കൂടുതലും മനസ്സിലാക്കാൻ കഴിഞ്ഞിട്ടുള്ളതു്. നേരിയ ശബ്ദത്തിൽ കൂവുന്ന രാത്രിഞ്ചരന്മാരായ ചെവിയൻ കുറുനരികൾ എട്ടോ പത്തോ എണ്ണമടങ്ങുന്ന സംഘമായാണ് മരുഭൂമിയിൽ കഴിയുന്നതു്. സഹാറയിൽ ഇന്നു് ഫെന്നെക് ഉൾപ്പെടെ ആകെ പതിനാലിനം മാംസഭുക്കുകൾ ജീവിച്ചിരിപ്പുണ്ട്. ഇവയുടെ കൂട്ടത്തിൽ മരുപ്പച്ചകളിൽനിന്നും അകന്നുമാറി ജീവിക്കുന്ന ഏക ഇനം നമ്മുടെ കഥാനായകനാണ്. ജീവൻ നിലനിറുത്താൻ വെള്ളം കുടിക്കേണ്ട ആവശ്യമില്ലാത്ത ജീവികൾ. ഉള്ളിലാക്കുന്ന ആഹാരസാധനങ്ങളിൽ അടങ്ങിയിട്ടുള്ള ജലാംശംകൊണ്ടു് ഇവ തൃപ്തിപ്പെടുന്നു. എന്നാൽ മനുഷ്യരോടൊപ്പം വളരുന്നവ പതിവുസമയങ്ങളിൽ വെള്ളം കുടിക്കുകയും ചെയ്യും.

പകൽസമയംമുഴുവനും മാളത്തിനുള്ളിൽ ഒളിച്ചിരിക്കും. ഭൂമിക്കടിയിൽ ഒരു മീററർ ആഴത്തിൽ മുപ്പതുമീറററോളം നീളമുള്ള തുരങ്കങ്ങളിലാണ് ഇവ പാർപ്പുറപ്പിക്കുന്നതു്. കുന്നിൻചരിവുകളിലായി മാളമുണ്ടാക്കാൻ അനുയോജ്യമായ ഒരിടം ആദ്യം കണ്ടുപിടിക്കും. മണ്ണുതുരക്കാൻ ബഹു വിരുതനാണ് ഫെന്നെക്. നോക്കിനിൽക്കെ ഇവൻ മണ്ണിനടിയിൽ അന്തർദ്ധാനം ചെയ്യുന്നതു കാണാം. മുൻകാലുകൾകൊണ്ടു് മണ്ണു മാന്തി മാററുകയും, പുതുതായി രൂപംകൊണ്ടുവരുന്ന മാളത്തിനുള്ളിൽക്കടന്നു്, അതിൻെറ, വശങ്ങൾ ഉടൽകൊണ്ടുരസി ആവശ്യാനുസരണം തുരങ്കം വലുതാക്കിയെടുക്കുകയും ചെയ്യും.

നോക്കെത്താത്ത ദൂരത്തോളം പരന്നുകിടക്കുന്ന മരുഭൂമി ഒററനോട്ടത്തിൽ മണൽത്തരികളല്ലാതെ അവിടെ എന്തെങ്കിലും ജീവജാലങ്ങളുള്ളതായി ആർക്കും മനസ്സിലാക്കാൻ കഴിയുകയില്ല. പക്ഷേ ആരുടെയും കണ്ണിൽപ്പെടാതെ, ഒട്ടനവധി കൊച്ചു കൊച്ചു ജീവികൾ ആർക്കും വേണ്ടാത്ത മണൽക്കാട്ടിൽ താവളമുറപ്പിച്ചിരിക്കുന്നു. തേൾ, ചിലന്തി, വണ്ടു് തുടങ്ങിയ ചെറിയ ജീവികളും അപൂർവ്വമായി ഓന്തു്, പാമ്പ് എന്നീ ഉരഗങ്ങളും, ചില കരണ്ടുതീനികളുമാണ് ഇവിടെയുള്ളതു്. തന്നെക്കാൾ വലിയ മുയലിനെപ്പോലും കഴുത്തിൽ കടിച്ചുമുറിച്ചു കൊന്നുതിന്നാൻ ഇതിനു കഴിയുന്നു. ഒരു ഇരയെ കിട്ടിയാൽ അതിനെ പിടികൂടി അല്പം അകലെ ഒഴിഞ്ഞകോണിൽ കൊണ്ടുപോയി

(ശേഷം 67-ാം പേജിൽ)

അതീസുന്ദരനെന്നു് സാൻഡേഴ്സൻ വിശേഷിപ്പിച്ച ഫെന്നെക്



കഥ

# കളങ്കിത പ്രതിബിംബങ്ങൾ

മാനസി

ചെങ്കുത്തായ മലംചരിവിലെ പൂക്കളെപ്പോലെ എന്നെ കുട്ടികൾ ഉന്മേഷവതിയാക്കുന്നു, പത്മ പറഞ്ഞു. ജീവിതത്തിന്റെ ചുരുണ്ടുമടങ്ങിയ, നിവരാത്ത ചുളിവുകൾക്കിടയിലെ ചിതറിയ കുന്നിക്കുരുക്കളെപ്പോലെയാണവർ. ഉപയോഗിച്ചുപയോഗിച്ചു് നിറംമങ്ങിയ സാരിപോലെയുള്ള ജീവിതത്തിന്റെ പൊലിമയാർന്ന നിറങ്ങൾ കണ്ണിനു മുന്നിൽവച്ചു് എവിടേക്കൊഴുകിപ്പോയെന്നു് അമ്പരന്നുനില്ക്കേ, ചിലപ്പോഴെങ്കിലും ഞാൻ ആശ്വാസത്തോടെ ഓർക്കുക, ഞാനും ഒരിക്കൽ നിറപ്പകിട്ടാർന്ന ഒരു കുന്നിക്കുരു ആയിരുന്നു എന്നാണു്. ആശ്വാസം എന്നതന്നെയല്ലേ അതിനു വാക്കു്? മുന്നിലേക്കു നോക്കാൻ എനിക്കറപ്പുതോന്നുന്നു.

അറപ്പ് എന്ന വാക്കു്, സത്യസന്ധമായി പേടി എന്നു തിരുത്താനാണെനിക്കിഷ്ടം, ഞാൻ ഒരു വൈകുന്നേരം സുഹൃത്തിനോടു പറഞ്ഞു. ശാന്തമായ വൈകുന്നേരങ്ങളിൽ തൊട്ടുതൊട്ടിരുന്നു് പുസ്തകം വായിക്കുന്നിടത്തുനിന്നു് മകൾ തിടുക്കത്തോടെ എഴുന്നേററു് ഒരുങ്ങി ധൃതിയിൽ, അമ്മയോടൊന്നു കൈവീശാൻപോലും മറന്നു്, കൂട്ടുകാരോടൊപ്പം ഇറങ്ങിപ്പോകുമ്പോൾ പത്മയുടെ മുഖത്തു് അറപ്പല്ല കാണാറു്. ശുദ്ധമായ പേടിയാണു്. കറുക്കാൻ തുടങ്ങുന്ന സന്ധ്യയുടെ മുഴുവൻ ഇരുളിനുമെതിരെ തിരിഞ്ഞുനിന്നു്, വൈകി വീട്ടിലെത്തുന്ന മററു മക്കളുടെ നേരെ പത്മ കലമ്പൽ കൂട്ടും.

എവിടെയായിരുന്നു എല്ലാവരും, പത്മ ഉറക്കെച്ചോദിക്കും. ഞാൻ കഥ പറഞ്ഞുതരാമെന്നു പറഞ്ഞതു്, പാർക്കിലേക്കു പോകാമെന്നു പറഞ്ഞതു് മറന്നുപോയോ? ഇനി അതൊന്നും ഇന്നു ഞാൻ ചെയ്യുതരില്ല.

കുട്ടികളുടെ മുഖത്തെ നേർത്ത അവഹേളനച്ചുവയുള്ള എതിർപ്പുകൾ, സ്വന്തം മുഖം നോക്കുന്ന കണ്ണാടിയിലെ പഴക്കച്ചുവയാർന്ന പുകമറയെ എന്നപോലെ പത്മ അവഗണിക്കും. നിത്യമായി, ദിനംപ്രതി വലുതാവുന്ന ചോർച്ചയിൽ നിന്നെന്നപോലെ ഇററുവീഴുന്ന എന്തോ ഒന്നിനെ എനിക്കു കീഴടക്കണം. പത്മ വിശദീകരണമെന്നപോലെ പറയാറുണ്ടു്. ഈ തണുപ്പു് എന്നെ ആകെ പൊള്ളിക്കുന്നു.

പെരുപ്പിച്ചു കാട്ടൽ അല്ലെങ്കിലും നിന്റെ പ്രകൃതമാണു്, രഘു പറഞ്ഞു, ജീവിതത്തിനു് അതതു തലങ്ങളിൽ അതിന്റേതായ പൂർണ്ണതയുണ്ടു്. നിനക്കതു മനസ്സിലാവില്ല, പത്മ ചിരി. അമ്പത്തിമൂന്നാമത്തെ വയസ്സിൽ ലിപ്സ്റ്റിക്കിട്ടു് കുണുങ്ങിനടന്നിരുന്ന അമ്മയെ ഞാൻ അറപ്പോടെ നോക്കിനിന്നിട്ടുണ്ടു്. ചുളുങ്ങിയ തൊലിയിൽ ഗ്ലിസറിൻ തേച്ചു് അമ്മ മയപ്പെടുത്തും. അമ്മയുടെ പണക്കാരനായ കൂട്ടുകാരൻ എനിക്കു വാങ്ങിത്തന്ന ചുവന്ന പൂക്കൾ തലയിൽച്ചൂടി ഞാനന്നു് അലസമായി കസേരയിലിരിക്കും. ഒററപ്പെടലിൽ, തോൽവികളും ജയത്തിനുമെന്നപോലെ ഒരു പ്രത്യേകമണമുണ്ടു്. ഓക്കാനം വരുത്തുന്ന മണം.

നിരന്തരമായ സമ്പർക്കവും സാമീപ്യവും തേച്ചുമാച്ചുന്ന ബന്ധങ്ങളുടെ പൂർണ്ണമായ ചിത്രങ്ങൾ പൊടിതട്ടിമിനുക്കി മുന്നിൽ കൊണ്ടുവന്നുവച്ചു ചിരിക്കാൻ എപ്പോഴും നമുക്കാവില്ല.

പുതുമയുടെ കീറിനോവിപ്പിക്കുന്ന, ഒന്നാകെ തട്ടിയുണർത്തുന്ന മുള്ളുകളെപ്പററി ഓർത്തു്, ഒരു മോചനത്തിനെന്നപോലെ, നഗ്നയായി, പാട്ടീലിന്റെ താലോലിക്കുന്ന കൈകൾക്കു കീഴെ കിടന്നിരുന്ന എന്നെ പാട്ടീൽ ഒരപരിചിതയെ എന്നപോലെ ഉററുനോക്കി. പാട്ടീലിന്റെ നഖങ്ങൾക്കുള്ളിൽ മുഴുവൻകറുത്ത ചളി ആയിരുന്നു. പക്ഷേ അതു് ആ നേരത്തു് പറയുക ക്രൂരതയാവും. ഞാനൊരുക്കിയ കുരുക്കും, പിന്നെ കുമ്പിലെ വാച്ചുമാന്റെ കുട്ടിയെ രക്ഷിക്കാനുള്ള പണപ്പിരിവും ഒക്കെ അതെ. ഏതുബന്ധത്തിന്റെയും അടിത്തറ സ്വന്തം സ്വാതന്ത്ര്യമാണെന്നു പ്രഖ്യാപിച്ച ചെറുപ്പക്കാരൻ, ഞാൻ പാട്ടീലിന്റെ കൂടെ ഉറങ്ങിയതിനു്, അമ്മയിൽനിന്നു തല്ലുകൊണ്ട കുട്ടിയെപ്പോലെ മുഖം കറുപ്പിച്ചതു് അതുകൊണ്ടാണു്. സ്വാതന്ത്ര്യത്തിന്റെ അതിർവരമ്പുകൾ അത്ര തിട്ടമാണോ എന്നു ചോദിച്ചാൽ ഒരുപക്ഷേ, എനിക്കുമുണ്ടാവില്ല മറുപടി. മുങ്ങാൻ പോകുന്നവന്റെ വയ്ക്കോൽത്തുരുമ്പുകളാണു് കാരണങ്ങൾ. ലോകത്തെ മുഴുവൻ കളിപ്പിച്ചു് വീട്ടിന്റെ പിൻപുറത്തെ ഗ്രാമിൽ ഒളിച്ചിരിക്കെ രഘു എന്നോടു ചോദിക്കുകയുണ്ടായി: ഞാനെന്താണു് രഘുവിൽനിന്നു് പ്രതീക്ഷിക്കുന്നതെന്നു്. ഉത്തരം രഘു പ്രതീക്ഷിച്ചിരുന്നില്ലെന്നു്

ത്തു. അത്രയൊക്കെ കാരുണ്യം നമ്മൾ മററുള്ളവരോടു കാണിക്കേണ്ടതുണ്ടു്. തിളങ്ങുന്ന സ്യൂട്ടിനുകീഴിൽ പൊടിനിറഞ്ഞ ഒരു മനസ്സാവും ഒരുപക്ഷേ പാട്ടീലിനുമുണ്ടാവുക. എന്റെ ശരീരത്തിലെ വികൃതമായ ചുളിവുകളെപ്പററി അദ്ദേഹം പറയാത്തതും കരുണകൊണ്ടാവണം. ആവോ! രഘു, വിധിപറച്ചിലിന്റെ ഭാരമില്ലാതെ, നാളെയുടെയും പാട്ടീലിന്റെയും ഒന്നും മുഖം കാണാതെ അങ്ങനെ കിടക്കെ എനിക്കു് ജീവിതത്തോടു വല്ലാത്തപരിഭവം തോന്നി. അതോ സ്നേഹം എന്നാണോ പറയേണ്ടതു്? വാക്കുകൾ, നമ്മൾ സ്വയം ചിലതു് വിശ്വസിപ്പിക്കുന്ന ബദ്ധപ്പാടിൽ മാറിമാറി പറഞ്ഞുനോക്കുന്നുണ്ടാവണം. പത്മ വെറും ശുദ്ധമായപേടിക്കു് അറപ്പ് എന്നു പറയുന്നതുപോലെ, വാർദ്ധക്യത്തിന്റെ ചുവയാർന്ന അലസതയ്ക്കു് ഞാൻ ബുദ്ധിപരമായ വളർച്ച എന്നു പറയുന്നതുപോലെ. പക്ഷേ, മനസ്സിന്റെ താളുകൾക്കിടയിൽ അടക്കിവച്ച മയിൽപ്പീലികൾ ജീവിതം ഓരോ തട്ടിപ്പും പറഞ്ഞു് തട്ടിയെടുക്കുമ്പോൾ എല്ലാം പ്രസക്തമാണു്. പാട്ടീലിന്റെ മേലാപ്പാർന്ന കിടക്കയും, ആത്മഹത്യചെയ്യാൻ ഉറച്ചു് കഴുത്തിലി

ശരിതന്നെ. പക്ഷേ, തൊണ്ടയിലൂടെ ഇറങ്ങുന്ന ഒരു നീർത്തുള്ളിപോലെ അതെന്നെ പരവശയാക്കി. ഉത്തരം അന്നും ഇന്നും എനിക്കറിയില്ല. ഇതുവരെ കണ്ടിട്ടുള്ള ഒന്നല്ലാത്തതിനാൽ ഇനി കണ്ടാൽ തിരിച്ചറിയുമോ എന്നുമറിയില്ല. അതു കണ്ടുപിടിക്കുക എന്ന ചുമതലയാണോ, അസംബന്ധമാംവിധം, ഞാൻ പ്രതീക്ഷിച്ചതെന്നുമറിയില്ല.

സ്വാഭാവികതയ്ക്കെതിരേയുള്ള ബാലിശമായ എന്റെ ചെറുത്തുനില്പിനു്, നിത്യതയ്ക്കെതിരേയുള്ള എന്റെ പിടച്ചിലിനു്, എല്ലാററിനുമുപരി ആഞ്ഞുവീശി ഒരു വെള്ളപ്പുതപ്പുപോലെ എന്നെ ആകെ മൂടുന്ന ഭീതിക്കു് എല്ലാം ഉദാത്തമായ കാരണങ്ങൾ കണ്ടുപിടിക്കുകയാവണം ഞാൻ. ഏകതാനതയ്ക്കു് കുത്തി മുറിവേല്പിക്കുന്ന ഒരു മുനയുണ്ടു്. കണ്ണിൽ വെള്ളം പൊടിപ്പിക്കുംവരെ അതു് ആഴത്തിൽപ്പോകും. കഴുത്തുവരെ വച്ചു് വെട്ടിയമുടിയും തിളങ്ങുന്ന ലിപ്സ്റ്റിക്കും കാഞ്ചീപുരം സാരിയുമുള്ള പത്മ, ഗ്രാമ്യയായ ഒരു പെൺകുട്ടിയെപ്പോലെ എന്റെ കാൽക്കലിരുന്നു് മൂക്കുചീററി കരഞ്ഞപ്പോൾ ഞാൻ അമ്പരന്നുപോയിട്ടുണ്ടു്. ആനന്ദ് എന്റെ മാറിൽ തൊടുന്നതു കണ്ടുകൊണ്ടാണു് പത്മ അന്നു കടന്നുവന്നതു്. ഒരു വലിയ പുസ്തകവുമായി ഞങ്ങളുടെ ഇടയിൽ കടന്നിരുന്നു് പത്മ ആനന്ദുമായി വർത്തമാനം തുടങ്ങി. എന്നെ അവഗണിച്ചുകൊണ്ടുതന്നെ.

"പത്മേ." അന്നു ഞാൻ പറഞ്ഞു:








ഇതാണു മോശം. മര്യാദകേടു് ആനന്ദാണു കാട്ടിയതു്.

"എടീ തെണ്ടീ" — പത്മ പക്ഷേ, പെട്ടെന്നു നിറുത്തി. പിന്നെ കത്തിമുന പോലത്തെ കണ്ണുകൾ കൊണ്ടു വളെന്നെ നോക്കി. മിന്നിയിരുന്നതു് ഒരു പക്ഷേ കണ്ണീരിൻെറ നനവാവണം എന്നു് ഇന്നെനിക്കു തോന്നുന്നു. പത്മ തറവാടി ആയിരുന്നു. ഈ വാക്കുകൾ പറയുന്നതിനു് ഒരല്പം മുൻപുപോലും ഇത്തരം വാക്കുകൾ പത്മക്കറിയില്ലെന്നേ ഞാൻ വിശ്വസിക്കു.

പിന്നെ, അന്നുരാത്രി, ആനന്ദിൻെറ കാറിൽ തൊട്ടുതൊട്ടിരിക്കേ, എൻെറ തുടയിൽ കൈയമർത്തിവച്ചു് ആനന്ദ് നിറുത്താതെ വർത്തമാനം പറയവേ, ഞാൻ പറഞ്ഞു:

മോഹനൻ ഇന്നുമുതൽ ഹോസ്റ്റലിലേക്കു താമസം മാററി.

അവൻ വല്യതായി നിമ്മലെ, ആനന്ദ് പറഞ്ഞു, നിനക്കവനെ ഇനിയും മടിയിൽവച്ചു നടക്കാനാവില്ല.

മുന്നിൽ, കല്ലു് വന്നു വീണ കുളംപോലെ, ഏറെ പ്രതിബിംബങ്ങൾ ഒന്നാകെ കലങ്ങി. അതിൻെറ വക്കത്തുനിന്നു് ആനന്ദ് മനോഹരമായി ചിരിച്ചു. കൈയുയർത്തി എൻെറ ഉയർന്ന മാറിലമർത്തി.

മരിച്ചിട്ടു്...? പത്മ ചോദിച്ചു: ജീവിക്കുകയാണു് എനിക്കാവശ്യം. ആനന്ദിൻെറ കൈ ഞാൻ പതുക്കെ മടിയിലെടുത്തുവച്ചു. പൊടുന്നനെ, പണ്ടുപണ്ടു് നടുച്ചുസ്സു് നാഗത്താന്മാരുടെ എല്ലാ ശാപങ്ങളേയും മറന്നു്, പൊള്ളുന്ന ചരൽക്കല്ലുകൾക്കു മീതെ അയിത്തമാർന്ന ചാമിയുമായി ഇണചേർന്നതുപോലെ ഒന്നിണചേരാൻ, എല്ലാററിനേയും ധിക്കരിച്ചു് ആവേശത്തോടെ ഒന്നിണചേരാൻ, കൊല്ലാൻ തോന്നിക്കുന്ന അതേ ദൈവം അതിൻെറ പേരും പറഞ്ഞു് പിന്നെ ശിക്ഷിക്കുന്നതെന്തിനാണെന്നു് കലണ്ടറിലെ ഗണപതിയോടു് രോഷത്തോടെ ചോദിച്ചപോലെ ആരോടെങ്കിലും ഒന്നു ചോദിക്കാൻ, ഒരു മയിൽപ്പീലിക്കു വേണ്ടി ദിവസം മുഴുവൻ കരഞ്ഞപോലെ ഒന്നു കരയാൻ എനിക്കതിയായ കൊതി തോന്നി.

ഏറെ, ഏറെ ദൂരം നമ്മൾ നടന്നിരിക്കുന്നു. കൈയിലെ മണൽത്തരികൾ താഴത്തേക്കുതിർത്തുകൊണ്ടു് ആനന്ദ് ഒരിക്കൽപ്പറഞ്ഞു. തിരിഞ്ഞുനോക്കിയാൽ മയിൽപ്പീലികൾ ഇനി കണ്ടെന്നു വരില്ല...

പത്മേ, ഇന്നു മാപ്പാക്കുക. ടെലഫോൺ ബൂത്തിലെ നിശ്ശബ്ദതയിൽ ആനന്ദിൻെറ ശബ്ദം പതുക്കെ മുഴങ്ങി. സദാശിവൻ ലക്കില്ലാതെ റോഡിൽ കിടപ്പാണു്. നിനക്കറിയാലൊ പുള്ളിയെ. ഓ. കെ. നാളെ രാവിലെ.

മരിച്ചിട്ടു്? പാതി വലിച്ചു നിറുത്തിയ കർട്ടൻ അതേപടി വിട്ടു് പത്മ എൻെറ നേരെ നോക്കി, എന്നിട്ടു്? എനിക്കു ജീവിക്കുകയാണു വേണ്ടതു്...

പത്മയുടെ കുട്ടികൾ ഞങ്ങളുടെ ചുററും കലമ്പൽകൂട്ടി. തിളക്കമാർന്ന ആ പുഞ്ചിരികൾക്കിടയിലൂടെ കൈനീട്ടി ഞാൻ പത്മയുടെ കൈയിലമർത്തി.

കാറിൽ ഞാൻ ആനന്ദിനോടു വീണ്ടും ചേർന്നിരുന്നു. പുറത്തെ വെളിച്ചം ഒരു വടുവുപോലെ ആനന്ദിൻെറ മുഖത്തു വീണു കിടന്നിരുന്നു. തൊട്ടടുത്തു്, എൻെറ മാറിലും മനസ്സിലും ഉരസി ഇരിക്കുന്ന ഈ ആനന്ദിൻെറ മുഖം എന്തുകൊണ്ടാണു് എന്നെ അതിരില്ലാതെ പേടിപ്പെടുത്തുന്നതെന്നു് എനിക്കു പൊടുന്നനെ മനസ്സിലായി. വാതിലിൻെറ താക്കോൽ ദ്വാരത്തിൽ തിരിയുന്ന താക്കോലിൻെറ ശബ്ദം ഒരു മുഴക്കമായി അവസാനിക്കുമ്പോൾ, അകത്തെ അനാഥമായ ഇരുട്ടു്, നിലതെററിക്കുംവിധം ശക്തിയോടെ മനസ്സിലേക്കെത്തുമ്പോൾ, പിന്നിൽ, തൊട്ടുപിന്നിൽ ഒരാളുണ്ടാവുക ഒരാശ്വാസമാണു്. ഈയിടെ എൻെറ കൂടെ വാതില്ക്കൽ വരെ വരുന്നതു് ആനന്ദ് മാത്രമാണു്. അതുകൊണ്ടു് അയാളോടു വരരുതെന്നു ഞാൻ പറയില്ല.

കണ്ണാടിക്കു മുന്നിൽ നില്ക്കേ, വെളുക്കാൻ തുടങ്ങിയിരുന്ന രണ്ടിഴകൾ ചെന്നിയിൽ നിന്നു് ഞാൻ പൊട്ടിച്ചുകളഞ്ഞു. പിന്നെ കട്ടിലിൽ നിന്നു് എനിക്കിഷ്ടമുള്ള വെളുത്ത വിരിമാററി, ആനന്ദിനിഷ്ടമുള്ള നീല വിരിപ്പു വിരിച്ചു.

ഉറങ്ങുകയല്ല, പാട്ടീൽ പറഞ്ഞിട്ടുണ്ടു്, തട്ടിൽനോക്കി അന്തം വിട്ടു കിടക്കുകയാവും. അല്ലെങ്കിൽ ജപമാല കൈയിലെടുത്തു് എനിക്കും എൻെറ സൗഭാഗ്യങ്ങൾക്കും വേണ്ടി പ്രാത്ഥിക്കുകയാവും എൻെറ ഭാര്യ. അതുകൊണ്ടു്?

നിമ്മലെ, പാട്ടീൽ അന്നു പറഞ്ഞു, ശരിക്കും തെററിനും സങ്കടത്തിനും സന്തോഷത്തിനുമൊക്കെ, എല്ലാററിനുമുപരി എനിക്കും പകരം നില്ക്കാൻ എനിക്കീ ജീവിതമേയുള്ളു.





ലക്ഷപ്രഭുവായ സി.കെ.യുടെ വിശ്വസ്ത സേവകനാണ് ഡ്രൈവർ അച്ചുതൻ നായർ. സി.കെ.യുടെ ഏക മകൾ ലില്ലിയെ രാത്രി പത്തുമണിക്കു മുമ്പ് ഹോസ്റ്റലിൽ എത്തിക്കണമെന്നാണ് യജമാനന്റെ നിയോഗം. മെഡിക്കൽ വിദ്യാർത്ഥിനിയാണ് ലില്ലി. നാലുദിവസം മുമ്പ് ലില്ലിയെ അത്യാവശ്യമായി ഹോസ്റ്റലിൽ നിന്നും വീട്ടിൽ കൊണ്ടുപോയതാണ്.

മാമന്നൂർ എത്തിയപ്പോൾ പ്രധാന നിരത്തുവിട്ട് കാട്ടുപാതയിലൂടെ കാറോടിക്കണമെന്നായി ലില്ലിക്കു ശാഠ്യം. അനുസരിക്കാതെ വയ്യ. അച്ചുതൻനായർ ആകെ വിരണ്ടിട്ടാണ്. പ്രായം തികഞ്ഞ പെൺകുട്ടിയെയും കൊണ്ടു കൊടും കാട്ടിലൂടെ ഒറ്റയ്ക്കുള്ള യാത്ര.

വഴിയിൽ അച്ചുതൻ നായർ കാർ നിറുത്തി; ഒന്നു മറവിലിരിക്കാൻ. റെക്കോർഡ് പ്ലേയറും സ്യൂട്ട് കെയ്സുമായി പുറത്തിറങ്ങി കിളി പോയ വഴിയേ ലില്ലി ഒഴുകിനീങ്ങി. മറ്റൊരു കാട്ടുകിളിയായി, കാട്ടു പൂവായി അവൾ മറഞ്ഞു...

അച്ചുതൻ നായർ പരിഭ്രാന്തനായി സി.കെ.യെ ഫോണിലൂടെ വിവരമറിയിച്ചു: ലില്ലിയെ കാണാനില്ല! സി. കെ. അതൊരു തമാശയായെണ്ണി.

ലില്ലി കാട്ടിൽ മറയുന്നതിനു മുമ്പ്, പ്രതിശ്രുതവരനായ ഡോക്ടർ കൃഷ്ണചന്ദ്രനെ സന്ധിച്ചു. വീട്ടിൽവച്ചു നടന്ന ആ കൂടിക്കാഴ്ചയ്ക്കുശേഷം കൃഷ്ണചന്ദ്രൻ അവളെയും കൂട്ടി പുറത്തു ഡ്രൈവിനു പോയി. ഒരു സുഹൃത്തിന്റെ ഒഴിഞ്ഞ വീട്ടിലേക്കാണ് അയാൾ അവളെ കൂട്ടിക്കൊണ്ടു പോയത്.

തുടർന്നു വായിക്കുക.

# നോവൽ 6

## എം. മുകുന്ദൻ

"കമോൺ ലില്ലീ, ബെഡ്റൂം കണ്ടിട്ടുവരാം നമുക്ക്."

ഡോക്ടർ മജീദിന്റെ ശയനമുറി കാണുവാൻ എനിക്കെന്തു താല്പര്യം? അവൾ മനസ്സിൽ പറഞ്ഞു.

അയാൾ അവളെ പിടിച്ചെഴുന്നേല്പിച്ച് മുത്തുകൾ വകഞ്ഞുമാറ്റി ശയനമുറിയിലേക്കു ചെന്നു. അവിടെയും പട്ടും മുത്തും ചില്ലുകളും തന്നെ. ആഡംബരത്തിന്റെ വർണ്ണപ്പൊലിമ.

വെള്ളികൊണ്ടുള്ള ഫ്രെയിമിൽ ചില്ലിട്ടുവച്ച ഒരു ഫോട്ടോ.

"പരിചയപ്പെടുത്തേണ്ട ആവശ്യമില്ലല്ലോ?" അയാൾ ഫോട്ടോവിന്റെ മുമ്പിൽ ചെന്നുനിന്നു. "ഡോക്ടർ മജീദ് ആൻഡ് കെട്ടിയവൾ ജമീലാ ബീവി."

അവൾ അതീവ സുന്ദരിതന്നെ. അയാൾക്കു നീണ്ട മൂക്കും പ്രസന്നമായ മുഖവുമുണ്ട്.

കുടുക്കുകൾ അഴിച്ച് ഷർട്ട് ഊരിയിട്ട് ഡോക്ടർ കൃഷ്ണചന്ദ്രൻ ഫോട്ടോ കൈയിലെടുത്തു.

"എടാ ഡോക്ടർ മജീദേ, നീയും നിന്റെ കെട്ടിയോളും കുറച്ചുനേരം അങ്ങോട്ടു തിരിഞ്ഞിരിക്ക്. ഇങ്ങോട്ടു നോക്കിപ്പോകരുത്."

അയാൾ ഫോട്ടോ ചുമരിന്റെ നേരേ തിരിച്ചുവച്ച് അവളെ നോക്കി ചിരിച്ചു.

"ഇനി ആരും നമ്മെ ശല്യംചെയ്യുകയില്ല—"

ആരെങ്കിലും വന്ന് ഒന്നു ശല്യംചെയ്തെങ്കിൽ...അവൾ അങ്ങനെയാണ് ആഗ്രഹിച്ചത്. വാതിലിൽ ഒരു മുട്ടു കേൾക്കുവാൻ അവൾ കൊതിച്ചു.

"സാരി മാറണ്ടേ?"

അവൾ വാച്ചിൽ നോക്കി. അയാൾക്കു ചിരിവന്നു. അയാൾ പതുക്കെ അവളുടെ അരികിൽച്ചെന്ന് അവളുടെ ഇടതു കൈ പിടിച്ചുയർത്തി വാച്ച് ഊരിയെടുത്തു.

"ഇനി എങ്ങനെ നമ്മൾ സമയം അറിയും?" അയാൾ പൊട്ടിച്ചിരിച്ചു. "ലോകത്തിലെ എല്ലാ വാച്ചുകളും നിന്നിരിക്കുന്നു. ഇന്നിനി ആരും സമയമറിയില്ല."

അയാൾ തന്റെ ഉള്ളംകൈയിൽ കിടക്കുന്ന ലില്ലിയുടെ വാച്ചിൽ നോക്കി. അതൊരു സാധാരണ നാടൻ വാച്ചാണ്. അഞ്ചെട്ടുകൊല്ലത്തെ പഴക്കമെങ്കിലും കാണും.

"നിന്റച്ഛൻ എത്ര വലിയ പണക്കാരനാണ്—എന്നിട്ട് ഈ വാച്ചാണോ നിനക്കു വാങ്ങിത്തന്നത്?"

അയാൾ അവളുടെ ലോലമായ കൈ, സ്വന്തം കൈയിലെടുത്ത് കൈത്തണ്ടയിൽ പതുക്കെ തലോടി.

"നിന്റെ ഈ കൈയ്ക്കു ചേരുന്ന ഒരു വാച്ച് എന്റെ മനസ്സിലുണ്ട്. സ്വർണ്ണ സ്ട്രാപ്പുള്ള ഒരു വലിയ മുത്തുപോലുള്ള ഒരു വാച്ച്..."

അയാൾ വാച്ച് ഡ്രെസ്സിങ് ടേബിളിന്മേൽ വച്ചു. എന്നിട്ട് ഒരുവശത്തെ കബോർഡ് തുറന്ന് അതിൽനിന്ന് ഒരു പട്ട് നൈററി പുറത്തെടുത്തു. തൂവെള്ളനിറമാണ് അതിന്. കൈകളിലും കഴുത്തിലും ലോലമായ ലെയിസ്.

"ഇതൊന്നിട്ടു വരൂ—"

"വേണ്ട."

അവൾ തലകുലുക്കി.

"ഇതിട്ടാൽ ഫെയറി ടെയിലിലെ രാജകുമാരിയെപ്പോലെയിരിക്കും നീ."

അയാൾ ആ പട്ടുകുപ്പായം അവളുടെ നേരേ നീട്ടി. അവൾ വാങ്ങിയില്ല.

"കുട്ടി ഇടുന്നില്ലെങ്കിൽ വേണ്ട, ഞാനിട്ടോളാം."

അയാൾ ആ യക്ഷിക്കുപ്പായം ഹാംഗറിൽ നിന്ന് ഊരിയെടുത്ത് പേന്റിനു മുകളിലായി ധരിച്ചു. നല്ല കിളരമുള്ള അയാളുടെ കാൽമുട്ടുവരെ മാത്രമേ അതെത്തിയുള്ളു.

"എപ്പടി?"

വെളിച്ചത്തു നീങ്ങിനിന്ന് അയാൾ ചോദിച്ചു.

അവൾക്കു ചിരിവന്നു. അവൾ പൊട്ടിച്ചിരിച്ചു. കൈകൊണ്ട് വായ് പൊത്തിയിട്ടും ചിരി നിന്നില്ല. ചിരിച്ചുചിരിച്ച് കണ്ണിൽ വെള്ളം വന്നു.

അയാൾ വിളക്കു കെടുത്തി. ഇപ്പോൾ മുറിയിൽ മഴക്കാലത്തെ നിലാവെളിച്ചംപോലെ ഒരു വിളറിയ പ്രഭ മാത്രം.

അവളുടെ ചിരി മാഞ്ഞു.

"എന്താ ചിരി നിറുത്തിയത്?"

അയാൾ അവളുടെ അരികിൽ വന്നിരുന്നു.

"കുട്ടിയുടെ ചിരിക്ക് ഒരു പെയിന്റിങ്ങിന്റെ ഭംഗിയുണ്ട്. ഒന്നുകൂടി ചിരിക്കൂ!"

ലെയിസ് പിടിപ്പിച്ച തൂവെള്ള നൈററിയിട്ട് തന്റെ അരികിൽ ഇരിക്കുന്ന അമേരിക്കയിൽനിന്നു വന്ന ഡോക്ടറുടെ മുഖത്തു നോക്കിയപ്പോൾ അവൾ വീണ്ടും പൊട്ടിച്ചിരിച്ചുപോയി.

അയാൾ മുഖംനീട്ടി അവളുടെ കൺപോളകളിൽ ചുംബിച്ചു. അയാളുടെ കൈകളിൽകിടന്ന് അവൾ വീണ്ടുംവീണ്ടും ചിരിച്ചു. കൊളോണിന്റെ സൗരഭ്യമുള്ള അയാളുടെ മുഖം അവളുടെ തലമുടിയിൽ ഉരസി. അയാളുടെ മധുരിക്കുന്ന ശ്വാസം അവളുടെ കവിളുകളിൽ വീണു.




"നിന്റെ തല എന്തെല്ലാമോ എന്നോടു പറയുന്നു."

അയാൾ തന്റെ കാത് അവളുടെ തലയിൽ ചേർത്തുവച്ചു.

"എന്റെ തല എന്തു പറയുന്നു?"

"എന്നെ ഇഷ്ടമാണ് എന്ന്."

അവൾ മൗനം പൂണ്ടു.

"കുട്ടിക്കും എന്നെ ഇഷ്ടമല്ലേ?"

അവൾ മൗനത്തിന്റെ കൂട്ടിൽ ഒളിച്ചു. അയാൾ മറുപടിക്കായി കാത്തുനിന്നതുമില്ല. അയാൾ തന്റെ മൂക്കുകൊണ്ട് അവളുടെ ലോലമായ വയററിൽ ഉരസി ക്കളിച്ചു. പിന്നീട് അവളുടെ കാലടികളിൽ ചുണ്ടുകൾ ഒട്ടിച്ചു. അവൾ ഇക്കിളി തോന്നി കാലുകൾ പിൻവലിക്കുവാൻ നോക്കിയപ്പോൾ അയാൾ ഇരുകാലുകളിലും മുറുകെ പിടിച്ചു. കാലടികളിൽ വീഴുന്ന അയാളുടെ ചുടുനിശ്വാസം അവളെ കൂടുതൽ ഇക്കിളികൊള്ളിച്ചു. നിയന്ത്രണംവിട്ട് അവൾ ചിരിച്ചു....

വെളിയിൽ മഴത്തുള്ളികൾ പാറിവീണു. ജാലകത്തിലെ പട്ടുതിരശ്ശീലയിൽ മിന്നലിന്റെ വെളിച്ചം തെളിയുകയും മായുകയും ചെയ്തു.

കിടക്കയിൽ തളർന്നുകിടക്കുന്ന അവളുടെ കവിളുകളിലും താടിയിലും വിരലുകൾ അമർത്തികൊണ്ട് അയാൾ ഓർമ്മിപ്പിച്ചു.

"എന്റെ ചോദ്യത്തിന് ഇനിയും മറുപടി കിട്ടിയില്ല."

എന്തു ചോദ്യം എന്നമട്ടിൽ അവൾ തളർന്ന കണ്ണുകൾ അയാളുടെ നേരേ ഉയർത്തി.

"എന്നെ ഇഷ്ടമാണോ?"

മറുപടി പറയാതെ അവൾ കണ്ണുകൾ അടച്ചു കിടന്നു. അയാൾ അവളുടെ അടഞ്ഞ കൺപോളകളിൽ ചുണ്ടുവിരൽ കൊണ്ട് തലോടി.

"പറയുന്നില്ലെങ്കിൽ വേണ്ട. എനിക്കു കുട്ടിയെ ഇഷ്ടമാണ്. പോരേ?"

അയാൾ എഴുന്നേററ് ലൈററിട്ടു. കണ്ണാടിയുടെ മുമ്പിൽ ചെന്നുനിന്ന് തന്റെ വിയർത്ത നെഞ്ചിലേക്ക് കൊളോൺ സ്പ്രേചെയ്തു. ഷർട്ട് ധരിച്ച് മുടി ഭംഗിയായി കോതിവച്ചു.

"എഴുന്നേല്ക്കൂ, പോകണ്ടേ?"

അവൾക്ക് എങ്ങും പോകാൻ തോന്നിയില്ല. വെയിൽവന്ന് കവിളിൽ തട്ടി വിളിച്ചുണർത്തുന്നതുവരെ പുതച്ചുകിടന്നുറങ്ങണം. അവൾക്കു സ്വന്തം തലയിലും നെഞ്ചിലും ഒന്നുമില്ലെന്നു തോന്നി. തലച്ചോറും ഹൃദയവും എങ്ങോ പറന്നുപോയപോലെ.

അയാൾ അവളെ പിടിച്ച് എഴുന്നേല്പിച്ചു.

"വേഗം നോക്കൂ. നേരം വൈകി."

ഇപ്പോൾ തിരക്ക് അയാൾക്കാണ്. അയാൾ അവളെ കണ്ണാടിയുടെ മുമ്പിൽ കൊണ്ടുചെന്നു നിർത്തി ഹെയർബ്രഷ് എടുത്ത് കൈയിൽ പിടിപ്പിച്ചു.

"മുടി ചീകൂ."

അയാൾ ഒളിച്ചുകളിച്ച് അവളുടെ മുടിയാകെ താറുമാറാക്കിയിരുന്നു. അവൾ ബ്രഷ് വാങ്ങി യാന്ത്രികമായി മുടി ചീകി. കണ്ണാടിയിൽ തെളിഞ്ഞുകണ്ട സ്വന്തം മുഖം നോക്കുവാൻ അവൾക്കു ധൈര്യം തോന്നിയില്ല...

"ഇതാ, വാച്ച്—"

അവൾ സാരിയുടുത്തപ്പോൾ കീശയിൽനിന്ന് അയാൾ വാച്ചെടുത്ത് അവളുടെ കൈത്തണ്ടയിൽ കെട്ടിക്കൊടുത്തു.

കാറിലിരിക്കുമ്പോഴാണ് അവൾ ശ്രദ്ധിച്ചത്.

അത് അവൾ നേരത്തേ കെട്ടിയിരുന്ന അവളുടെ പഴയ വാച്ചല്ല. സ്വർണ്ണസ്ട്രാപ്പുള്ള ഒരു വലിയ മുത്തുപോലുള്ള ഒരു പുതിയ വാച്ച്.

"ഇഷ്ടമായോ?"

അവൾ മറുപടി പറയാതെ നീലിച്ച ഇരുളിൽ നോക്കിയിരുന്നു. ഇടയ്ക്കിടെ വിൻഡ് സ്ക്രീനിന്മേൽ മഴത്തുള്ളികൾ വന്നുവീണുകൊണ്ടിരുന്നു. നനഞ്ഞ നിരത്തിലൂടെ കാർ അതിവേഗം ഓടി.

വീടിനു മുമ്പിൽ കാർ വന്നുനില്ക്കു



മ്പോഠം മണി പന്ത്രണ്ടകഴിഞ്ഞിരുന്നു. ബംഗ്ലാവിൽ വെളിച്ചമുണ്ടായിരുന്നു. ജനലിനരികിൽ പുറത്തേക്ക നോക്കിനിൽക്കുന്ന അച്ഛനെ അവരം ദൂരെവച്ചുതന്നെ കണ്ടു,

''ഗുഡ്നൈററ്, ഡിയർ.'' ഡോക്ടർ കൃഷ്ണചന്ദ്രൻ അവളുടെ കൈയിൽ പതുക്കെ ഒന്നമർത്തി. ''നാളെ ഫോൺചെയ്യാം.''

അയാഠം കാർ റിവേഴ്സെടുത്ത് ധൃതിയിൽ ഓടിച്ചുപോയി.

സാരിത്തുമ്പ് ചുമലിലൂടെ വലിച്ചിട്ടു പുതച്ച് കനിഞ്ഞ തലയോടെ അവരം ഗെയിററു കടന്നു. മുററത്ത് മഴവെള്ളമുണ്ടായിരുന്നു. പുഷ്പിച്ച ബോഗൻവില്ലയിൽനിന്നു പ്രകാശിക്കുന്ന മഴത്തുള്ളികഠം അവളുടെ മേൽ അടർന്നുവീണു.

അച്ഛൻെറ മുമ്പിലെത്തിയപ്പോഠം അവളുടെ തല അല്പംകൂടി താണു.

സി. കെ. മകളുടെ മുഖത്ത് ഒന്നുനോക്കി. അയാളുടെ തടിച്ച ചുണ്ടുകളിൽ ഒരു മന്ദഹാസം തെളിഞ്ഞു.

''ഗുഡ്നൈററ് ലില്ലീ–''

മററൊന്നും പറയാതെ അയാഠം തൻെറ ശയനമുറിയിലേക്ക കയറിപ്പോയി.

അവരം സ്വന്തം മുറിയിൽ കയറി ലൈററിടാതെ തൻെറ സ്റ്റീരിയോ സിസ്റ്റത്തിനുമുമ്പിൽ ചെന്നിരുന്നു. പൊടുന്നനവേ ഇരുളിൽ ടെനർ സാക്സിൽ നിന്നുള്ള സംഗീതം വന്നുനിറഞ്ഞു. സോണി റോളിൻസാണത്. സാരി മാററാതെ അവരം കിടക്കയിൽ കമിഴ്ന്നു കിടന്നു. ടേൺ ടേബിളിൽ ഡിസ്ക് തിരിയവെ സാഡാവോ വട്ടാനാബേയും ക്രിസ് വുഡ്സും മാറിമാറി വന്നു. പാതരാവിൻെറ ഇരുളിലൂടെ ജാസ് കത്തിപ്പടർന്നു കയറി...

* * *

രാവിലെ സി. കെ. യും മേജർ നമ്പ്യാരും തമ്മിൽ ഫോണിൽ സംസാരിക്കുമ്പോഠം ലില്ലി ബ്രെയിക്ഫാസ്ററ് ടേബിളിനരികിൽ ഇരിക്കുന്നുണ്ടായിരുന്നു. സംസാരിക്കുന്നതിനിടയിൽ സി. കെ. ഉറക്കെ ചിരിക്കുകയും ഇടയ്ക്കിടെ ''താങ്ക് യൂ'' ''താങ്ക് യൂ'' എന്നു പറയുകയും ചെയ്തുകൊണ്ടിരുന്നു.

റിസീവർ താഴെ വച്ച് ഭാര്യയുടെ നേരെ തിരിഞ്ഞ് അയാഠം പറഞ്ഞു:

''എല്ലാം ഞാൻ വിചാരിച്ചതുപോലെ നടക്കും, മാപ്പുര മുത്തപ്പൻെറ സഹായത്താൽ.''

അമ്മ മകളുടെ മുഖത്തുനോക്കി ഹൃദ്യമായി ഒന്നു ചിരിച്ചു.

''പരീക്ഷ കഴിഞ്ഞിട്ട് നടത്തിയാൽ മതി എന്നാണ് അവരുടെ അഭിപ്രായം. ഡോക്ടർക്ക് രണ്ടു മാസത്തെ അവധിയുണ്ട്.''

സി. കെ. മകളുടെ മുഖഭാവം ശ്രദ്ധിച്ചു. അവളിൽ ഒരു പ്രതികരണവും കണ്ടില്ല. പാലൊഴിക്കാത്ത കടുപ്പമുള്ള കാപ്പി കപ്പിൽ പകർന്ന് നിശ്ശബ്ദം കുടിച്ചുകൊണ്ടിരുന്നു.

''അച്യുതൻനായർ പത്തുമണിക്ക വരും. അപ്പോഴേക്ക് റെഡിയാകണം. പഠിത്തം മുടങ്ങണ്ട.''

''ഇനി എൻെറ മോഠംക്ക് പഠിച്ചാൽ തലയിൽ കയറുമോ?''

അമ്മ മകളെ കളിയാക്കി. അവർ ചുവന്നു ചോരച്ച ഉരുമാമ്പഴം കത്തികൊണ്ടു പിളർന്ന് അതിനുള്ളിലെ നീർ നിറഞ്ഞ ചുമന്ന കുരുക്കഠം എടുത്തു വായിലിട്ടു.

''എൻെറ മോഠം അത്രവേഗം എക്സയിററഡ് ആകുന്നവളല്ല. അവളുടെ മുഖത്തു നോക്കു—നമ്മഠം എത്രയെല്ലാം സംസാരിച്ചിട്ടും പെണ്ണിന് ഒരനക്കമുണ്ടോ?''

അച്ഛൻ പറഞ്ഞതു കേട്ട് അവരം ഒന്നു ചിരിക്കുവാൻ ശ്രമിച്ചെങ്കിലും ചിരി പുറത്തുവന്നില്ല. അവരം എല്ലാം ഉള്ളിൽ കൊണ്ടുനടക്കുന്നു. പുറത്തു പറഞ്ഞാൽ അച്ഛനോ അമ്മയ്ക്കോ മനസ്സിലാകില്ല എന്ന് അവരംക്കറിയാം. ഈ വലിയ വീട്ടിൽ സ്വർണ്ണക്കൂട്ടിലെ കിളിയെപ്പോലെ അവരം എന്നും ഏകാകിനിയായിരുന്നു.

''മണി ഒൻപത്—''

സി. കെ. ധൃതിയിൽ കസേര പിറകോട്ടു തള്ളി എഴുന്നേററു. അയാഠം ആരെയോ വീണ്ടും ഫോണിൽ വിളിച്ചു സംസാരിക്കുവാൻ തുടങ്ങി.

''ഞാൻ ഒന്നു പുറത്തുപോകുന്നു.''

ലില്ലി എഴുന്നേററു.

''നീയെങ്ങോട്ടാ ഇപ്പോഠം? സി. കെ. ഫോൺ താഴെവച്ചു മറെറാരു നമ്പർ ഡയൽചെയ്തുകൊണ്ടു ചോദിച്ചു: ''അച്യുതൻ നായർ ഇപ്പോഴിങ്ങെത്തും.''

ഉടനേ പുറപ്പെട്ടാൽ ഇരുട്ടുമ്പോഴേക്ക് കോളേജിൽ എത്താം. അയാഠം ഓർമ്മിപ്പിച്ചു.

''ഞാനിതാ എത്തിപ്പോയി.''

അവരം തലമുടി ചീകി കാറിൻെറ താക്കോലുമെടുത്ത് വെളിയിലിറങ്ങി.

എങ്ങോട്ടു പോകുന്നുവെന്ന് അച്ഛനോ അമ്മയോ ചോദിച്ചില്ല. അവക്കറിയാം.

അവരം കാർ സ്റ്റാർട്ട്ചെയ്ത് ഗേററിലൂടെ വെളിയിലേക്ക് ഓടിച്ചു. നിരത്തിൽ തെളിഞ്ഞ വെയിൽ വീണിരുന്നു. മേഘങ്ങഠം നീങ്ങിയ ആകാശത്തിന് കടുംനീല നിറമാണ്. വെയിൽ വീണു തിളങ്ങുന്ന നിറഞ്ഞ നീലപ്പുഴയുടെ മുകളിലെ പാലത്തിലൂടെ അവളുടെ കാർ നീങ്ങി.

(തുടരും)



# ക്കൂടെപ്പോന്നവരുടെ കപ്പിത്താൻ

## സന്തോഷ്

നമ്മുടെ പാമ്പുകളൊക്കെ
മാളത്തിൽ തലതല്ലിച്ചത്തപ്പോഠം,
നമ്മുടെ തേളും തേരട്ടകളും
സ്വന്തം വിഷമുള്ളേററു മരിച്ചപ്പോഠം,
വെള്ളത്തൊപ്പിയണിഞ്ഞൊരു
കപ്പിത്താൻ വന്നു
വെള്ളിയുരുക്കിയൊഴിച്ചു നമ്മുടെ നെഞ്ചുകളിൽ
കുഴലൂതി; ചാട്ട ചുഴററീ
പായ്ക്കപ്പലുകളിലേക്കവ-
നാവാഹിച്ചു നമ്മെ.

തിരയററ നടുക്കടലിൽ
നങ്കൂരമുറച്ച്,
ഇന്നീ നമ്മുടെ കപ്പൽ.
ഓരോരുത്തരുടേയും തോളിൽത്തൂങ്ങും
'ആൽബട്രോസ്സ്'കഠം.

ഉയരത്തിലുയർത്താ നിനിയൊരു
തിരപൊങ്ങുകയില്ലിവിടെ.
വേരുപറിച്ചലറാൻ പോന്ന
കൊടുങ്കാററുയരുകയില്ല
കണ്ണിൽ ക്കണയേറെറാരു സൂര്യൻ
പണ്ടേതോ സന്ധ്യയ്ക്കു കയത്തിൽ താണു
പിന്നീയിരുളിൻെറ കിനാവള്ളികഠം
ചുററും വന്നു വരിഞ്ഞു
തൊണ്ടയിലെങ്ങോ
മുള്ളൽ കുരുങ്ങിയ
മൂങ്ങകളായ് നമ്മഠം
ഈ മൂകതയുടെ ചുടലച്ചില്ലകളിൽ;
തിരയററ നടുക്കടലിൽ.

നിനവൊന്നേ
നെററിയിലെഴുതിയിരിക്കുക
കനവൊന്നേ
കരളിൻ ചിമിഴിലെരിക്കുക
നമ്മുടെ കപ്പിത്താന്
ഭോജനമായിത്തീരാ-
നുഴം കാത്തുകിടക്കുക നാമിനി.

ക്കൂടെപ്പോന്നവരുടെയസ്ഥികഠംകൊണ്ട്
നമ്മുടെ കപ്പിത്താനൊരു
വള്ളം പണിയുന്നുണ്ട്;
ആളൊക്കെയൊഴിഞ്ഞാ-
ലക്കരെയെത്തിപ്പററാൻ.

ക്കൂടെപ്പോന്നവരുടെ ചോരയിൽ മുക്കി
അവനൊരു വിപ്ലവ ഗാഥയു-
മെഴുതുന്നുണ്ട്;
കൊച്ചു മകഠംക്കു്
സ്കൂളിൽ പ്രാർത്ഥനയായിച്ചൊല്ലാൻ.



**നാടകം**




**ജി. ശങ്കരപ്പിള്ള**


ധീമ്മൻ: രണ്ടും ഒന്നുതന്നെയല്ലേ തിരുമേനി—

ആഢ്യൻ: അതേ...അതു്...(അരിശം സഹിയാതെ) തനിക്കാവും പാപി! ദുരാത്മാവു്...

അധികാരി: അധികം ഒച്ചവേണ്ട.

ആശാൻ: ഞാനൊരു കഥ പറയാം.

ആഢ്യൻ: പഷ്ട്...പഷ്ട്...എന്നാ തൊടങ്ങ്വാലോ...

ആശാൻ: കാഞ്ഞിരങ്കോട്ടെ യക്ഷിയുടെ കഥ കേട്ടിട്ടുണ്ടോ?

ആഢ്യൻ: അമ്മേ! പറയാൻ കണ്ടൊരു കഥയേ! ഈ നട്ടപ്പാതിരാസ്സു് അമാവാസി രാത്രീല്യ്.

ധീമ്മൻ: തിരുമേനിക്കു് പേടിയാകുന്നെങ്കി എന്നെ ചേന്നിരുന്നോളൂ. കണ്ണും കുശാലായിട്ട പൂട്ടിക്കോളൂ.

(ആഢ്യൻ അനുസരിക്കുന്നു.)

ആശാൻ: അവളാരായിരുന്നു യക്ഷി!.

ധീമ്മൻ: അതെന്താ?

ആശാൻ: സുന്ദരികളിൽ സുന്ദരി...തലമുടിയഴിച്ചിട്ടാൽ നിലത്തു കിടന്നിഴയും. വെളുപ്പെന്നുവച്ചാലോ...എൻറപ്പാ! ധവളം...താഴമ്പൂനിറമൊത്ത മേനിയഴകു്. കണ്ണുകൾ നീലാഗാധ സന്നിഭം. പിന്നെ...പിന്നെ...

ആഢ്യൻ: (കണ്ണടച്ച നിലയിൽത്തന്നെ) നിറുത്തണ്ട. ശേഷോം വർണ്ണിച്ചോളൂ...ഭേഷാകുന്നുണ്ടു്...നല്ലോണം.

ധീമ്മൻ: തിരുമേനീ! കണ്ണൊന്നു തൊറന്നു നോക്കൂ. ദേ! അവളടുത്തു നില്ക്കുന്നു. കൈയൊന്നു നീട്ടിയാൽ തൊടാം.

ആഢ്യൻ: വേണ്ടാട്ടോ. നോം കാണുന്നുണ്ടു്. മനസ്സിൽ...നിറുത്തണ്ട. ശേഷം വർത്തമാനം തൊടർന്നോളൂ.

(ഈ സമയം കാഞ്ഞിരമരച്ചുവട്ടിൽ, മുടിയഴിച്ചിട്ട, ധവളവസ്ത്രം ധരിച്ച ചീതക്കുട്ടി നില്ക്കുന്നതായി കാണപ്പെടുന്നു. പാദപതന ശബ്ദംപോലും കേൾപ്പിക്കാതെ അവൾ അവിടെത്തിയതാണു്.)

ആശാൻ: (രസംപിടിച്ച്) "വെണ്ണതോൽക്കുമുടലിൽ സുഗന്ധമാം—" (ആശാൻെറ വാക്കുകൾ ഫ്റീസ് ചെയ്യുന്നു. കാരണം ആശാൻ ഈ ഘട്ടത്തിൽ യാദൃച്ഛികമായി കാഞ്ഞിരത്തിൻെറ ഭാഗത്തേക്കു നോക്കിപ്പോയി.)

ആഢ്യൻ: (കണ്ണടച്ചിരുന്ന മട്ടിൽത്തന്നെ) എന്താ...എന്താ...

ആശാൻ: യക്ഷി!

ആഢ്യൻ: ഫ! മൂഢാ...!

ധീമ്മൻ: (അയാളും അധികാരീം അങ്ങോട്ടു നോക്കുന്നു.) ശരിയാ തിരുമേനി. (ആഢ്യൻ കണ്ണു് ശരിക്കും തുറന്നു.)

ആഢ്യൻ: ങ്ഹേ?

(അധികാരി റാന്തൽ വിളക്കെടുത്തുയർത്തി.)

അധികാരി: (ആളെ മനസ്സിലാക്കി) പരിഭ്രമിപ്പിച്ചു കളഞ്ഞില്ലേ. അശ്രീകരം.

ആഢ്യൻ: (പലപ്പോഴും ആ വഴിക്കു നോക്കാതെ) ഹാരാ?

ധീമ്മൻ: മററാരാ ഈ പാതിരാവിനു് കൂശമില്ലാണ്ടിറങ്ങി നടക്കുന്നതു്. ചീത...ചീതക്കുട്ടി!

ആഢ്യൻ: ഉവ്വോ! അത്രേള്ളൂ.

(ചീതക്കുട്ടി പൊട്ടിച്ചിരിക്കുന്നു. നീണ്ട പൊട്ടിച്ചിരി.)



(കുനിക്കൂടി നിൽക്കുന്നവർ നിവന്നെഴുന്നേററു നിൽക്കുന്നു.)

(അവരഞ്ചുപേർക്കും ദേഷ്യം.)

ധീമ്മൻ: എന്താടീ നിന്നു് കിണിക്കുന്നതു്...കിക്കി...കിക്കി...കീ:...ന്നു്!

ചീത: (ചിരിക്കിടയിൽത്തന്നെ) ചീ

തേടെ ചിരി പിടിക്കുന്നില്ലല്ല്യോ?

അധികാരി: നീയെന്തിനാ ഇവിടെ വന്നതു്? ഇപ്പോഠം.

ചീത: (ചിരിനിറുത്തി) അതുകൊള്ളാം ഞാൻ മററെവിടാ പോകേണ്ടതു്?

ആശാൻ: കാവിൻെറ അവകാശിയായിരിക്കും?

ചീത: എന്താ സംശയം?

(അഞ്ചുപേർ പരസ്പരം നോക്കുന്നു.) സംശയമുണ്ടോ—? ഉണ്ടെങ്കിൽ കുറച്ചുകൂടി ഓർമ്മിപ്പിക്കാൻ ഞാൻ തയ്യാറാണു്.

ആഢ്യൻ: വേണ്ട...വേണ്ട...തല്ക്കാലം ഒന്നു ചെയ്യു...ദേ...ഇവിടുന്നൊന്നു് മാറിത്തരിക...എന്താ?

ചീത: എന്തിനു്?

ആഢ്യൻ: ഹെന്തിനെന്നോ? ശ്രീപോക്ലെ! എന്താ ഈ പെണ്ണിനോടു പറയുക...ഹേ...ഹേ...സ്ത്രീയേ...!

ചീത: (കലുങ്ങിച്ചിരിച്ചു്) അതു മനസ്സിലാക്കി...അല്ലേ തിരുമേനി.

ആഢ്യൻ: ഞാനില്ല...നീചപ്പരിഷകളോടേയ്...വയ്യ...വാതാടാൻ.

ചീത: എന്താ പറഞ്ഞതു് നീചാ...ഹ്ഹം...ഹേ! നമ്പൂതിരി...

ആഢ്യൻ: ഹേയ്...പാപം...പാപം (ചെവി പൊത്തുന്നു.)

ചീത: ചീത നന്നായാൽ പെരും നന്നു്...ചീത്തയായാലേ!

ധീമൻ; ഹെന്താ...? എന്തുചെയ്യും നീ?

ചീത: കൈയിങ്ങനൊന്നു് ഞൊടിക്കും...നിങ്ങളെൻെറ പിന്നാലേ വാലുമാട്ടി—

ആശാൻ: അഹങ്കാരി...

ചീത: അല്ല...ദേ! ... പാടത്തിൻകരയിൽ പതുങ്ങിയിരിക്കുന്നവർ കേറക്കുന്നോ ചരിത്രമെല്ലാം...വേണമെങ്കിൽ— (നടക്കാനായുന്നു.)

അധികാരി: നില്ക്കു്...നില്ക്കു്(മററുള്ളോരോടു്) ഗൗരവം മറന്നു് തിണ്ടാടാൻ നേരമിതല്ല... പാതിരാവാകാറായി... ചീതേ ...നീ പോ...

ചീത: ഞാനെവിടെപ്പോകാൻ. ഇതെൻെറ വീടാണു്. എൻെറ കിടപ്പാടം.

അധികാരി: ദേശത്തുടയാന്മാരോടാ ഇപ്പറയുന്നതെന്നു് ഓർമ്മവേണം.

ചീത: നല്ലോണം...ഈ പറമ്പും ഇതിനകത്തെ പാമ്പും ഞാനും ഒത്തുകഴിയുന്നു. അതിനിടയുണ്ടാക്കിയ കഥ കേറക്കണോ അങ്ങുന്നേ—

അധികാരി: വായടയ്ക്കു്...

ചീത: എല്ലാപേർക്കും അതാ—നന്നു്.

ആശാൻ: പോയില്ലങ്കിവേണ്ട...അങ്ങട്ടു മാറിനിൽക്കു്...ഞങ്ങഠം...

ആഢ്യൻ: ദൈവവിധി നടപ്പാക്കാമെന്നു്... ഉവ്വു് ... അല്ലാതെ വഴിയില്ലേയ്.

ചീത: ശരി. ഞാൻ മാറിനിൽക്കാം.... അതില്ലാഞ്ഞിട്ടു്...പാപികഠം രക്ഷപ്പെട്ടെന്നു വേണ്ട.

(ഒരരികുമാറി നിൽക്കുന്നു. നേരിയ ഒരു പാമ്പു്),

(ഐവർ സംഘത്തിലെ എല്ലാവരും അസ്വസ്ഥരാകുന്നു.)

ധീമൻ: കാററടങ്ങിയോ?

മററുള്ളവരെല്ലാം: ഉവ്വോ!

ആശാൻ: (മണപ്പിക്കാൻ ശ്രമിച്ചു മൂക്കു വിടർത്തി) ശരിയാണെന്നു തോന്നുന്നു. ഏതോ ശവമെരിയുമ്പോലൊരു ഗന്ധം ഉയർന്നുവരുന്നുവോ?

ആഢ്യൻ: (പരിഭ്രാന്തി പ്രത്യക്ഷം) അശ്രീകരമൊന്നും ഓമ്മിപ്പിക്കാതിരിക്കു ആശാനേ.

അധികാരി: (അന്ധൻ പറഞ്ഞ വാക്യങ്ങഠം ഓർമ്മയിൽ നിന്നു് ഉരുവിട്ടപോലെ) കാററൊടുങ്ങും.

ധീമൻ: പിന്നെ?

അധികാരി: ചീവീടുപോലും ചിലയ്ക്കാത്ത നിശ്ശബ്ദത വരും...

ആഢ്യൻ: ഹാ!...അതേല്ലോ!

(പെട്ടെന്നു് ഓർക്കാപ്പുറത്തു് ഒരിടിവെട്ടൽ. മിന്നൽ ഇടിയുടെ മുരഠച്ച മാഞ്ഞുമാഞ്ഞില്ലാതാവുന്നു. രംഗത്തു് ചീതയൊഴിച്ചു് മററഞ്ചുപേരും ശവങ്ങഠം പോലെ നിൽക്കുന്നു.)

അഞ്ചുപേരും ഒപ്പം } : സമയമായി...
മന്ത്രസന്നിഭം } സ–മ–യ–മാ–
യി. [പോസ്]

അധികാരി: എന്താ ആരും അനങ്ങാത്തതു്...? (പോസ്) മറുപടിയില്ലേ?... (പോസ് കൂടുതൽ ഉറക്കെ) എന്താ അനങ്ങാത്തതെന്നു്...

ആശാൻ: നാമങ്ങോട്ടു പോയില്ലെങ്കിലോ?...എങ്കിലനുഭവം എന്താ? അതു വല്ലോം പറഞ്ഞോ? (ചീതയാണു് അതിനു മറുപടി പറയുന്നതു്.)

ചീത: കാഞ്ഞിരം അങ്ങോട്ടു നടന്നു വരും.

ആശാൻ: അബദ്ധം...മരം നടക്വോ...?

ആശാൻ: ശയ് അതൊന്നനങ്ങിയോ എന്നു സംശയം... നോക്കിൻ...നോക്കിൻ...

(എല്ലാവരും ഉററുനോക്കുന്നു. കാഞ്ഞിരത്തിനു് ചെറിയ അനക്കം. തട്ടുമ്പോലെ അവർക്കു് തോന്നുന്നു.)

ആശാൻ: (ശബ്ദം താഴ്ത്തി) അയ്യോ...! അനങ്ങുന്നു.

മററുള്ളവർ: സത്യം...

അധികാരി: വേഗം മുട്ടുകുത്തു്... വേണ്ടാന്നു് പറയാം. (അഞ്ചുപേരും മുട്ടുകുത്തുന്നു.)

അഞ്ചുപേരും ഒപ്പം: ഞങ്ങഠം അങ്ങോട്ടു വന്നോളാം. വന്നോളാം...

ഞങ്ങഠം അങ്ങോട്ടു വന്നോളാം. ഓ! വന്നോളാം.

(എണീൽക്കുന്നു.)

അധികാരി: ആവു! ഇനി എങ്കിലും ദൈവവിധിയെ ചോദ്യംചെയ്യാൻ നിക്കാണ്ടു് വേണ്ടതുചെയ്യാം.

ആഢ്യൻ: ആരാ ആദ്യം...അല്ല...നോം അതൊന്നു നിശ്ചയിക്കണ്ടേ?

ആശാൻ: വേണമല്ലേ... തിരുമേനി തന്നെയാകട്ടെ.

ആഢ്യൻ: എന്തേ പറഞ്ഞതു്? നാമോ? ശിക്ഷ്യായി.

ധീമൻ: അങ്ങല്ലേ കൂട്ടത്തിൽ ആഢ്യൻ.

ആഢ്യൻ: അതു കണ്ടുപിടിക്കാൻ കണ്ടൊരു നേരം!

അധികാരി: വേഗം വേണം. ആരെങ്കിലും തൊടങ്ങുക. അത്രതന്നെ.

ആശാൻ: എന്നാപ്പിന്നെ പറയുന്നാളു തന്നാട്ടെ.

അധികാരി: ആട്ടെ. എനിക്കെന്താ. അധികാരി ഇതിലൊന്നും കലുങ്ങുന്നോനല്ല. അറിയോ? ഞാനൊരു പാപോം ചെയ്യിട്ടുമില്ല.

(മററുള്ളവർ അയാളിൽ നിന്നും പിന്നിലേക്കു് മാറുന്നു. അധികാരി തൻെറ എല്ലാ പ്രൗഢിയോടുംകൂടി മുന്നോട്ടു ചുവടു വയ്ക്കുന്നു. മററു നാലുപേരും റാന്തലിനഭിമുഖമായി തിരിഞ്ഞിരിക്കുന്നു. അധികാരിയിൽ മാത്രം വെളിച്ചം. വെളിച്ചം ശക്തിയായി അയാഠക്കും കാഞ്ഞിരമരത്തിനും ഇടയിൽ ഒരിടത്തു വീഴുന്നു. അധികാരി അവിടെ എത്തുമ്പോഠം ചീത മുന്നിൽ.)

ചീത: (അധികാരി ഉച്ചരിച്ച വാക്കുകഠം ആവർത്തിക്കുന്നു.) ഒരു പാപോം ചെയ്യിട്ടില്ല. (കൂടുതൽ ആക്ഷേപഹാസ്യത്തോടെ നിശിതമായിനോക്കി)അധികാരി ഒരു പാപോം ചെയ്യിട്ടേയില്ല.അല്ലേ?

അധികാരി; നീ...നീ...

ചീത: (അതുവരെയില്ലാത്ത ശബ്ദം; പട്ടതി) അതേ...ചീത...അറിയില്ലേ...?

അധികാരി: വഴിമാറു്...ഞാൻ—

ചീത: പാപം ചെയ്യിട്ടില്ലെന്നു് തെളിയിക്കാനല്ല പോക്കല്ലേ? എളുപ്പം കഴിച്ചേക്കൂ.

അധികാരി: എന്തിനാണു് ഭാവം?

ചീത: ഒന്നു പിന്നിലേക്കു് കൊണ്ടുപോകാൻ.

അധികാരി: പിന്നിലേക്കു്?

ചീത: ശേയ്; ആ മരത്തിൽ നിന്നല്ല. ഈ മരത്തിൽ നിന്നുമല്ല. സ്വന്തം ഓർമ്മകളിലൂടെ...ഈ രാത്രിയിൽനിന്നു്. ഈ കവിെനകത്തുനിന്നു്...സ്വന്തം പാവടിയിലേക്കു്. അന്നു് ... ഓർമ്മയുണ്ടോ പൊന്നങ്ങുന്നേ! (അവഠം അയാളെ വലംവയ്ക്കുന്നു. മെല്ലെ. അവളുടെ സ്വരവും അതിനനുസരിച്ചു് നിശിതമാകുന്നു) ദേശത്തിന്നുടയോനായ പൊന്നങ്ങുന്നു് ഓർക്കുന്നുണ്ടോ ...ആ രാത്രി? കൊല്ലിനും കൊലയ്ക്കും അധികാരം തരുന്ന വെഞ്ചാമരം കൈയിൽകിട്ടാൻ...കമുങ്ങിൻപൂങ്കൊലപോലെ ഒരു പെണ്ണിൻെറ ചാരിത്രം വിലയ്ക്കുവാങ്ങിച്ചു് ബലിയിട്ട രാത്രി...ആക്രമണ ഭീതി കൊണ്ടവഠം ഉറക്കെയുറക്കെ കരഞ്ഞപ്പോഠം പുറത്തെ കഥകളിച്ചെണ്ടയുടെ താളം മുറുക്കാൻ കല്പിച്ച രാത്രി. ഓമ്മയുണ്ടോ പൊന്നങ്ങുന്നേ നേരം പൊലർന്നു പൊലർന്നു വരെ തലമുഴക്കെ വാശാനങ്ങളുംചൂടി...ഒരു ചില്ലിക്കാശു് തർപ്പണം നൽകാതെ ലോകം കാണാത്ത ഒരു പെൺകുട്ടിയെ പറഞ്ഞുവിട്ടില്ലേ?...അവളാരു്...അറിയുമോ?...(പരിഹാസ്യമായി) "ഒരു പാപോം ചെയ്യിട്ടില്ല! പറയു അങ്ങുന്നേ!...ഒരു ചീതമാത്രമേ ഉണ്ടായിട്ടുള്ളോ?...ഏണിപ്പടികഠം കയററിവിടാൻ?

(തുടരും)





**വെറും ഒരു മിക്സർ കൊണ്ട് തൃപ്തയാവരുത്...**
**നിങ്ങളർഹിക്കുന്നത് സുമീത് ആണ്.**

OBM/8869 ML

വിസ്മയകരമായ സുമീത്! ഇതുപോലൊന്ന് ഇൻഡ്യയിൽ ആദ്യത്തേതാണ്. രാജ്യത്തുടനീളം കൂടുതൽ കൂടുതൽ വീട്ടമ്മമാർക്ക് വിസ്മയം പകരുന്നു.

സുമീതിനു മാത്രമേ, വിവിധ ഉപയോഗങ്ങൾക്കുള്ള ഒരൊററ സ്റ്റെയിൻലെസ് സ്റ്റീൽ ജാർ ഉള്ളു. എല്ലാ ജോലികൾക്കും വേണ്ടി പ്രത്യേകം സംവിധാനം ചെയ്ത ജാർ. ഇതിന് സുതാര്യമായ ഒരു അക്രിലിക് മകുടമുണ്ട്. തന്മൂലം, അതിനുള്ളിൽ സുമീത് എങ്ങിനെ പ്രവർത്തിക്കുന്നുവെന്ന് നേരിൽ കാണാം.

വിവിധ ജോലികൾ വേഗത്തിലും അനായാസമായും ചെയ്യുന്നതിനു ഇപ്പോൾ 4 ബ്ലേഡ് അസ്സംബ്ലികൾ ഉണ്ട്.

നനവുള്ളത് അരയ്ക്കാൻ. ഉണങ്ങിയതു് അരയ്ക്കാൻ. കടയാനും, യോജിപ്പിക്കാനും, ദ്രാവകമാക്കാനും.

മാംസം കൊത്തി നുറുക്കാനും പച്ചക്കറികൾ അരിയാനും.

മാത്രമോ, 30 മിനുട്ട് തുടർച്ചയായി പ്രവർത്തിപ്പിക്കാവുന്ന ഒരു ഹെവി-ഡ്യൂട്ടി മോട്ടോർ ആണ് സുമീതിനുള്ളതു്.

വിസ്മയകരമായ സുമീത് ഒരു പരിപൂർണ്ണ കിച്ചൻ മെഷീൻ ആണ്. അല്പം കാത്തിരുന്നാലും തരക്കേടില്ല.



**നനച്ചു പൊടിക്കുക**
വട, ഇഡ്ഡ്ലി, ദോശ എന്നിവയ്ക്കു് ഉഴുന്നു പരിപ്പ്, അരി മുതലായവ...3½ മിനുട്ട മതി.



**ഉണക്കി പൊടിക്കുക**
കറിക്കൂട്ടുകൾ, വററൽ മുളക്, കുരുമുളക്, മഞ്ഞൾ, മല്ലി... വെറും 3½ മിനുട്ടുകൊണ്ടു! വറുത്ത കാപ്പിക്കുരുപോലും.



**മാംസം കൊത്തി നുറുക്കുക**
ഒരു മിനുട്ട മതി. കൂടാതെ കാരററു് ഉള്ളി, തേങ്ങ, അണ്ടി പ്പരിപ്പ് എന്നിവ ചുരണ്ടിയെടുക്കാൻ നിമിഷങ്ങൾ മാത്രം.



**തേങ്ങാ ചട്നി അരക്കുക**
2 മിനുട്ടുകൊണ്ട്. തുളസി/മല്ലി ചട്നി നിമിഷങ്ങൾക്കുള്ളിൽ



**കടയുക.** ലസ്സിയോ മിൽക്ക് ഷേക്കോ ഒരു മിനുട്ടുകൊണ്ടു്. മററു പാനീയങ്ങൾക്കും മിനുട്ടുകൾ മാത്രം. വെണ്ണ കടയാൻപോലും.



**മാവു കുഴക്കുവാനുള്ള അനുബന്ധം വേണമെങ്കിൽ തരാം**



മാവു കുഴയ്ക്കുക 2 മിനുട്ടുകൊണ്ടു് — ചപ്പാത്തി, പൂരി, നാൻ എന്നിവയ്ക്കു്. 3½ മിനുട്ടുകൊണ്ടു് കേക്കിനുള്ള മാവു് അതിമാർദ്ദവമായി കുഴയ്ക്കാം.

# സുമീത്®

**പൂർണ്ണമായ ഒരേഒരു കിച്ചൻ മെഷീൻ.**

കൂടാതെ, സുമീത് ഡൊമസ്റ്റിക് (കുഴയ്ക്കുന്നതിനുള്ള അനുബന്ധം ഇല്ലാതെ, അതു പ്രത്യേകം വാങ്ങാം)

വിസ്മയകരമായ സുമീത് വൈവിധ്യമേറിയ ജോലികൾ ചെയ്യുന്നു. മററെല്ലാ മിക്സറുകളും ഇതിന്റെ മുമ്പിൽ നിഷ്പ്രഭമാണ്

സൗജന്യ പ്രദർശനം കാത്തിരിക്കുക.

നിങ്ങൾക്കു വേണ്ടി പ്രത്യേകമായി സുമീത് പ്രവർത്തിക്കുന്നതു് കണ്ടുമനസ്സിലാക്കുക.

സർവീസ് സെൻറർ: കൊച്ചി: ഹോം അപ്ലയൻസസ്, പോസ്റ്റ് ബോക്സ് നമ്പർ 1711, XXXV/476, മഹാത്മഗാന്ധി റോഡ്, എറണാകുളം, ടെലിഫോൺ: 36459

തിരുവനന്തപുരം: രസ്‌വി എൻറർപ്രൈസസ് ചാല ബസാർ, ടെലിഫോൺ: 4876

ഓവർസീസ് സർവീസ് സെൻററുകൾ: ദുബായ്: അലൈഡ് ഇലക്ട്രോണിക്സ് കമ്പനി, പി.ഓ. ബോക്സ് 4418, ദേരാ, ടെലി: 663435/663669

അബുദാബി ശാഖ: പി.ഓ. ബോക്സ് 2310, ടെല: 335044

ബഹ്റിൻ: മൂൺ സൂപ്പർ മാർക്കററ്, പി.ഓ. ബോക്സ് 26218 ടെലി: 727278/729005

# കൂടുതൽ വേഗത്തിലേക്ക്...
# കൂടുതൽ ഉയരത്തിലേക്ക്......
# കൂടുതൽ ദൂരത്തിലേക്ക്.........

കൂടുതൽ വേഗത്തിൽ സമ്പത്തിൻെറയും ഐശ്വര്യത്തിൻെറയും അത്യുന്നതങ്ങളിലെത്താക്കാൻ ഒരേയൊരു മാർഗ്ഗം

## ★ കേരള സംസ്ഥാന ഭാഗ്യക്കുറി ★

## 20 ദിവസത്തിൽ നറുക്കെടുപ്പ്

**ഓരോ നറുക്കെടുപ്പിലും പതിനായിര ക്കണക്കിനു സമ്മാനങ്ങൾ**

ഗ്രാം—'KERLOT'

ഫോൺ: 65230/65193

ഡയറക്ടർ,
സംസ്ഥാന ഭാഗ്യക്കുറി വകുപ്പ്,
വികാസ്ഭവൻ, തിരുവനന്തപുരം-695033

# ആത്മസാക്ഷാത്കാരത്തിന്റെ കവിത


ഡോക്ടർ ടി. കെ. രവീന്ദ്രൻ


## രണ്ട്

**ആ** നിലംപാകപ്പെട്ടത്തോടെ ഒരു ധൈഷണിക നവോത്ഥാനത്തിലൂടെ യാവണം. മതനവീകരണവും സംസ്കരണവും സാധിച്ചാൽ ആത്മാഭിമാനം വീണ്ടെടുത്ത ജനം പിന്നെ സമൂഹപരിവർത്തനത്തിന് സ്വയം ഒരുങ്ങിക്കൊള്ളും. ഇതിനായി സ്വന്തം മുക്തിയെ മുന്നിൽകണ്ടുകൊണ്ട് താൻ രചിച്ച സ്തോത്രങ്ങളും പാട്ടുകളും അവരുടെ മോചനോപാധികളാക്കി മാററുകയാണ് അദ്ദേഹം ചെയ്തത്. കേരളത്തിന്റെ ഊഷരമായ മതഭൂമിയിൽ ഗുരു വെറിഞ്ഞ ആത്മീയപരിവർത്തനത്തിന്റെ വിത്തുകളാണ് ആ കവിതകൾ. സാമൂഹ്യപരിവർത്തനത്തിനുവേണ്ട നവോത്ഥാനത്തിന് നേതൃത്വം നൽകാൻ മഹാകവി കുമാരനാശാനെ നിയോഗിച്ചതോടെ കാലഘട്ടത്തിന്റെ ചരിത്രപരവും സാമൂഹികവുമായ ആവശ്യം നിറവേററുകയാണ് ഗുരു ചെയ്തത്. ആത്മീയൗന്നത്യത്തിന്റെ മഹാദ്രി കയറിക്കടക്കുന്നതിന് ഊന്നായുപയോഗിച്ച യോഗദണ്ഡ് തന്റെ ലക്ഷ്യപ്രാപ്തിക്കുശേഷം ലോകഹിതാർത്ഥം, താണുകിടക്കുന്ന അനേകലക്ഷം സഹജീവികളെ മോഹാന്ധതയിൽനിന്ന് പൊക്കിയുയർത്താനുള്ള ഉത്തോലകമായി അദ്ദേഹം ഉപയോഗപ്പെടുത്തി എന്നു താല്പര്യം. പ്രവാചകന്മാരെല്ലാം തങ്ങൾ നേടിയ വെളിച്ചം അന്യരുടെ ഇരുട്ടകററാനാണല്ലോ വിനിയോഗിച്ചിട്ടുള്ളത്. നിർവ്വാണസുഖം ലോകസേവയിലൂടെ അനുഭവിച്ചതിന്റെ മുദ്രകളാണ് ശ്രീനാരായണ കവിതകളിൽ തെളിഞ്ഞുകാണപ്പെടുന്നത്. അതുകൊണ്ടാണ് അവയ്ക്കു വലിയ അംഗീകാരം ജനങ്ങൾക്കിടയിൽ ലഭിച്ചത്. ആ കവിതകളോളം ഇത്രയധികം നിത്യവും പാരായണം ചെയ്യപ്പെടുന്നവ, ഒരുപക്ഷേ എഴുത്തച്ഛന്റെ കൃതികളൊഴിച്ചാൽ വേറെയില്ലെന്നു പറയാം. മേൽപ്പത്തൂരിന്റേയും പൂന്താനത്തിന്റേയും ഭക്തികാവ്യങ്ങൾ ശ്രീനാരായണന്റേതുപോലെ ജനസാമാന്യത്തിന്റെ സാമൂഹ്യസാംസ്കാരിക ജീവിതത്തിന്റെ നിലയ്ക്കാത്ത ഹൃൽസ്പന്ദനങ്ങളാകുന്നില്ല. നിത്യവും നിരന്തരവുമായി ഓർമ്മിക്കപ്പെടുന്ന കവികളാണ് മഹാകവികൾ, അവരുടെ കവിതകൾക്കേ അനശ്വരതയുള്ളൂ. ഈ അർത്ഥത്തിൽ ശ്രീനാരായണഗുരു ഒരു ഋഷീശ്വരൻ മാത്രമല്ല, ഒരു കവീശ്വരൻ കൂടിയാണ്.

അമ്പതോളം പദ്യകൃതികൾ അദ്ദേഹത്തിന്റേതായി വെളിച്ചം കണ്ടിട്ടുണ്ട്. ഇനിയും മറഞ്ഞുകിടക്കുന്നവ ഉണ്ടെന്നാണ് കരുതപ്പെടുന്നത്. ഇവ മൂന്നു വിഭാഗങ്ങളിൽപ്പെടുത്താം: സ്തോത്രകൃതികൾ, ധർമ്മവിഷയകമായ ലഘുകാവ്യനിബന്ധങ്ങൾ, വേദാന്തദർശനപരമായ പ്രകരണ കൃതികൾ. സ്തോത്രങ്ങൾ രചനാസൗകുമാര്യത്തിലും അർത്ഥഗാംഭീര്യത്തിലും കേരളത്തിലെ ഭക്തിസാഹിത്യത്തിൽ പ്രാമുഖ്യമർഹിക്കുന്നവയാണ്. മനമലർകൊയ്തു മഹേശപൂജചെയ്യുന്ന സാധകനായ സത്യാന്വേഷിയുടെ ആത്മാലാപങ്ങളാണ് ഈ ഗാനങ്ങളെല്ലാം. സംസ്കൃതത്തിലും മലയാളത്തിലും തമിഴിലും കൃതഹസ്തനായ ഒരു പണ്ഡിതകവിയും ഭക്തോത്തമനും ആണ് ഇവയിൽ പ്രത്യക്ഷപ്പെടുന്ന ശ്രീനാരായണൻ. മേല്പത്തൂരിന്റെ വിഭക്തിയും പൂന്താനത്തിന്റെ ഭക്തിയും ഒത്തിണങ്ങിയ കാവ്യവ്യക്തിത്വം.

സ്തോത്രകൃതികളുടെ സാഹിത്യമൂല്യം തേടുന്ന വിമർശകൻ അവയിലെ രൂപപ്രൗഢിയിലും ശയ്യാദി ഗുണങ്ങളിലും മാധുര്യത്തിലും തന്നെയാണ് ആദ്യം എത്തിനോക്കുക. വെൺമണിക്കവികളും കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരും കോയിത്തമ്പുരാക്കന്മാരും മററും കാവ്യസരസ്വതിയെ നൃത്തമാടിച്ചകാലത്തുതന്നെയാണ് ഗുരുവും കാവ്യസപര്യനടത്തിയത്. ഭാവത്തിൽ അവരുമായി ധ്രുവങ്ങളുടെ അന്തരമുണ്ടായിരുന്നുവെങ്കിലും, രൂപത്തിൽ അവരുടേതുമായി പ്രകടമായ സാദൃശ്യമുണ്ട് ഗുരുദേവന്റെ മലയാള കവനങ്ങൾക്ക്. ശയ്യാഗുണത്തിലും പ്രാസനിഷ്ഠയിലും സംഗീതാത്മകതയിലും അവ മുൻപൊന്നവരുടെ കൃതികൾക്കു പിന്നിലല്ല, തീർച്ച. ദ്വിതീയാക്ഷരപ്രാസം അനുപ്രാസം, അന്ത്യാക്ഷരപ്രാസം, അന്താദിപ്രാസം എന്നിവ പ്രയോഗിക്കുന്നതിലും സ്വരാക്ഷരക്രമത്തിൽ കാവ്യം നിർമ്മിക്കുന്നതിലും രൂപപരമായ ചന്തം ചേർക്കുന്നതിലും അദ്ദേഹം അതീവ ശ്രദ്ധാലുവായിരുന്നു. കാലഘട്ടത്തിന്റെ പ്രത്യേകതയായി ഇതിനെ കണക്കാക്കിയാൽ മതി.

എങ്കിലും ഒരു കാര്യത്തിൽ ഗുരുദേവനിലെ കവി മററുള്ളവരേക്കാൾ കൂടുതൽ കണ്ണുള്ളവനായിരുന്നു: ശബ്ദധോടിക്കും പ്രാസത്തിനും വേണ്ടി നിരർത്ഥകപദങ്ങൾ ഒരിക്കലും അദ്ദേഹം ഉപയോഗിച്ചിട്ടില്ല. അക്കാലത്തെ മററുപല കവികളും പറയാനൊന്നുമില്ലാതെ പറഞ്ഞപ്പോൾ ഗുരു പറയാനേറെയുണ്ടായിട്ടു പറയുകയായിരുന്നു. മലപോലുള്ള ഒരാശയം മഞ്ചാടിക്കുരുപോലുള്ള ഒരു ശ്ലോകത്തിൽ അടക്കാൻ ശ്രമിക്കുമ്പോൾ നിരർത്ഥക പദങ്ങൾക്കു നിൽക്കാനിടമില്ലാതെ വരുന്നതു സ്വാഭാവികമാണ്. മൺതരിപോലുള്ള ഒരാശയം മലമ്പാമ്പുപോലൊരു വൃത്തത്തിൽ കൊള്ളിക്കാൻ ശ്രമിക്കുമ്പോൾ ഇടത്തൂർക്കാൻ വേണ്ടി അനാവശ്യപദങ്ങൾ പ്രയോഗിക്കേണ്ടിവരുന്ന ഗതികേടിന് ഉദാഹരണങ്ങൾ എത്ര വേണമെങ്കിലും അക്കാലത്തെ പ്രസിദ്ധ കവികളുടെ രചനകളിൽ കാണാം. നോക്കൂ ഒരു കവിയുടെ ദാരിദ്ര്യസങ്കടം:

> "അപ്പോളുൽപ്പന്നമോദം പരിചൊടു തരസാ
> കണ്ടു കെൽപ്പോടുകൂടി-
> ട്ടപ്പോയ്കായാം കളിച്ചങ്ങഴകൊടു മരുവും
> രാജഹംസാവലീം സാ;"

ഈ ദുർഗതിയിൽനിന്നു തികച്ചും മുക്തമായിരുന്നു ഗുരുദേവന്റെ കവിതകൾ. പറയാനേറെയുണ്ടാവുക, എന്നിട്ടതു കുറുക്കിക്കുറുക്കി സ്ഫുടീകരിച്ചു പറയുക, അതു പറയേണ്ട മാതിരിയിലും എന്നതായിരുന്നു അദ്ദേഹത്തിന്റെ കവിതയിലെ ചെയ്‌വനയുടെ രഹസ്യം. അതുകൊണ്ടാണ് വെണ്മണിക്കവികൾക്കു പോലും അസൂയ തോന്നിപ്പിക്കത്തക്ക രചനാഭംഗിയും സംഗീതാത്മകതയും ഓളംവെട്ടുന്ന കവിതകൾ രചിച്ചപ്പോഴും പാദപൂരണത്തിനുവേണ്ടി അർത്ഥത്തെ ബലികഴിക്കുന്ന ഒരൊററപദവും അദ്ദേഹത്തിന് ഉപയോഗിക്കേണ്ടിവരാഞ്ഞത്. നിരർത്ഥകപദപ്രയോഗം കവിതയിൽ വർജ്ജിക്കേണ്ടതാണെന്ന അഭിപ്രായം സ്വന്തം കവിതയിലൂടെ തെളിയിക്കുക മാത്രമല്ല അങ്ങനെ ചെയ്യാത്ത മററു കവികളുടെ കൃതികളെ വിമർശിക്കുകയും കൂടി ചെയ്തിട്ടുണ്ട് അദ്ദേഹം. കുമാരനാശാന്റെ ബുദ്ധചരിതം വായിച്ചുകേട്ടുകൊണ്ടിരിക്കേ ഗുരുദേവൻ.

> "ഉത്തരദിഗീശ്വരൻ വിത്തേശൻ താനുമേവം
> സത്വരംപൊൻ ചട്ടയുംപൊൻ പരിചയും പൂണ്ടു,

ബദ്ധാഡംബരം പൊന്നിൻ
കതിരയേറിപ്പിമ്പേ''

എന്ന ഭാഗമെത്തിയപ്പോൾ ''ആശാന്റെ പൊൻ കതിര നടക്കുമോ?'' എന്ന് ഫലിതരൂപത്തിൽ ചോദിച്ചതായി (ആശാൻ സ്മരണിക. ഏപ്രിൽ 1981, പേ. 27) ഒരു ദൃക്സാക്ഷി എഴുതിയിട്ടുണ്ട്. എന്തായാലും ഇതു വെറും ഫലിതമല്ല എന്ന് വ്യക്തമാണ്. കവിതയിൽ പ്രയോഗിക്കപ്പെടുന്ന ഓരോ വാക്കിനും കവി ഉത്തരവാദിയാണെന്നും, വികലപദങ്ങൾ കവിയുടെ നിരുത്തരവാദിത്വത്തെയാണ് പ്രഖ്യാപിക്കുകയെന്നും ഉള്ള വിമർശനമാണ് അതിലടങ്ങിയിട്ടുള്ളത്. വികലപദങ്ങളും നിരർത്ഥകപ്രയോഗങ്ങളും കാവ്യശരീരത്തിലെ വൈകൃതങ്ങളാണെന്ന ബോധം കവിക്കുണ്ടാവണമെന്ന അടിസ്ഥാനപരമായ ഒരു കാവ്യരചനാസിദ്ധാന്തമാണ് അദ്ദേഹം ആ വിമർശനത്തിലൂടെ ഉന്നയിച്ചത്.

താളക്കൊഴുപ്പോടും ഉജ്ജ്വലാർത്ഥവ്യഞ്ജകങ്ങളായ പ്രൗഢപദങ്ങളുടെ പടഹധ്വനിയോടും കൂടി കാവ്യദേവതയെ എഴുന്നള്ളിക്കുവാനുള്ള കവിയുടെ കഴിവിനു നിദർശനങ്ങളാണ് അദ്ദേഹത്തിന്റെ സ്തോത്രകൃതികളെല്ലാംതന്നെ. ഉദാഹരണങ്ങൾ ഉദ്ധരിക്കുന്നില്ല. കാരണം സ്തോത്രങ്ങൾ മുഴുവൻ പകർത്തുകയായിരിക്കും അതുകൊണ്ടു ഫലത്തിൽ ചെയ്യേണ്ടിവരുക. തുളുമ്പി തെറിക്കുന്ന അർത്ഥഘടങ്ങളുമേന്തി ഞാൻ മുമ്പിൽ ഞാൻ മുമ്പിൽ എന്ന മട്ടിൽ തിക്കിത്തിരക്കിവരുന്ന ശാലീനസുന്ദരങ്ങളും ഗൗരവം മുഴങ്ങുന്നവയുമായ പദങ്ങളുടെ വ്യൂഹം തന്നെയാണ് ഓരോ ശ്ലോകത്തിലും പ്രത്യക്ഷപ്പെടുന്നത്. ബുദ്ധിമുട്ടി ആലോചിച്ച് എഴുതിയതല്ല, തനിയെ ഒഴുകിയെത്തിയതാണ് ഓരോന്നുമെന്നു തോന്നും രചനയിലെ അനായാസതയും അക്ലിഷ്ടകാന്തിയും കാണുമ്പോൾ. 'ജനനീനവരത്നമഞ്ജരി'യിലെ ഭാവോജ്ജ്വലവും രൂപമനോഹരവുമായ ഈ വരികൾ ശ്രദ്ധിക്കുക:

''മേലായമൂലമതിയാലാവൃതം ജനനി!
നീ ലാസ്യമാടി വിടുമീ–
കീലാലവായ്‌വനല കോലാഹലംഭുവന–
മാലാപമാത്രമഖിലം:
കാലാദിയായ മൃദു നൂലാലെ നെയ്യുമൊരു
ലീലാപടം ഭവതി മെയ്–
മേലാകെ മൂടുമതിനാലാരുമുള്ളതറി
വീലാഗമാന്തനിലയേ!''

ശ്രീനാരായണകവിതകളുടെ രൂപഭംഗി കൊണ്ടുമാത്രം അവയെ ഹൃദിസ്ഥമാക്കുന്നവരാണ് അനുവാചകരിൽ അധികവും. ഭാവാർത്ഥതലങ്ങളിലേക്കു കടന്നുചെന്ന് അവിടെ സംഭൃതമായിരിക്കുന്ന അനുഭൂതിസാകല്യം നുകരാൻ വളരെ കുറച്ചുപേർക്കു മാത്രമേ സാധിക്കുമായിരുന്നുള്ളൂ. ഈ കവിതകളുടെ വ്യാഖ്യാനങ്ങൾ പ്രസിദ്ധീകൃതമാവുന്നതിനു മുമ്പ് വ്യാഖ്യാതാക്കൾതന്നെ വഴിമുട്ടിനിന്നു മടങ്ങിപ്പോകുന്ന സന്ദർഭങ്ങൾ വിരളമല്ല. ലളിതമെന്ന് ആദ്യവായനയിൽ തോന്നുമെങ്കിലും ചിന്തിക്കുംതോറും സാരാർത്ഥം പിടികിട്ടാതെ മാറിപ്പോകുന്ന പദ്യങ്ങളുടെ സുലഭത, പക്ഷേ, ആസ്വാദകനെ നിരുത്സാഹപ്പെടുത്തുന്നില്ല; അവയിലെ നാദലഹരിയിൽ മയങ്ങി അയാൾ സംതൃപ്തിയടയും.

''മണംതുടങ്ങിയെണ്ണി മണ്ണിലുണ്ണു
മെണ്ണമൊക്കെയ–
ററിണങ്ങിനിൽക്കുമുൾക്കുരുന്നരുക്കി
നെക്കിനക്കിടും
ഗുണംനിറഞ്ഞ കോമളക്കുടത്തി
ലന്നമിന്നമി–
ന്നിണങ്ങ ളുണ്ടമിണ്ടുമെണ്ടുമില്ല
നല്ലമംഗളം''

എന്നു തുടങ്ങിയ 'സദാശിവ ദർശന'ത്തിലെ ശ്ലോകങ്ങൾ വായിക്കുമ്പോൾ ഏതോ ഹേമന്ത വിഭാതത്തിലെ മൂടൽമഞ്ഞിൽ മറഞ്ഞുനിൽക്കുന്ന സൂര്യനെ കാണാതെതന്നെ തൽക്കരസാമീപ്യം അനുഭവിക്കുന്നപോലെ നാം അവ്യക്തമായ ഏതോ ഒരനുഭൂതിക്കു വശഗരാകുന്നു. എല്ലാ പദങ്ങളും സാധാരണങ്ങളും ലളിതങ്ങളും അവയുടെ അർത്ഥം സുഗ്രഹങ്ങളും ആയിരുന്നാലും അവ ചേർന്ന പാകത്തിലുള്ള ശ്ലോകത്തിന്റെ ഭാവാർത്ഥം ദുർഗ്രഹമായി വരുന്നതു ഗുരുദേവകൃതികളുടെ ഒരു പ്രത്യേകതയാണ്.

> **മലപോലുള്ളൊരാശയം മഞ്ചാടിക്കുരുവിലൊതുക്കുന്നവയാണ് ശ്രീനാരായണന്റെ കവിതകൾ. കേരളത്തിന്റെ ഊഷരമായ മതഭൂമിയിൽ ഗുരുവെറിഞ്ഞ ആത്മീയ പരിവർത്തനത്തിന്റെ വിത്തുകളാണവ. രചനാഭംഗിയും സംഗീതാത്മകതയും ഓളംവെട്ടുന്ന ആ കവിതകൾ അനുവാചകർ ഹൃദയത്തിൽ സൂക്ഷിക്കുന്നു.**

''മലയതിലുണ്ടുമരുന്നു, മൂന്നു പാമ്പും
പുലിയുമതിന്നിരുപാടുമുണ്ടു കാവിൽ
പുലയനെടുത്തു ഭുജിച്ചു, പാതി,യിന്നും
വിലസതി,നീയുമെടുത്തുകൊൾക
നെഞ്ചേ''

എന്ന 'ശിവശതക'ത്തിലെ പദ്യം പല വ്യാഖ്യാതാക്കളേയും കുഴക്കിയിട്ടുള്ള ഒന്നാണ്. ഇതിലെ പ്രധാനമായ എട്ടു പദങ്ങളുടേയും മൂലരൂപം തമിഴാണ്. ആ മൂലാർത്ഥരൂപങ്ങളും തമിഴ് വേദാന്തവും അദ്വൈതവും ശൈവസിദ്ധാന്തവും എല്ലാം അറിയുന്നവർക്കേ ആ പദ്യത്തിന്റെ ആന്തരാർത്ഥത്തിലേക്കു കടന്നു ചെല്ലാൻ കഴിയുകയുള്ളൂ; അവർ അവിടെ കാണുന്നതും അവ്യക്തമായി മാത്രമാണ്. ഡോക്ടർ ടി. ഭാസ്കരന്റെ 'ശിവശതകം വ്യാഖ്യാന'ത്തിൽ പതിനെട്ടു പുറങ്ങളിലായി ഈ ശ്ലോകത്തിലെ അർത്ഥതലങ്ങളെ സ്പർശിക്കാൻ ശ്രമിച്ചിട്ടുള്ളതു കാണാം. എന്നാൽ സാധാരണക്കാരെ സംബന്ധിച്ചിടത്തോളം അർത്ഥവ്യാപ്തിയെക്കുറിച്ചുള്ള ബോധത്തിനല്ല പ്രാധാന്യം, ഗുരുദേവകൃതികളുടെ ആലാപനത്തിൽ നിന്നുളവാകുന്ന ആത്മഹർഷത്തിനാണ്. വ്യാഖ്യാനങ്ങൾ വായിക്കുമ്പോൾ ആനന്ദകരമായ ഒരമ്പരപ്പാണവർക്കുണ്ടാവുക: ഇത്രയേറെ അർത്ഥഭാണ്ഡത്തിന്റെ ഭാരമുള്ള പദപക്ഷങ്ങളിൽ പററിയാണോ തങ്ങൾ പറന്നുയരുന്നത് എന്ന സംശയം അവരെ വിട്ടുമാറുന്നില്ല.

ഗിരിശൃംഗങ്ങൾക്കിടയിലൂടെ പാറക്കെട്ടുകളിൽ തടഞ്ഞ് പതഞ്ഞ് അഗാധതയിലേക്കു കുതിക്കുന്ന വെള്ളച്ചാട്ടം പരിസരവായുവിൽ പരന്ന നീരാവിയിൽ ഉയർത്തുന്ന മായാത്ത മഴവില്ലുപോലെയാണ് ശബ്ദാർത്ഥസൗന്ദര്യം ധ്വനിപ്പിച്ചുകൊണ്ട് അനുഭൂതി തീവ്രതയോടെ പ്രവഹിക്കുന്ന 'കാളീനാടകം' എന്ന കവിതയിൽ ഭക്തിരസം വിരിഞ്ഞു നിൽക്കുന്നത്. നാന്മറയ്ക്കും മണിപ്പൂംവിളക്കായ ദേവിയെ പ്രത്യക്ഷത്തിൽ കണ്ടു മതിമറന്ന ഒരു സിദ്ധാത്മാവിന്റെ ആനന്ദനൃത്തത്തിലെ ചുവടുകൾപോലെ കാളീനാടകത്തിലെ ഈരടികൾ ദ്രുതചലനംകൊണ്ട് നമ്മുടെ മനസ്സിളക്കുന്നു.

''സമസ്തപ്രപഞ്ചം സൃജിച്ചും ഭരിച്ചും
മുദാ സംഹരിച്ചും രസിച്ചും രമിച്ചും
കളിച്ചും പുളച്ചും മഹാഘോരഘോരം
വിളിച്ചും മമാനന്ദദേശേ വസിച്ചും
തെളിഞ്ഞുംപറഞ്ഞും തുളുമ്പുംപ്രപഞ്ചം
തുളഞ്ഞുള്ളിലെല്ലോളമുള്ളായിരുന്നും
തിരിഞ്ഞുംപിരിഞ്ഞും മഹാനന്ദധാരാം

ചൊരിഞ്ഞും'' എന്നിങ്ങനെ അനർഗ്ഗളം പ്രവഹിക്കുന്ന വാണീഗംഗ കാളിദാസന്റേതെന്നു പുകൾപെററ ശ്യാമളാദണ്ഡകത്തെ ഓർമ്മിപ്പിക്കുന്ന ഒന്നാണ്. 'മമാനന്ദദേശേ വസിക്കു'ന്ന ദേവിയുടെ തിരുസന്നിധിയിൽനിന്ന് ഉദ്ഗാനംചെയ്തതാണെന്നല്ലാതെ ഇതു് എഴുതിയതാണെന്ന് തോന്നുകയില്ല; അത്രമാത്രം സാക്ഷാത്കാരത്തിന്റെ വികാരതരളത ഈ കവിതയിൽ മുദ്രിതമായിരിക്കുന്നു.

സംസ്കൃതഭാഷയിലും അനേകം മനോഹര കവനങ്ങൾ ഗുരുദേവൻ രചിച്ചിട്ടുണ്ട്. അർത്ഥഗരിമയിലും പദപ്രൗഢിയിലും ശ്രീ ശങ്കരാചാര്യരുടെ ദേവീസ്തവങ്ങളുടെ സമശീർഷങ്ങളാണ് അദ്ദേഹത്തിന്റെ ഭദ്രകാള്യഷ്ടകം, ഗുഹാഷ്ടകം, ബാഹുലേയാഷ്ടകം, ഷാണ്മാതുരസ്തവം തുടങ്ങിയ കൃതികൾ. മന്ത്രവർണ്ണങ്ങളുടെ പ്രയോഗംകൊണ്ട് ഭക്തിയോഗത്തെ പുഷ്ടിപ്പെടുത്തുന്ന അവ്യാഖ്യേയമായ അനുഭൂതിവിശേഷം ഉരുവിടുന്നവരിൽ ഉളവാക്കുന്നതിനു പര്യാപ്തമായ കീർത്തനങ്ങളും ഇക്കൂട്ടത്തിലുണ്ട്. ഏതോ മന്ത്രശക്തി വികിരണംചെയ്യുന്നവയാണ് ബാഹുലേയാഷ്ടകത്തിലെ ശ്ലോകങ്ങൾ. കവിതയിലേക്കു മന്ത്ര

ശക്തിയൊക്കെഴുക മാത്രമല്ല, മന്ത്രതന്ത്രങ്ങൾക്ക അധികാരികളല്ലാത്ത സാധാരണ ജനങ്ങളിലേക്ക മന്ത്രാധികാരം പകരുകകൂടി ഗുരുവിൻെറ ഉദ്ദേശ്യത്തിൻെറ ഭാഗമായിരുന്നു എന്നു കരുതേണ്ടിയിരിക്കുന്നു.

ഓം ഓം ഓം ഹോമധൂമപ്രകടതട ജടാ
കോടിഭോഗിപ്രപൂരം
അം അം അം ആദിതേയപ്രണത
ഭോരുഹ ശ്രീവിലാസം [പദയുഗാം-
ഉം ഉം ഉം ഉഗ്രനേത്രത്രയലസിതവപുർ-
ജ്യോതിരാനന്ദരൂപം
ശ്രീം ശ്രീം ശ്രീം ശീഘ്രചിത്തഭ്രമഹര-
ഭാവയേ ബാഹുലേയം.'' [മനിശം

എന്നു തുടങ്ങുന്ന ബാഹുലേയാഷ്ടകത്തിലെ ശ്ലോകങ്ങൾ അശക്തക്ക ശക്തി നൽകാനും, തൊട്ടുകൂടാത്തവരിലേക്കും തീണ്ടിക്കൂടാത്തവരിലേക്കും ബ്രാഹ്മണ്യമൊഴുക്കാനുമുള്ള ഗുരുവിൻെറ സംസ്കരണയജ്ഞത്തിലെ മന്ത്രഗീതകളല്ലെന്ന് പറയുകവയ്യ. ആരുമറിയാതെ ഭക്ത്യുപാസനയെ സാമൂഹ്യബന്ധനത്തിൻെറ കെട്ടറുക്കാനുള്ള ആയുധമാക്കുകയാണ് കവി ചെയ്യുന്നത്. മന്ത്രവർണ്ണങ്ങൾ ഈ കവിതയിൽ ഉപയോഗിക്കപ്പെട്ടിട്ടുള്ളവയ്ക്ക് അർത്ഥമില്ലെന്ന് ഒരു പണ്ഡിതൻ അഭിപ്രായപ്പെടുകയുണ്ടായിട്ടുണ്ട്. അവയ്ക്കെല്ലാം തന്ത്രശാസ്ത്രത്തിൽ പ്രഥിതമായ അർത്ഥമുണ്ട് എന്നതാണ് സത്യം. മാത്രമല്ല ഗാതാവിൻെറ ആത്മനാളത്തിലൂടെ ബഹിർഗ്ഗമിക്കുന്ന ശക്തിയുടെ വർണ്ണങ്ങളാണവ. ആധുനിക കവിതയെ മന്ത്രത്തോടടുപ്പിച്ചതിൻെറ വൈശിഷ്ട്യം കൂടി ഈ സ്തോത്രകൃതിക്കുണ്ട്.

തമിഴ് ഭാഷയിലുള്ള ഗുരുവിൻെറ അവഗാഹത്തേയും കാവ്യരചനാ വൈഭവത്തേയും കുറിച്ച് അധികമാളുകൾ ബോധവാന്മാരല്ല. തമിഴിൽ അഞ്ചുപതികം അഥവാ അമ്പതു പാട്ടുകൾ അദ്ദേഹം രചിച്ചിട്ടുള്ളത് വായിക്കുന്നവർക്ക് അവയുടെ കർത്താവിനു കൈവന്നിരുന്ന തമിഴഴക്കം ഏതാണ്ട് ഊഹിച്ചറിയാൻ സാധിക്കും. അനർഗ്ഗളതയും അനായാസതയും ലാളിത്യവും കൊണ്ട് അവ ഹൃദയാവർജ്ജകങ്ങളാണ്. തമിഴ്നായനാന്മാരെപ്പോലെ ഭക്തിലഹരിയിൽ മുഴുകി ഗുരു പാടിയ ഈ പാട്ടുകളിൽ പദവിന്യാസവൈചിത്ര്യവും അർത്ഥ സംപുഷ്ടിയും ദാർശനികചിന്താബന്ധുരതയും ഒപ്പം ഓളം വെട്ടുന്നതു കാണാം. ആയിരം പാട്ടെഴുതിയാലും വരുതിയിൽ വരാത്ത വാക്കുടക്കവും പ്രയോഗചാതുര്യവും ഈ പതികങ്ങളിൽ കവി പ്രകടമാക്കുന്നതു് ആരേയും അദ്ഭുതപ്പെടുത്തും. മലയാളത്തിലും സംസ്കൃതത്തിലുമുള്ള ഗുരുദേവകൃതികളിൽ മുഴങ്ങിക്കേൾക്കുന്ന സംഗീതധ്വനി ഇവിടെയുമുണ്ട്.

''ഓമാതിയിൽ നിക്കും പൊരുൾ
നീതാനലകെങ്കും
താമാകി വളർന്തോങ്കിയ ചാമാനിയ
തേവേ,വി
യോമാനല പുനീരൊലിയോടാവി
വിളക്കോ-
ടാമാതനു വാരായി നമുക്കായമിതാമേ''

എന്നു തുടങ്ങുന്ന പതികം നോക്കുക. ഗഹനമായ വേദാന്ത ചിന്തയെ സംഗീതസാന്ദ്രമാക്കി, വികാരതരളിതമാക്കി അവതരിപ്പിച്ചിരിക്കയാണിവിടെ.

(തുടരും)

●



## ഇന്ത്യയുടെ അഭിമാനം

(8-ാം പേജിൽനിന്നുതുടർച്ച)

ശുക്ള മന്ത്രിസ്ഥാനം രാജിവച്ചപ്പോൾ ഈ സ്ഥാനവും രാജിവച്ചു. എസ്.എസ്.ഗിൽ പ്രൊമോഷൻ ലഭിച്ച് മറെറാരു മന്ത്രാലയത്തിലെ സെക്രട്ടറിയായപ്പോഴാണ് ഇവിടെനിന്നും പോയത്.

കായികരംഗവുമായി കമ്മിററി അംഗങ്ങൾക്ക് ബന്ധം ഉണ്ടാവണമെന്നതു് നിർബ്ബന്ധമാണ്. മറെറാന്നുമല്ല—കായികമത്സരങ്ങളെപ്പററി അതു നടത്തുന്നവർക്ക് ഒരേകദേശരൂപം ഉള്ളതു് നല്ലതല്ലേ?

ശരിയാണ്. പല കമ്മിററികളുടെയും ചെയർമാൻമാർ സ്പോർട്സ് സംഘടനകളുടെ തലവൻമാർ കൂടിയാണ്. വൈസ്ചെയർമാൻ ഐ. ഒ. എ. യുടെ തലവനാണ്.

മിർദയും എച്ച്. കെ. എൽ. ഭഗത്തുമോ?

[ഈ ചോദ്യത്തിന് ഉത്തരം നൽകാൻ അവരുടെ സ്പോർട്സ് ബന്ധങ്ങൾ കണ്ടുപിടിക്കുവാൻ ശങ്കരൻനായർ സഹായികളെ വിളിച്ചു. അവരുടെ മറുപടിയിലും ബന്ധങ്ങൾ കണ്ടെത്താൻ സാധിച്ചില്ല.]

ഏഷ്യൻഗെയിംസ് കഴിഞ്ഞമാസം നടത്തിയതു്, സ്റ്റേഡിയങ്ങളുടെ മേന്മ പരിശോധിക്കുവാനും, താരങ്ങൾക്ക് അവയുമായി പരിചയപ്പെടാനുമായിരുന്നല്ലോ. പക്ഷേ അതൊരു പരിതാപകരമായ പരാജയമായി എന്നല്ലേ തെളിഞ്ഞതു്. താമസസൗകര്യങ്ങൾ തുടങ്ങി, കംപ്യൂട്ടർ സൗകര്യങ്ങൾവരെ അവതാളത്തിലായി.

ട്രയൽ ഗെയിംസ്പോലെ ഒരു വ്യാപകമായ മേള ഒരുക്കുന്നതു് ആദ്യമായായിരുന്നു. അതുകൊണ്ടുള്ള പാകപ്പിഴകൾ അതിലുണ്ട്. പലതും പണി പൂർത്തിയാവാനുണ്ടെന്നതു് സത്യമാണ്. എന്നാൽ ഗെയിംസ് ആരംഭിക്കുമ്പോൾ എല്ലാം പൂർത്തിയാക്കപ്പെടും.

## ചെവിയൻ

(43-ാം പേജിൽ നിന്നു തുടർച്ച)

തിന്നു തീർക്കുന്നു. കിട്ടിയ ഇരയെ തിന്നുന്നതിനുമുമ്പായി അതുമായി അല്പസമയം കളിക്കുക ഇവയുടെ സ്വഭാവമാണ്. ബാക്കിവരുന്ന തീററിസാധനം ഒരു കുഴിയുണ്ടാക്കി അതിനുള്ളിൽ കൊണ്ടുവച്ചു മൂടും. പിന്നീട് ആവശ്യം വരുമ്പോൾ അതു പുറത്തെടുക്കുകയുംചെയ്യും. മനുഷ്യരോടൊപ്പം വളരുന്ന ചെവിയൻ കുറുനരികൾ മുട്ടയും, മീനും, തേനും, പച്ചക്കറികളും ഒക്കെ ഉള്ളിലാക്കും.

രാത്രികാലങ്ങളിൽ മൺകൂനകൾക്കിടയിലൂടെ തെന്നിയും തെറിച്ചും അതീവ ജാഗ്രതയോടെ ഇര പിടിച്ചു നടക്കുന്ന ഫെന്നെക്കിന്റെ ചില പ്രത്യേക സ്വഭാവവിശേഷങ്ങളെക്കുറിച്ച് ഡോ: ബ്രേംതന്റെ 'ആനിമൽ ലൈഫ് എൻസൈക്ലോപീഡിയ'എന്ന പുസ്തകത്തിൽ പ്രതിപാദിക്കുന്നുണ്ട്. ഇടയ്ക്കിടെ മണംപിടിക്കുക, ഒപ്പം നാലുപാടും നോക്കുക; കിട്ടുന്ന ഇരയെ പിടിച്ചുകൊണ്ടോടുക തുടങ്ങി നോക്കിനില്ക്കാൻ നേരമ്പോക്കുള്ള ശാരീരിക ചലനങ്ങൾ പ്രദർശിപ്പിക്കുന്ന ജീവികൾ. അതിവേഗം ഓടാൻ കഴിവുള്ള ഫെന്നെക്കിന് ഒററക്കുതിപ്പിന് നിലത്തുനിന്ന് എഴുപതു സെൻറിമീററർ ഉയർന്ന് ഒന്നേകാൽ മീററാേളം അകലം ചാടാൻ സാധിക്കുന്നു.

മാർച്ചുമാസത്തിലാണ് ചെവിയൻ കുറുനരി മാളങ്ങളുണ്ടാകുന്നത്. പുതുവർഷപ്പിറവിയാകുന്നതോടെ ഇവ പ്രേമലീലകളിൽ ഏർപ്പെടുകയായി. നമ്മുടെ നായ്ക്കളുടേതിനു സമാനമായ ലൈംഗിക സ്വഭാവരീതികളാണ് ഇവയ്ക്കുള്ളത്. ഈ അവസരത്തിൽ ആൺഫെന്നെക് അക്രമാസക്തനായി മാറുന്നു. ഇണചേർന്നു കഴിഞ്ഞാൽ അൻപതു ദിവസത്തെ ഗർഭകാലത്തിനുശേഷം പെണ്ണു പ്രസവിക്കും. ഒരു പേററിൽ രണ്ടുമുതൽ അഞ്ചു കുട്ടികൾവരെ കണ്ടേക്കും. പിറന്ന് പന്ത്രണ്ടാം ദിവസം കുഞ്ഞുങ്ങൾ കണ്ണുതുറക്കും. ഒരു മാസത്തോളം തള്ളയുടെ പാൽമാത്രം കുടിച്ചു വളരുന്ന കുഞ്ഞുങ്ങൾ പിന്നീട് മാതാപിതാക്കൾ ഇരതേടി കൊണ്ടുവരുന്ന തീററ തിന്നാൻ തുടങ്ങും. ഒൻപതുമാസംകൊണ്ട് കുഞ്ഞുങ്ങൾക്ക് പ്രായപൂർത്തിയെത്തുന്നു. അപ്പോഴേക്കും മാതാപിതാക്കൾ അവയെ കൈയൊഴിയുകയും ചെയ്യും.

മനുഷ്യർക്ക് യാതൊരു ശല്യവും ചെയ്യാത്ത ജീവികൾ. എങ്കിൽപ്പോലും മനുഷ്യർ ഇവയെ വേട്ടയാടുന്നുണ്ട്. പല മൃഗശാലകളിലും ഫെന്നെക് വളരുന്നു. അപൂർവ്വമായി മാത്രമേ ബന്ധനത്തിൽ ഇവ പ്രസവിക്കാറുള്ളൂ. വിയന്നയിലെ ബിനേവിയർ റിസർച്ച് ഇൻസ്റ്റിററ്യൂട്ടിൽ ഗവേഷകയായ ലില്ലി കോയനിഗ് ഈ ജീവിയെക്കുറിച്ച് ചില പഠനങ്ങൾ നടത്തിയിട്ടുണ്ട്. കുട്ടികളെ വളർത്തുന്ന ചുമതല മാതാപിതാക്കൾ പങ്കിട്ടെടുത്തിരിക്കുകയാണെന്ന് അവർ അഭിപ്രായപ്പെടുന്നു. ദമ്പതികൾ ഏറെനാൾ ഇണപിരിയാതെ കഴിയുകയും ചെയ്യുന്നു. ഇണക്കിവളർത്തിയ ഒരു ഫെന്നെക് പന്ത്രണ്ടു വർഷം വരെ ജീവിച്ചിരുന്നിട്ടുണ്ട്.

# ചേട്ടന്റെ നിഴലിൽ

## അമ്പത്തേഴ്

ലീലാ ദാമോദരമേനോൻ

എന്റെ രാജ്യസഭാംഗത്വം കഴിഞ്ഞതിനുശേഷം ഞാൻ തിരിച്ചു എറണാകുളത്തു സ്ഥിരതാമസമായി. ചേട്ടനു ആയിടെ നല്ല ക്ഷീണം തോന്നുന്നുവെന്നു പറയാറുണ്ടായിരുന്നു. ഡോക്ടർമാർ നിർദ്ദേശിച്ച ചികിത്സാവിധികൾ അതേപോലെ അനുഷ്ഠിക്കുന്നതിൽ ചേട്ടനു നിഷ്കർഷയുണ്ടായിരുന്നു. പഞ്ചസാരയും മധുരപലഹാരങ്ങളും ദീർഘകാലമായി ചേട്ടൻ തീരെ ഉപയോഗിച്ചിരുന്നില്ല. സന്തതസഹചാരികളായിരുന്ന ചില അസുഖങ്ങളല്ലാതെ, ഇടയ്ക്കിടയ്ക്കുള്ള വൈദ്യപരിശോധനയിൽ വേറൊരു തകരാറും കണ്ടില്ല.

എപ്പോഴെങ്കിലും അസുഖം തോന്നുമ്പോൾ അനങ്ങാതെ കിടക്കാനാണ് ചേട്ടൻ ഇഷ്ടപ്പെട്ടിരുന്നത്. വേദനവല്ലതും ഉണ്ടോ എന്ന് മററുള്ളവർക്ക് അറിയാൻ തന്നെ പ്രയാസമായിരുന്നു.

ചേട്ടന്റെ ക്ഷീണം ഡോക്ടർമാർ തന്ന മരുന്നുകൾകൊണ്ട് മാറാതിരുന്ന സന്ദർഭങ്ങളിൽ മററു വിധികളും ഞാൻ പരീക്ഷിച്ചു നോക്കിയിട്ടുണ്ട്. കുണ്ഡലിനിയെ നിയന്ത്രിക്കാൻ സാധിക്കുമെന്ന് അവകാശപ്പെടുന്ന ഒരു സഹോദരിക്ക് സുഖക്കേടുകൾ ഭേദമാക്കാനുള്ള കഴിവുകളും ഉണ്ടെന്നു കേട്ടു. ഡെൽഹിയിൽ അവരുടെ ക്യാമ്പിൽ ഞാൻ നിർബ്ബന്ധമായി ചേട്ടനെ കൂട്ടിക്കൊണ്ടുപോയി. ധാരാളം വിദേശീയരെയും ഗുൽസാരിലാൽ നന്ദയെപ്പോലെ വിഖ്യാതരായ ഭാരതീയ നേതാക്കളെയും ഞങ്ങൾ അവിടെ കണ്ടു. സ്വാമിനി ചേട്ടനെ പരിശോധിച്ചു ചികിത്സ നിർദ്ദേശിച്ചപ്പോൾ ചേട്ടന് ഒട്ടും വിശ്വാസവും ആശ്വാസവും തോന്നിയില്ല എന്നതാണ് പരമാർത്ഥം. ഒരു പ്രചാരണ മാദ്ധ്യമമായിട്ടാണ് ആ ക്യാമ്പും പരിപാടികളും ഞങ്ങൾക്കു തോന്നിയത്. നിരാശ തീർക്കാൻ ഞങ്ങൾ നേരെ അശോകാ ഹോട്ടലിൽ പോയി വിസ്തരിച്ച് ഒരു ലഞ്ചുകഴിച്ചു. രണ്ടുപേരും മാത്രമായി ആസ്വദിച്ച ആ ലഞ്ചായിരുന്നു തെല്ലെങ്കിലും സമാധാനം നൽകിയത്. കുറേ ചിരിച്ചതുകൊണ്ട് ക്ഷീണത്തിനു കുറവുണ്ടായെന്നും തോന്നി.

ചേട്ടനു സുഖക്കേടുവരുമ്പോൾ എന്റെ ഉള്ളിൽ തീകത്തുന്നതുപോലെ ഒരാളൽ തോന്നും. അതു വിവരിക്കാൻ പ്രയാസമാണ്. എനിക്ക് എന്തെങ്കിലും വന്നാൽ ചേട്ടനും വിഷമിച്ചിരുന്നുവെന്ന് ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. മദ്രാസിൽവച്ച് വാഹനാപകടത്തിൽ ഞാൻ പെട്ടതു് അങ്ങനത്തെ ഒരവസരമായിരുന്നു.

പിന്നീടും ഒരു സംഭവമുണ്ടായി. തളിക്ഷേത്രത്തിന്റെ കാര്യത്തിൽ കേളപ്പൻ ഉപവാസവ്രതം തുടങ്ങി. നാലഞ്ചുദിവസമായപ്പോൾ, ചേട്ടൻ അവിടെ അടിയന്തരമായി ചെല്ലണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ഒരു സന്ദേശം ലഭിച്ചു. കുറേക്കാലം മുൻപ് തവനൂരുവച്ച് കേളപ്പൻ ഉപവാസം തുടങ്ങിയതിന്റെ ഒമ്പതാം ദിവസം ഇതേപോലെ ചേട്ടനോട് ചെല്ലാൻ പറഞ്ഞതു് ഞാൻ ഓർക്കുന്നു. ഏതായാലും ചേട്ടനും മാതൃഭൂമിയിലെ ഉത്തമനും ഞാനും ഉടനെ അങ്ങോടിപ്പുറത്തേക്കു പുറപ്പെട്ടു. അവിടത്തെ സ്ഥിതി മോശമായിരുന്നു.

പുരാവസ്തുവായി ഗവൺമെൻറ് പ്രഖ്യാപിച്ച തളിക്ഷേത്രത്തിലെ ശിവലിംഗം ചുററും ചുവരുകൾ കെട്ടി അടയ്ക്കാൻ കുറെ മേസ്ത്രിമാരും കൂലിക്കാരും എൻജിനീയർമാരും എത്തി. ജോലി തകൃതിയായി ആരംഭിച്ചിരുന്നു. സുശക്തമായ ഒരു പൊലീസ്സേന അവിടെ കാവൽ നിന്നു. ക്ഷേത്രമുററത്തു വന്ന സത്യാഗ്രഹികളുടെ എണ്ണം കൂടിക്കൊണ്ടിരുന്നു. പൊലീസ് അവരെ മുറയ്ക്കു വാനിൽ പിടിച്ചിട്ടു കൊണ്ടുപോകുന്നതും കാണാമായിരുന്നു.

ഞങ്ങൾ എത്തിയപ്പോഴേക്ക് കെ. പി. കേശവമേനോനും കോഴിക്കോട്ടു നിന്നു വന്നു. കേശവമേനോനും ചേട്ടനും ക്ഷേത്രപരിസരത്തിലേക്കു കടന്ന തക്കംനോക്കി കുറെ ചെറുപ്പക്കാർ പൊലീസ് വലയം ഭേദിച്ച് ക്ഷേത്രപ്പറമ്പിൽ ഇരിപ്പുറപ്പിച്ചു. കേശവമേനോന്റെയും ചേട്ടന്റെയും മുൻപിൽവച്ച് പൊലീസുകാർ അവരെ വിരട്ടിയില്ല.

ഉച്ചയായപ്പോഴേക്കു സ്ഥിതി മാറി. അവിടെയുണ്ടായിരുന്ന പൊലീസ് മേലുദ്യോഗസ്ഥനെ മാററി, കർശന നടപടികൾ എടുക്കാൻ നിയുക്തനായ വേറൊരു ഉദ്യോഗസ്ഥൻ ചാർജ് ഏറെറടുത്തു. സത്യഗ്രഹത്തിന്റെ മേൽനോട്ടം വഹിച്ചിരുന്ന ബാലകൃഷ്ണൻനായർ ചേട്ടനോടു പറഞ്ഞു:

"നിങ്ങൾ മാത്രമേ ഇനി രക്ഷയുള്ളൂ. ഉച്ചതിരിഞ്ഞു മൂന്നുമണിക്കു സത്യാഗ്രഹം തുടങ്ങുമ്പോൾ വെടിവയ്ക്കാനാണ് പുറപ്പാട് എന്നു കേൾക്കുന്നു. കേളപ്പന്റെ ജീവനും നാട്ടിന്റെ സമാധാനവും അങ്ങ് സംരക്ഷിക്കണം. ഒരു ഹിന്ദുമുസ്ലീം ലഹളയ്ക്കുള്ള എല്ലാ കരുക്കളും തയാറായിരിക്കുന്നു."

ഉച്ചഭക്ഷണത്തിനുശേഷം ഭാവിപരിപാടി ആലോചിക്കാമെന്നു തീരുമാനിച്ച് എല്ലാവരും പിരിഞ്ഞു. ഞാൻ ഒരു വശത്തുമാറി ചുററുപാടും ശ്രദ്ധിക്കുകയായിരുന്നു. രണ്ടുമൂന്നുപേരുടെ സംഭാഷണത്തിൽനിന്ന് ചില വാക്കുകൾ എന്റെ കാതിൽ എത്തി.

"രക്തപ്പുഴ ഒഴുകും. ഒഴുകട്ടെ" നാട്ടുകാരല്ലാത്ത ചിലർ, നിൽക്കുന്ന ആളുകളുടെ ഇടയിൽ നടന്ന് എന്തൊക്കെയോ ചർച്ചചെയ്യുന്നതും കാണാമായിരുന്നു. ഒരു അമ്മാവൻ രണ്ടു മരുമക്കളോടു പറയുകയാണ്, "ഇനി നിങ്ങൾ വീട്ടിലേക്ക് മടങ്ങിപ്പോകുവിൻ. ഉച്ചയ്ക്കുശേഷം ഇവിടെ കുഴപ്പമാണ്."

"ഞങ്ങൾ എവിടെയും പോണില്ല. മരിക്കാൻ തയ്യാറാണ്." ആകപ്പാടെ അസുഖകരമായ അന്തരീക്ഷം.

ബാലകൃഷ്ണൻ നായർ പറഞ്ഞപോലെ, ആവശ്യമില്ലാതെ ഒരു സാമുദായിക സംഘട്ടനത്തിലേക്ക് ശാന്തമായ ആ പ്രദേശത്തെ, തെററിദ്ധാരണയും അസഹിഷ്ണുതയും വലിച്ചിഴയ്ക്കുകയാണ്. സർക്കാർ എടുത്ത ഭാവനാരഹിതമായ നിലപാട് അതിനു സഹായകമായി. വിദ്വേഷാഗ്നി കത്തിജ്ജ്വലിക്കാൻ ഒരു ചെറിയ തീപ്പൊരിമാത്രമേ വേണ്ടിയിരുന്നുള്ളൂ.

ആലോചനായോഗത്തിൽ ബാലകൃഷ്ണൻനായർ ആവർത്തിച്ചു: "ദാമോദരമേനോൻ തന്നെ നേതൃത്വം തരണം. അല്ലെങ്കിൽ കേളപ്പജി രക്ഷപ്പെടില്ല."

പൊലീസുകാരുടെ ലാത്തിച്ചാർജ്ജിനെയും പട്ടാളക്കാരുടെ തോക്കുകളെയും ചേട്ടൻ നിർഭയം പലതവണ നേരിട്ടിട്ടുണ്ട്. പക്ഷേ, അന്ന് അവിടെ ഉണ്ടായേക്കാവുന്ന ബഹളത്തിൽ ചെന്നു ചാടിയാൽ ചേട്ടന്റെ ദേഹസ്ഥിതിക്ക് അതു താങ്ങാൻ ആവില്ല എന്ന് എനിക്കു തോന്നി. ചേട്ടൻ എന്തെങ്കിലും പറയുന്നതിനു മുൻപ്, ഞാൻ ഇടയ്ക്കു കയറി പറഞ്ഞു. "ഞാൻ പോകാം. കുറേ സ്ത്രീകളെ

"വിട്ടുതന്നാൽ മതി." ബാലകൃഷ്ണൻ നായർക്കും കൂട്ടർക്കും സന്തോഷമായി. എവിടെനിന്നെന്നറിയില്ല. ഞൊടിയിടയിൽ പത്തിരുന്നൂറു സ്ത്രീകളും പെൺകുട്ടികളുമടങ്ങിയ ഒരു സംഘം അവിടെയെത്തി. ചേട്ടനോട് ആലോചിക്കാതെയാണ് ഞാൻ രംഗത്തു ചാടിവീണത്. ഞാൻ അങ്ങനെ ചെയ്യുമെന്ന് ചേട്ടൻ ഒട്ടും പ്രതീക്ഷിച്ചിരുന്നില്ല.

പന്ത് എന്റെ കോർട്ടിലായി. അമ്പലത്തിലായാലും, പള്ളിയിലായാലും സർവ്വമതസ്ഥർക്കും സ്വീകാര്യമായ പ്രാർത്ഥന കുഴപ്പമുണ്ടാക്കാനിടയില്ലെന്ന് ഞാൻ വിചാരിച്ചു. മൂന്നുമണിക്കു 'രഘുപതി രാഘവ രാജാറാം' എന്ന ഭജന ഉരുവിട്ടുകൊണ്ട് ഞാനും' കമലാനമ്പീശനും മുമ്പിൽ നിന്ന്, സ്ത്രീകളുടെ ഘോഷയാത്ര രണ്ടു വരിയായി പതുക്കെപ്പതുക്കെ മുന്നോട്ടു നീങ്ങി. എന്തു സംഭവിച്ചാലും പുറകോട്ട് ഓടരുതെന്ന എന്റെ നിർദ്ദേശം എല്ലാവരും അംഗീകരിച്ചു. ആയിരക്കണക്കിന് ആളുകൾ റോഡിന്റെ രണ്ടു ഭാഗത്തും കൂടിനിന്നു.

എന്തിനും തയ്യാറായിനിന്ന പൊലീസുകാർ പെൺപടയെ കണ്ടപ്പോൾ അന്ധാളിച്ചതു ഞങ്ങൾക്ക് ഉപകാരമായി. വെടിവയ്ക്കണമോ, ലാത്തിച്ചാർജ്ജു നടത്തണമോ എന്നൊക്കെയായി അവരുടെ സംശയം.

അവർ ഞങ്ങൾ നടന്ന് എത്തിയിരുന്ന വഴിയിലേക്കു കുതിച്ചു. എന്നെ വിലക്കിയപ്പോൾ ഞാൻ പറഞ്ഞു: "ഞങ്ങൾ ഇപ്പോൾ പൊതുവഴിയിലാണ്. അമ്പലത്തിലേക്കുപോകുകയാണ്. തടയരുത്."

എന്നെ തടഞ്ഞുനിർത്താൻ ചില പൊലീസുകാർ ശ്രമിച്ചു.

"തൊടരുത്" എന്നു ഞാൻ പറഞ്ഞപ്പോൾ അവർ വനിതാ പൊലീസുകാരെ അന്വേഷിക്കുകയായി. അവിടെയുണ്ടായിരുന്ന രണ്ടുപേർ മുന്നോട്ടുവന്ന് എന്റെ കൈകളിൽ പിടിച്ചു. ഇതിനിടയിൽ എന്റെ പുറകെ വന്നവർ മുന്നോട്ടു നീങ്ങി. പൊലീസുകാർ അവരുടെ പൂർവ്വസ്ഥാനങ്ങളിൽനിന്നു മാറിയപ്പോൾ, രാവിലേ മുതൽ ക്ഷേത്രത്തിന്റെ പിൻമുറ്റത്തിരുന്ന ചെറുപ്പക്കാർ പുതുതായി നിർമ്മിച്ച മതിലിനടുത്തേക്കു നീങ്ങി. ആ പച്ചയായ ചുമരുകൾക്ക് അവരെ, തടുക്കാൻ സാധിച്ചില്ല. നിമിഷംകൊണ്ട്, അതിന്റെ കല്ലുകൾ അടർന്നു വീണു. പൊലീസിന്റെ ശ്രദ്ധ വീണ്ടും അവിടേക്കു തിരിഞ്ഞു.

ആകപ്പാടെ ഒരു ബഹളം. ഇതിനിടയിൽ മറ്റെല്ലാ സ്ത്രീകളും ക്ഷേത്രമുറ്റത്ത് എത്തിയപ്പോഴേക്ക് എന്നെയും വിട്ടു. ഞാനും അവരോടൊപ്പം പോയിരുന്നു. ഞങ്ങൾ 'രഘുപതി രാഘവരാജാറാം' ഉരുവിടാൻ തുടങ്ങി. ആരുടെയും മതവികാരങ്ങളെ വ്രണപ്പെടുത്താത്തതല്ലേ ആ പരിപാടി. അമ്പലത്തിലും പള്ളിയിലും ഒരേ ദൈവത്തെ കാണാൻ പഠിച്ച ഗാന്ധിജിയെ അന്നത്തെപ്പോലെ അത്രയും ആവേശത്തോടെ ഞാൻ സ്മരിച്ചിട്ടില്ല.

കുറേ കല്ലുകൾ ഞങ്ങളുടെ നേരെ വന്നു വീണു. അതാരും കൂട്ടാക്കിയില്ല. ഒരു മണിക്കൂറോളം അവിടെ ഇരുന്നപ്പോഴും, ചുറ്റും കൂടിയ പതിനായിരക്കണക്കിനുള്ള ജനസമൂഹം പ്രകോപിതരാകാതെ നോക്കിനിന്നു.

അപ്പോഴേക്ക് തിരുവനന്തപുരത്തുനിന്ന് ഉത്തരവുകൾ വന്നു. കേളപ്പൻ ഉപവാസം അവസാനിപ്പിച്ചു. തളിയിൽ ദേവരെ വന്നുതൊഴുതു. അന്നുവൈകുന്നേരം അങ്ങാടിപ്പുറം ക്ഷേത്രമൈതാനത്തു നടന്ന വമ്പിച്ച ഒരു പൊതുയോഗത്തിൽ ചേട്ടൻ ചെയ്ത പ്രസംഗം ആവേശകരമായിരുന്നു. ടേപ്പുചെയ്യാനുള്ള ഉപകരണമുണ്ടായിരുന്നെങ്കിൽ ദേശീയോദ്ഗ്രഥനത്തിന്റെയും സർവ്വമത സൗഹാർദ്ദത്തിന്റെയും ഒന്നാംതരം ഒരു പ്രഭാഷണം വീണ്ടും കേൾക്കാമായിരുന്നു. അതിനുശേഷം ഞങ്ങൾ എറണാകുളത്തേക്കു തിരിച്ചു. ഇതിനിടയിൽ ഞങ്ങളുടെ ധീരതയ്ക്കു ധാരാളം പൂച്ചെണ്ടുകൾ ലഭിച്ചു. ആ ധൈര്യത്തെക്കുറിച്ചു മറ്റുള്ളവർ പുകഴ്ത്തിയപ്പോൾ എനിക്കു നല്ല തമാശതോന്നി. ചേട്ടൻ ആ കൂട്ടത്തിൽപ്പെട്ട്, ദേഹോപദ്രവമേൽക്കാതിരിക്കാൻവേണ്ടിമാത്രം കണ്ട ഉപായമായിട്ടേ ഞാൻ ആ സംഭവം കണ്ടുള്ളു.

മടക്കത്തിൽ ചേട്ടൻ ചോദിച്ചു: "ശ്രീമതി എന്താണ് കാണിച്ചത്? മാലാഖമാർ പോകാത്തിടത്തു വിഡ്ഢികളാണ് ചാടുക."

ഉത്തമൻ ഈ തർക്കത്തിൽ ഇടപെട്ടില്ല.

"വേറെ എന്തായിരുന്നു പോംവഴി?"

"ഞാൻ മന്ത്രിയുമായി നേരിട്ടു സംസാരിക്കാനാണ് ഉദ്ദേശിച്ചിരുന്നത്. എനിക്കു വിട്ടുതന്നാൽ മതിയായിരുന്നു."

"ഇതിനിടയിൽ ആരെയെങ്കിലും പൊലീസുകാർ വെടിവച്ചു വീഴ്ത്തിയിരുന്നെങ്കിലോ? അങ്കമാലിയിൽ പണ്ട് എന്തു സംഭവിച്ചു."

"അങ്ങനെയുള്ള റിസ്ക് എപ്പോഴുമുണ്ട്. എല്ലാ പ്രശ്നങ്ങൾക്കുമുണ്ട്. എങ്കിലും ലക്കും ലഗാനുമില്ലാതെ ഒരു മന്ത്രിക്കും കേരളം ഭരിക്കാനാവില്ല എന്ന് ഇതിനകം കണ്ടുകഴിഞ്ഞു."





രാത്രി ഞങ്ങൾ തനിച്ച് ആയപ്പോൾ ചേട്ടൻ എന്നോടു ചോദിച്ചു:

"ഒരു കാര്യം ആലോചിച്ചുവോ? പൊലീസുകാർ വെടിവച്ചിരുന്നുവെങ്കിലോ? ലീലയ്ക്ക് എന്തെങ്കിലും പറ്റിയിരുന്നെങ്കിൽ അതു ഞാൻ എങ്ങനെ സഹിക്കും?" ചേട്ടൻ പതിവിലധികം വികാരാധീനനാകുന്നത് എന്നെ വിഷമിപ്പിച്ചു. ഞാൻ ഒന്നും മിണ്ടിയില്ല.

1980 ഞങ്ങളെ സംബന്ധിച്ചിടത്തോളം കുഴപ്പം പിടിച്ച വർഷമായിരുന്നു. ചതിയും തെറ്റിദ്ധാരണകളും സ്ഥാനഭ്രംശവും നിരാശയും എല്ലാമായിരുന്നു വർഷാരംഭഫലം. ചേട്ടൻ മാതൃഭൂമിയിൽ നിന്നു വിട്ടു. ഞാൻ രാജ്യസഭയിൽനിന്നു മാറി. ഇതിനിടയിൽ ചേട്ടന് ഇടയ്ക്കിടയ്ക്കു ദേഹത്തിനു ക്ഷീണംതോന്നുമായിരുന്നു. ആശുപത്രിയിൽ പോയി സുദീർഘമായ പരിശോധന നടത്തിയപ്പോൾ വിശേഷിച്ചൊന്നും കണ്ടുമില്ല.

ഒരു ദിവസം എന്റെ സ്നേഹിത ശാരദയും ഭർത്താവ് തമ്പുരാനും ഉച്ചയ്ക്കു രണ്ടുമണിയോടുകൂടി വന്നു. "വിശേഷിച്ചൊന്നുമുണ്ടായിട്ടല്ല. ചേട്ടനേയും ലീലയേയും കണ്ടിട്ട് കുറെ ദിവസമായി. അതുകൊണ്ട് വന്നതാണ്." ശാരദയ്ക്കു ഉണ്ണിയപ്പം വലിയ ഇഷ്ടമായിരുന്നു. ചേട്ടൻ ഉണ്ണിയപ്പം ഉണ്ടാക്കുവാൻ പറഞ്ഞു. മധുരപലഹാരങ്ങൾ കഴിക്കാറില്ലെങ്കിലും ഉണ്ണിയപ്പം തിന്നാൻ ഞങ്ങളുടെ കൂടെ ചേട്ടനും കൂടി.

ശാരദ ചേട്ടനോട് ചോദിച്ചു:

"ലീല ഇങ്ങനെ പാഞ്ഞുനടക്കുന്നത് ഒന്നു തടഞ്ഞുകൂടേ? എല്ലാ പ്രാവശ്യവും ലീലയെ യാത്രയയയ്ക്കാൻ എയർപോർട്ടിലും റയിൽവേസ്റ്റേഷനിലും ചേട്ടൻ എത്തുന്നതു ലീലയെ പ്രോത്സാഹിപ്പിക്കുകയാണ്. ഇനി പോകണ്ട."

"സാരമില്ല. ലീല പാവമാണ്."

ഞാൻ വേണ്ടെന്നു പറഞ്ഞാലും എന്നെ യാത്രയയയ്ക്കാനും വരുമ്പോൾ സ്വീകരിക്കാനും ചേട്ടൻ വരും. പോകുമ്പോഴും വരുമ്പോഴും എന്റെ കണ്ണുകൾ ചേട്ടനെയാണ് ആദ്യം തിരയുക. അതൊരു സ്വഭാവമായിത്തീർന്നിരുന്നു.

തമ്പുരാനു കുറേശ്ശ ജ്യോത്സ്യം അറിയാം. എന്നോട് ചേട്ടന്റെ ഗ്രഹനില നോക്കട്ടെ എന്നു പറഞ്ഞു. ഞാൻ ജാതകം അലമാരയിൽ തപ്പുമ്പോൾ ചേട്ടന്റെ കമന്റാണ്. "ലീലയ്ക്കു സ്ഥിരം അന്വേഷണമാണ്. മറന്നുവച്ച സാധനങ്ങൾ കണ്ടുപിടിക്കാൻ ഇത്രയധികം സമയം കളയുന്ന വേറൊരാളെ കാണാൻ പ്രയാസമാണ്. ലീലയുടെ പുതിയ ഹോബി എന്റെ ക്ഷീണം മാറ്റലാണ്. 'കണ്ഡലിനി' ദേവിയുടെ മുതൽ എല്ലാ കിറുക്കു ചികിത്സകളുടെയും പരീക്ഷണങ്ങൾക്ക് ഞാൻ വഴങ്ങിക്കൊടുക്കുകയാണ്. ഇനി ജ്യോത്സ്യവുംകൂടി വേണോ? എന്റെ ഗ്രഹനില എനിക്കറിയാം. നല്ലകാലമല്ല. നോക്കിയിട്ടു കാര്യമുണ്ടെന്നും തോന്നുന്നില്ല," എന്നു പറഞ്ഞ് ഉറക്കെ ചിരിച്ചു. ആ പറഞ്ഞതു ഗൗരവപൂർവ്വമായിരുന്നുവെന്നും മൂന്നുദിവസം കഴിഞ്ഞ് ഉണ്ടാവാൻ പോകുന്ന സംഭവം പ്രവചിക്കുകയായിരുന്നെന്നും അറിഞ്ഞില്ല.

പോകുന്നസമയത്ത് ശാരദ എന്നോടു പറഞ്ഞു:

"ഞാൻ ചേട്ടന്റെ ആയുരാരോഗ്യങ്ങൾക്കുവേണ്ടി പൂജ നടത്താൻ ഏർപ്പാടു ചെയ്യുന്നുണ്ട്." പിറ്റേ ദിവസം ശാരദ ക്ഷേത്രത്തിൽ പോയപ്പോൾ പൂജാരിയെ കണ്ടില്ല. അതിനുശേഷമാണ് പൂജ ഏല്പിച്ചത്. പക്ഷേ, ആ പൂജ ചെയ്യുന്നതിനു മുൻപ്, അതിന്റെ ആവശ്യമില്ലാതായി.

കോൺഗ്രസ് വനിതാ റാലി തൃശ്ശൂരു വച്ച് ഗംഭീരമായി നടത്താൻ തീരുമാനിച്ചിരുന്നു. വനിതാ സംഘടനയുടെ കൺവീനർ വിദേശത്തായിരുന്നതുകൊണ്ട്, ജോയിന്റ് കൺവീനർ സരസ്വതി കുഞ്ഞുകൃഷ്ണൻ സംഘടനാ പ്രവർത്തനത്തിനു വരുവാൻ എന്നോട് ആവശ്യപ്പെട്ടു. എല്ലാ ജില്ലകളിലും ഞങ്ങൾ ഒരു വട്ടം പോയിക്കഴിഞ്ഞു.

നേരത്തെ പാർട്ടി ലീഡർ കരുണാകരനും ഒന്നുരണ്ടു കോൺഗ്രസ് നേതാക്കളും ചേട്ടനെ കണ്ടപ്പോൾ കോൺഗ്രസ് സംഘടനയെ ശക്തിപ്പെടുത്തുന്നതിനെപ്പറ്റിയാണ് അവർ സംസാരിച്ചത്. അതുകൊണ്ട് ഞാൻ റാലിയുടെ ശ്രമത്തിൽ പെട്ടപ്പോൾ ചേട്ടൻ എതിരൊന്നും പറഞ്ഞില്ല. മാത്രമല്ല, തന്റെ ക്ഷീണം എന്നിൽ നിന്നും മറച്ചുവച്ചിരുന്നുവോ എന്നും ഇന്ന് എനിക്ക് സംശയം തോന്നുന്നു. എന്റെ പ്രവർത്തനത്തെ തടസ്സപ്പെടുത്തിയില്ല. എന്റെ ചുമതലയിലായിരുന്ന സുവനീറിന്റെ കാര്യത്തിൽ വിലപ്പെട്ട ഉപദേശങ്ങളും തന്നിരുന്നു.

ഒക്ടോബർ 30-ാം തീയതി രാവിലെ സരസ്വതിയും ഞാനും തൃശ്ശൂരു് പോകാൻ തയ്യാറായപ്പോൾ ഉച്ചയ്ക്ക് ഊണുകഴിക്കാൻ മടങ്ങിയെത്തു എന്ന് എന്നോട് ചേട്ടൻ പറഞ്ഞു.

തൃശ്ശൂരിൽ ഒരു പത്രസമ്മേളനമായിരുന്നു. അതു കഴിഞ്ഞ ഉടനെ വേറെ കുറേ ജോലിയുണ്ടെന്ന് പാർട്ടി ലീഡർ കരുണാകരൻ പറഞ്ഞപ്പോൾ ചേട്ടൻ ഉണ്ണാൻ കാത്തിരിക്കുമെന്നു ഞാൻ ഉത്തരം നൽകി.

ഉടനെ പോകാൻ സമ്മതവും തന്നു.

ഉച്ചഭക്ഷണം ചേട്ടൻ ഞങ്ങളോടൊപ്പമാണു കഴിച്ചത്. പതിവുപോലെ കുറച്ചു വിശ്രമിച്ചശേഷം, ഇടതുഭാഗത്തു വേദന തോന്നുന്നുണ്ടെന്നു ചേട്ടൻ പറഞ്ഞപ്പോൾ, ഡോക്ടർ ബാലചന്ദ്രൻ ചേട്ടനെ ഉടൻ ആശുപത്രിയിൽ പ്രവേശിപ്പിക്കാൻ ഉപദേശിച്ചു. 'ഇന്റൻസീവ് കെയർ' യൂനിറ്റുള്ള ആശുപത്രിയിലേക്കു ഞങ്ങൾ പോയി. അപ്പോഴേക്ക് ഡോക്ടർ ബാലചന്ദ്രൻ അവിടെ ഞങ്ങളെ കാത്തു നിന്നിരുന്നു.

അന്നുരാത്രി പ്രയാസമൊന്നും അനുഭവപ്പെട്ടില്ല. പരിശോധനയിൽ എന്തെങ്കിലും അപകടകരമായി കണ്ടുവെന്ന് ഡോക്ടർ പറഞ്ഞതുമില്ല. പിറ്റേദിവസം രാവിലെ പതിവുപോലെ എല്ലാ ദിനചര്യകളും നടത്തി. ഉച്ചയ്ക്ക് ഉണ്ണാൻ മടിച്ചപ്പോൾ ഞാൻ പറഞ്ഞു:

"ഇൻസുലിൻ എടുത്തതുകൊണ്ട് ഭക്ഷണം ചെന്നില്ലെങ്കിൽ ക്ഷീണം തോന്നും."

ചേട്ടൻ ചിരിച്ചുകൊണ്ടു അടുത്തു നിന്ന ഡോക്ടരെ നോക്കി.

"ലീല എന്ന 'ക്വാക്ക്' ഡോക്ടരെ പൊലീസ് പിടിക്കുമെന്നാണ് തോന്നുന്നത്." ഞാൻ പറഞ്ഞതു ഡോക്ടർ ശരിവച്ചപ്പോൾ കുറച്ചു ഭക്ഷണം കഴിച്ചു.

ഉച്ചയ്ക്കുശേഷം ക്ഷീണം തോന്നാതിരിക്കാൻ ഡ്രിപ്പു കൊടുത്തിരുന്നു. ഉണ്ണിയും ഞാനും അരികെത്തന്നെ ഇരുന്നു. കൊച്ചുണ്ണിയും അപ്പോഴേക്ക് എത്തി.

സന്ധ്യയോടുകൂടി ചേട്ടൻ വല്ലാതെ വിയർത്തു. ഞാൻ വിയർപ്പ് ഒപ്പിയെടുത്തുകൊണ്ടിരുന്നു. സമയം എട്ടുമണിയാകാറായപ്പോൾ പെട്ടെന്ന് ആ കണ്ണുകൾ ചലിക്കാതെ ആയി. അത്രതന്നെ.

പിന്നെ കുറേ ദിവസത്തേക്കു നടന്നതൊക്കെ ഒരു മൂടൽമഞ്ഞിൽ മൂടിയപോലെയാണ് എനിക്കു തോന്നിയത്. നവംബർ 1-ാം തീയതി കേരളപ്പിറവിയുടെ വാർഷികത്തിൽ ആ കേരളത്തിനു വേണ്ടി ജീവിച്ച ചേട്ടനും ഒരു പുതിയ പിറവി എടുത്തു.

തിരിഞ്ഞു നോക്കിയതിനു ശേഷം വീണ്ടും മുന്നോട്ടു നോക്കുമ്പോൾ ഇന്നു ഞാൻ അനന്തമായ മാനസിക മണലാരണ്യമാണു കാണുന്നത്. അതിൽ ഒരു മരുപ്പച്ചയുണ്ടോ എന്ന് എനിക്കു അറിഞ്ഞുകൂടാ. "തഥാ വിധ പ്രേമ, പതിശ്ച താദൃശഃ" സാധാരണമല്ല എന്ന് എനിക്കു ബോദ്ധ്യമുണ്ട്. പണ്ട് ഹരിദ്വാറിൽ ഞങ്ങൾ സചേലസ്നാനം ചെയ്തപ്പോൾ പണ്ഡ പറഞ്ഞു.

"ഗംഗയിൽ മുങ്ങുമ്പോൾ വീണ്ടും നിങ്ങൾ ദമ്പതിമാരായി ജനിക്കാൻ പ്രാർത്ഥിക്കുക."

ചേട്ടൻ പിന്നീട് എന്നോടു ചോദിച്ചു.

"എന്താ പ്രാർത്ഥിച്ചത്?"

പറയാൻ എനിക്കു മടിയായിരുന്നു.

"ഞാൻ പ്രാർത്ഥിച്ചത് എന്നും ഞാൻ ചേട്ടന്റെ പത്നിയായി തുടരണമെന്നാണ്." ചേട്ടൻ എന്തു പ്രാർത്ഥിച്ചു എന്നു ഞാൻ ചോദിച്ചില്ല.

ഇനിയുള്ള ജന്മങ്ങളിൽ ആഗ്രഹം സാധിക്കണമെങ്കിൽ ഈ ജന്മത്തിൽ കഠിന തപസ്സുതന്നെ വേണ്ടിവരും.

എനിക്കു നിഴൽതന്ന ആ വടവൃക്ഷം ഇല്ലാതായതോടെ എന്റെ ജീവിതം പഞ്ചാഗ്നിമദ്ധ്യത്തിലായിരിക്കുന്നു. ഇനി ഇതൊരു തപസ്സുതന്നെ, ജന്മം ഇനിയും ഉണ്ടെങ്കിലും ഇല്ലെങ്കിലും. എനിക്കു തിരിച്ചെത്താൻ, ആ നിഴലിൽ, ആ തണലിൽ.

"ലീലേ" എന്ന വിളി ഒന്നുകൂടി കേൾക്കാൻ.

(അവസാനിച്ചു)

## സ്വർണ്ണം: ഇന്ത്യയുടെ പ്രതീക്ഷകൾ

(12-ാം പേജിൽനിന്നു തുടർച്ച)

ജപ്പാൻകാരെ രക്ഷിക്കുക. ഇത്തവണ ജപ്പാൻകാരെ സഹായിക്കാൻ പോകുന്നതു് ഡെൽഹിയിലെ കാലാവസ്ഥയാണു്.

ദീർഘദൂര ഓട്ടക്കാരായ ഗോപാൽ സെയ്നി (3000 മീ; സ്റ്റീപ്പിൾ ചെയ്സ്) രാജ്കുമാർ (5000 മീ.) എഡ്വേർഡ് വിൻസൻറ്, ശിവനാഥ് സിംഗ് (10,000 മീ.)—മെഡൽ സാദ്ധ്യതയുള്ളവരാണു്. ഈ ഇനങ്ങളിലെല്ലാം ജപ്പാൻ അത്‌ലററുകൾ മികച്ച സമയത്തിൻെറ ഉടമകളാണു്. 10,000 മീററർ ഓട്ടത്തിൽ ജപ്പാനിലെ ഏഴ് അത്‌ലററുകൾ 29മിനിററിനു് താഴെ ഓടിയിട്ടുണ്ടു്. ശിവനാഥ് സിംഗിൻെറ സമയം 29 മിനിററ് 26.4 സെക്കൻഡാണു്.

നടത്തയിൽ രണ്ടു സ്വർണ്ണസാദ്ധ്യത ഇന്ത്യയ്ക്കുണ്ടു്. 20 കി. മീ. നടത്തയിൽ ചന്ദ്റാമും 50 കി. മീ. നടത്തയിൽ സത്രപ്സിംഗും ജപ്പാനിലും മലേഷ്യയിലും നിന്നുള്ള എതിർപ്പുകൾ അതിജീവിക്കുമെന്നാണു് പ്രതീക്ഷ. 110 മീററർ ഹർഡിൽസിൽ ബാങ്കോക്കിൽ വച്ചു് വെള്ളി നേടിയ സത്‌വീർസിംഗിനു് നേരിടേണ്ടിവരുന്നതു് യോഷികമി (ജപ്പാൻ) യേയും വൂ ചിങ് യിനി (ചൈന) യേയുമാണു്. 400 മീ. ഹർഡിൽസിൽ കെ. എസ്. ബാലസുബ്രഹ്മണ്യമുണ്ടു്. (51.7 സെ). പക്ഷേ, ജപ്പാനിലെ ഒമോറോയും ഏഷ്യൻ ചാമ്പ്യനായ തകാഷി നാഗാവോയും 51 സെക്കൻഡുകൊണ്ടു് ഈ ദൂരം അളന്നിട്ടുണ്ടു്.

ഇന്ത്യൻ ചാട്ടക്കാരുടെ നില പരിതാപകരമാണു്. 1962-ലൊഴികെ എല്ലാ ഏഷ്യാഡുകളിലും ജംപുകളിൽ ഇന്ത്യ മെഡലുകൾ നേടിയിട്ടുണ്ടു്. പക്ഷേ, ഡെൽഹിയിൽ 62 ആവർത്തിക്കുമെന്നാണു് തോന്നുന്നതു്. ബാലസുബ്രഹ്മണ്യവും (ലോംഗ്ജംപും ട്രിപ്പിൾ ജംപും) രാജീന്ദറും സുന്ദർ സിംഗും (പോൾ വാൾട്ട്) രംഗത്തുണ്ടെങ്കിലും ഇവരിൽ ആരെങ്കിലും ഇത്തവണ മെഡൽ നേടുമോയെന്നു് കണ്ടുതന്നെ അറിയണം.

ട്രിപ്പിൾ ജംപിനു് സുഭാഷ് ജോർജുണ്ടു്. ഭാഗ്യം അനുഗ്രഹിച്ചാൽ സുഭാഷ് ഫൈനൽ ക്വാളിഫയിങ് റൗണ്ടു് കടന്നെന്നു വരും. ലോങ്ജംപിനു് ജപ്പാനിൽ നിന്നും എത്തുന്നതു് ജുനിച്ചി ഉസി (7.10 മീ)യും ലീ യു ഫ്ലാറാങ്ങും (7.11 മീ) ആണു്. '78, '79 വർഷങ്ങളിൽ ഇവരെ രണ്ടുപേരെയും ഞാൻ തോല്പിച്ചിരുന്നു. ബാങ്കോക്കിൽ ഉസി രണ്ടാമനായിരുന്നു. ലീ അഞ്ചാമനും. അതിനുശേഷം അവരുടെ ചാട്ടം വളരെയേറെ മെച്ചപ്പെട്ടു. ലണ്ടനിൽവച്ചു് ഉസി 7.94 മീററർ ചാടി. ലീയുടെ റെക്കോർഡു് 8 മീററാണു്. ഡെൽഹിയിൽ നിന്നും സ്വർണ്ണം കൊണ്ടുപോകുന്നതു് ലീയായിരിക്കും. ട്രിപ്പിൾ ജംപിൽ സിയാൻ സിയാൻെറ കൈയിലായിരിക്കും സ്വർണ്ണം. 17.34 മീററർ ചാടിയ സിയാനെ കടത്തിച്ചാടാൻ ആർക്കും കഴിയില്ല. ഇത്തവണ ഹൈ ജംപ് ഇനം ഡെൽഹി ഏറെക്കാലം ഓർമ്മിക്കും. ചൈനാക്കാരനായ സിയാൻ ഹ്വ (2.31 മീ.) യും സിയാ സീ (2.29 മീ.) യും നെഹ്റു സ്റ്റേഡിയത്തിൽ ചരിത്രം തിരുത്തിയെഴുതും. ഭാഗ്യത്തിനു് ഇന്ത്യയിൽനിന്നും ആരും തന്നെ ഈ ഇനത്തിനുണ്ടാവുകയില്ല. പോൾവാൾട്ടിലും ജപ്പാനിലെ തമോനി തകഹാഷി സ്വർണ്ണം ചാടിയെടുക്കും.

ത്രോ ഇനങ്ങളിലെല്ലാം ജപ്പാനാണു് മേധാവിത്വം. 1951-നു ശേഷം ഷോട്ട് പട്ടു് ഇന്ത്യയുടെ കുത്തകയായിരുന്നു.

ഡെക്കാത്‌ലണിലാണു് പലപ്രാവശ്യം ഇന്ത്യ സ്വർണ്ണം നേടിയിട്ടുള്ളതു്. 1962-ൽ ഗുരുബച്ചൻ സിംഗിനു് സ്വർണ്ണം, 1970-ൽ എം. ജി. ഷെട്ടിക്കു് വെള്ളി, 1974-ൽ ചൗഹാനു് സ്വർണ്ണം. അപ്രാവശ്യം എനിക്കു് വെങ്കലം. എന്നാൽ 75-ലെ ഏഷ്യൻ അത്‌ലററിക് മീററിൽ ഞാൻ സ്വർണ്ണം നേടി. 1979-ൽ ഷബീർ ആലി സ്വർണ്ണം കരസ്ഥമാക്കി. കടുത്തമൽസരമുണ്ടായാൽ ചൗഹാൻെറ ഏഷ്യൻ ഗെയിംസ് റെക്കോർഡായ 7375 പോയിൻറു കടക്കാൻ ആലിക്കു് സാധിക്കും. എൻെറ ഇന്ത്യൻ റെക്കോർഡ് 7380 പോയിൻറായിരുന്നു. 4×100 റിലേയിൽ പുരുഷന്മാർക്ക് മെഡൽ നേടാനാവില്ല. എന്നാൽ 4×400 റിലേയുടെ കാര്യം അതല്ല. പവിത്തർ സിംഗ് (47.8 സെ) കേവൽ സിംഗ് (48.2സെ) ഉദയ പ്രഭു (48.3 സെ) എന്നിവർക്കു പുറമേ 'ആങ്കർമാനാ'യ പ്രേമചന്ദ്രനുമുണ്ടു് ടീമിൽ. ജപ്പാൻ, ഇറാക്ക് ടീമുകളുടെ കണക്കുകൂട്ടലുകൾ തെററിക്കാൻ കെല്പുള്ളവരാണു് ഇവർ. അതിനു കഴിഞ്ഞാൽ സ്വർണ്ണം ഇന്ത്യയ്ക്കായിരിക്കും.

## ഒരു ഏകാകിയുടെ മരണം

(33-ാം പേജിൽ നിന്നു തുടർച്ച)

യിച്ചു. ഏകദേശം അഞ്ചുമണിക്കു് ഞാൻ ശാസ്തമംഗലത്തുള്ള ഭാര്യവീട്ടിൽ എത്തി. എൻെറ ഭാര്യയൊഴികെ മററാർക്കും ഞാൻ ചെന്നതു് ഇഷ്ടപ്പെട്ടില്ലായെന്നു് എനിക്കു മനസ്സിലായി. ഒരു മണിക്കൂറിനുള്ളിൽ ഒരു പെട്ടിയും എൻേറതായി അവിടെ ഉണ്ടായിരുന്ന വസ്ത്രങ്ങളുമെടുത്തു് ഭാര്യ തന്ന അമ്പതുരൂപയും വാങ്ങി ഞാൻ യാത്ര പറഞ്ഞു. അന്നുരാത്രി റെയിൽവേ സ്റ്റേഷനിലെ പാക്കിൽ ഉറങ്ങി. പിറേറദിവസം തിരുവനന്തപുരത്തുനിന്നു് എറണാകുളത്തേക്കു പോയി.'' എത്രപേർക്കു് ഇത്തരം ദുഃഖാനുഭവങ്ങൾ ഉണ്ടായിക്കാണും. ബന്ധങ്ങളുടെ ഇഴകൾ പൊട്ടിപ്പോകുമെന്ന ഘട്ടമെത്തിയ അത്തരം സന്ദർഭങ്ങളിൽപ്പോലും അദ്ദേഹം, പിറകോട്ടു പോയില്ല.

സമ്പൂർണ്ണനായൊരു രാഷ്ട്രീയമനുഷ്യനായിരുന്ന സി. നാരായണപിള്ള. രാഷ്ട്രീയത്തെ വഴിക്കമ്പോളങ്ങളിലെ വാണിഭമാക്കിയവരോടൊപ്പം, പക്ഷേ അദ്ദേഹം കൂട്ടുചേർന്നില്ല. അവരെ അദ്ദേഹം നിന്ദാപൂർവം അകററിനിറുത്തി. അത്തരക്കാരുടെ നീരാളിപ്പിടിത്തത്തിലേക്കു് രാഷ്ട്രീയ ജീവിതം അമർന്നപ്പോൾ അദ്ദേഹം തൻെറ പേനയുമായി വീട്ടിൽ ഒതുങ്ങിക്കൂടി. സാഹിത്യവും പത്രപ്രവർത്തനവുമായി അദ്ദേഹത്തിൻെറ മുഴുസമയപ്രവർത്തനം. ഒരു കോളമിസ്ററ് എന്ന നിലയ്ക്കു് സി. നാരായണപിള്ളയെ വെല്ലാൻ മലയാള പത്രലോകത്തു മറെറാരാൾ ഇല്ലായിരുന്നു. ഇടിത്തീയുടെ ദാഹകശക്തിയോടെ അദ്ദേഹം, അനീതിക്കെതിരെ വാക്കുകൾ വാരിയെറിഞ്ഞു. അതു വായിക്കാൻ നിർഭാഗ്യമുണ്ടായ അധികാരസ്ഥാനത്തുള്ളവർ, അവരുടെ പാപഭരിതമായ ജീവിതത്തിൽ ഒരു നിമിഷമെങ്കിലും തിരിഞ്ഞു നോക്കിക്കാണും. അത്രമേൽ രൂക്ഷമായിരുന്നു സി. നാരായണപിള്ളയുടെ വാക്കുകളും, ആ വാക്കുകൾക്കു് ജീവൻ നൽകിയിരുന്ന നീതിബോധവും.

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

## ഡോ: ജി. വേലായുധൻ എം. ഡി.

### മി. എം. ആർ.—സേലം

**ചോദ്യം:**

എന്റെ ഭാര്യയുടെ ആദ്യപ്രസവസമയത്ത് കാലിൽ കുറേശ്ശ നീരുണ്ടായിരുന്നു. രക്തസമ്മർദ്ദവും കുറച്ചു കൂടുതലായിരുന്നുവെന്ന് ഡോക്ടർമാർ ചൂണ്ടിക്കാണിച്ചിരുന്നു. 20–7–80–ന് ഭാര്യ ഒരു ആൺകുട്ടിയെ പ്രസവിച്ചു. ഫോർസെപ്പ് ഡെലിവറി ആയിരുന്നു. എം. ബി. ബി. എസ്. കാരായ രണ്ടു ഡോക്ടർമാരുള്ള ഒരു സ്വകാര്യ ആശുപത്രിയിലായിരുന്നു പ്രസവം. പ്രസവിച്ച ഉടൻ ഭാര്യ അബോധാവസ്ഥയിലാകുകയും ഒരു അപസ്മാര രോഗിയുടെ ലക്ഷണങ്ങൾ കാണിക്കുകയും ചെയ്തു. ശരിയായ രോഗനിർണ്ണയം നടത്താനാകാത്ത ഡോക്ടർമാർ ഭാര്യയെ വിദഗ്ദ്ധപരിശോധനയ്ക്കായി കോഴിക്കോട് മെഡിക്കൽ കോളേജിലേക്കു മാററാൻ നിർദ്ദേശിച്ചു. മെഡിക്കൽകോളേജിലെ ഡോക്ടർമാർ ഭാര്യയുടെ അസുഖം Post Partum cerebral Venous Thrombosis ആണെന്നു വിധിച്ചു. ഒരു മാസത്തെ വിദഗ്ദ്ധചികിത്സയുടെയും മൂന്നുമാസത്തെ പരിചരണത്തിന്റെയും ഫലമായി ഭാര്യയ്ക്കു പരിപൂർണ്ണ ആരോഗ്യം വീണ്ടുകിട്ടി.

ഒരു കുഞ്ഞുകൂടി വേണമെന്ന് ഞങ്ങൾക്ക് അതിയായ ആഗ്രഹം. എന്നാൽ ആദ്യപ്രസവത്തിലെ ഭീകരതയോർക്കുമ്പോൾ എന്താണുവേണ്ടതെന്ന് അറിയുന്നില്ല. അതുകൊണ്ട് താഴെ എഴുതുന്നസംശയങ്ങൾക്ക് താങ്കളുടെ വിലയേറിയ ഉപദേശം ഞങ്ങൾ പ്രതീക്ഷിക്കുന്നു:

അടുത്ത പ്രസവത്തിനും മേല്പറഞ്ഞ അസുഖം വരാൻസാദ്ധ്യതയുണ്ടോ? ഉണ്ടെങ്കിൽ ഇനി പ്രസവിക്കാതിരിക്കുകയല്ലേ നല്ലത്?

രണ്ടാമത്തെ പ്രസവത്തിനുമുമ്പായി ഞങ്ങൾ എന്തെല്ലാം മുൻകരുതലുകൾ എടുക്കണം?

**ഉത്തരം:**

ഗർഭകാലത്ത് അതിയായ രക്തസമ്മർദ്ദവും നീരും ഉണ്ടായിരുന്ന സ്ത്രീക്ക് Pre eclampsia-ഉണ്ടായിരുന്നിരിക്കണം. അങ്ങനെയുള്ളവർക്ക് പ്രസവംകഴിഞ്ഞ ഉടനെ ബോധക്ഷയവും വെട്ടലും ഉണ്ടാകുന്നത് eclampsia-എന്നരോഗം ഉണ്ടാകുന്നതുകൊണ്ടാണ്. സാധാരണ Cerebral venous Thrombosis ഉണ്ടാകുന്നത് പ്രസവം കഴിഞ്ഞ് കുറച്ചുദിവസം കഴിഞ്ഞാണ്. മെഡിക്കൽകോളേജിലെ വിദഗ്ദ്ധന്മാർ അഭിപ്രായപ്പെട്ടതാണെങ്കിൽ Cerebral venous Thrombosis തന്നെ ആയിരിക്കണം. രണ്ടായാലും ഇനിയും ഗർഭം ധരിക്കാവുന്നതാണ്. തുടക്കംമുതലേ ഒരു നല്ല ഡോക്ടറുടെ മേൽനോട്ടത്തിൽ ഗർഭരക്ഷയും പ്രസവരക്ഷയും നടത്തണമെന്നുമാത്രം. മേൽപ്പറഞ്ഞ അസുഖങ്ങൾ ആവർത്തിക്കാനുള്ള സാദ്ധ്യത വളരെ കുറവാണ്.

### മി. എം. കെ. ബി.—യു. എ. ഇ.

**ചോദ്യം;**

ഞാൻ 21 വയസ്സുള്ള ഒരു യുവാവാണ്. എനിക്കു മൂത്രമൊഴിക്കുമ്പോൾ ചുട്ടുനീററം അനുഭവപ്പെടുന്നു. മൂത്രം പ്രഷറിൽപ്പോകുമ്പോൾ ഇതു് അനുഭവപ്പെടുന്നില്ല. ഞാൻ ഗൾഫിലുള്ള ഒരു ഡോക്ടറെ കാണിച്ചു. അവർ എന്റെ മൂത്രം കൾച്ചർ ചെയ്തു. രക്തം പരിശോധിച്ചു. ഒന്നിലും യാതൊരു കുഴപ്പവും കണ്ടില്ല. ഇതുമൂലം ലൈംഗികമായി വല്ല കുഴപ്പവും ഉണ്ടാകുമോ?

**ഉത്തരം:**

മൂത്രത്തിന്റെ അളവു കുറവാണെങ്കിൽ ഇങ്ങനെ സംഭവിക്കും. മൂത്രം അധികം പോകത്തക്കവണ്ണം വെള്ളം കുടിച്ചാൽ മിക്കവാറും ഇതിനു മാററമുണ്ടാകും.

---

## സ്പോർട്സിൽ വടക്കും തെക്കും

(25–ാം പേജിൽ നിന്നു തുടർച്ച)

വെങ്കിലും അയാൾ അതു നൽകിയില്ല. ഒടുവിൽ സ്വന്തം പണം മുടക്കി ഒരെണ്ണം സംഘടിപ്പിച്ചു. പക്ഷേ, മറെറാരു പ്രശ്നം ഉപദ്രവിക്കാനെത്തി. ഫൈബർ ഗ്ലാസ് പോൾ ഉപയോഗിച്ചു ചാടാനറിയില്ല, കോച്ച് മുത്തയ്യയ്ക്കും അതറിയില്ല. ചൗഹാനോടു ചോദിച്ചുവെങ്കിലും ചാടുന്ന രീതി അയാൾ പറഞ്ഞുകൊടുത്തില്ല. ബാബുവിനോട് വിളിച്ചു പറഞ്ഞു. പിഴച്ച ചാട്ടങ്ങൾ നടത്തുന്നതു നോക്കി നിന്ന് പൊട്ടിച്ചിരിക്കുകയായിരുന്നു ചൗഹാൻ. ഒടുവിൽ ടെഹ്റാനിലേക്കുള്ള യാത്രയ്ക്കു സമയമായി. ഡെൽഹിയിലേക്കു പോകുന്നതിനു മുമ്പ് ചൗഹാൻ ബാബുവിനോടു വിളിച്ചു പറഞ്ഞു, ക്യാപ് എടുക്കുന്ന കാര്യം മറക്കല്ലേയെന്ന്. ബാബു ടെഹ്റാനിൽ പോകുന്നതിനു മുമ്പ് ഡെൽഹിയിൽനിന്നു രണ്ടു മൂന്നു തൊപ്പി വാങ്ങി സൂക്ഷിക്കുകയും ചെയ്തിരുന്നു.

ചൗഹാൻ പറഞ്ഞ ക്യാപ് തൊപ്പിയായിരുന്നില്ല. ഫൈബർ ഗ്ലാസ് പോളിന്റെ ക്യാപ്പിന്റെ കാര്യമാണ് അയാൾ പറഞ്ഞത്. അതിന്റെ ഉപയോഗത്തെക്കുറിച്ചു അറിവില്ലാത്തതുകൊണ്ട് അതു് ഊരി മാററി പാട്യാലയിൽവച്ചിട്ടാണ് ഫൈബർ ഗ്ലാസ് പോളുമായി ടെഹ്റാനിലെത്തിയത്. ഡെക്കാത്തലണിൽ പോൾവാട്ട് ചാടാൻ ഒരുങ്ങുമ്പോഴാണറിഞ്ഞത് ക്യാപ് ഇല്ലാതെ ഫൈബർ ഗ്ലാസ് പോൾ ഉപയോഗിക്കാൻ കഴിയുകയില്ലെന്ന്. ചൗഹാനോടു ചോദിച്ചപ്പോൾ അയാൾ ക്യാപ് നല്കിയതുമില്ല. ബാബുവിനോടുള്ള അയാളുടെ പക ടെഹ്റാനിൽവരെ നീണ്ടുചെന്നിരിക്കുന്നു. താൻ പോകുന്നതിനു മുമ്പ് ക്യാപ് എടുക്കാൻ പറഞ്ഞിരുന്നില്ലേ എന്ന് ചൗഹാൻ ചോദിച്ചു. താൻ ക്യാപ് തൊപ്പിയായി തെററിദ്ധരിച്ചുവെന്നു പറഞ്ഞപ്പോൾ ചൗഹാൻ പൊട്ടിച്ചിരിച്ചു.

സമുദ്രനിരപ്പിൽനിന്ന് അയ്യായിരം അടി ഉയരത്തിലുള്ള ടെഹ്റാൻ നഗരത്തിലെ കത്തി ജ്വലിക്കുന്ന സൂര്യനു കീഴിൽ നിന്നുതന്നെ പരിഹസിച്ച് തന്റെ ടീംമേററ് പൊട്ടിച്ചിരിച്ചപ്പോൾ സുരേഷ്ബാബുവിന്റെ മുഖംകുനിഞ്ഞു, കണ്ണുകൾ ഈററനണിഞ്ഞു. അന്നു ഡെക്കാത്തലണിലെ ഏഷ്യൻ ചാമ്പ്യൻ ജപ്പാനിലെ ജുനിച്ചി ഒനിററ്സുഷി ആയിരുന്നു. മൽസരരംഗത്ത് ഉണ്ടായിരുന്ന ആ ജപ്പാൻകാരന് സ്വർണ്ണമെഡൽ പലരും പ്രതീക്ഷിക്കുകയും ചെയ്തിരുന്നു. ബാബു തെല്ലു മടിച്ചിട്ടാണെങ്കിലും അയാളോടു ക്യാപ് ചോദിച്ചു. സന്തോഷത്തോടെ ആ ജപ്പാൻകാരൻ മൽസരരംഗത്ത് തന്റെ എതിരാളിയായ ആ ഇന്ത്യാക്കാരന് ക്യാപ് നൽകുകയുംചെയ്തു. മൽസരം കഴിഞ്ഞപ്പോൾ ജുനിച്ചി ആ ക്യാപ് തന്റെ ഓർമ്മയ്ക്കായി ബാബുവിനു സമ്മാനിക്കുകയുംചെയ്തു.

---

Published by M. S. Sreenivasan on behalf of Laisa Publications Private Ltd . Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 8126996

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234